ശ്രീരാമവർമ്മഗ്രന്ഥാവലി.

# ചിന്താമണിപാഠമാല

(അഞ്ചാം പാഠം)



ശ്രീരാമവർമ്മഗ്രന്ഥാവലി.

# ചിന്താമണിപാഠമാല

## (അഞ്ചാം ഫാറം)

---

കൊച്ചി ഗവൎമ്മേണ്ടു കല്പനപ്രകാരം,
മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു
തയ്യാറാക്കിയതു്.

രാമാനുജമുദ്രാലയം ക്ലിപ്തത്തിൽ അച്ചടിച്ചതു്.
തൃശ്ശിവപേരൂർ.
൧൧൦൦.

[വില ൧൦ അണ.

# വിഷയവിവരം.

## വിഷയവിവരം.

---

# ശുദ്ധിപത്രം

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| ൨ | ൨ | ദൃഷ്ടിപെയ്യേ | ദൃഷ്ടിവയ്യേ |
| ,, | ൭ | അനവനി | അനവധി |
| ,, | ൧൦ | ക്ലുപ്തമായി | ക്ഌപ്തമായി |
| ൩ | ൨൩ | രസപ്പാൻ | രസിപ്പാൻ |
| ൪ | ൨൪ | ഖനപ്പെട്ട | ഘനപ്പെട്ട |
| ൫ | ൧൫ | സങ്കേതികാ | സാങ്കേതികാ |
| ,, | ൨൯ | ക്ലുപ്തവും | ക്ഌപ്തവും |
| ,, | ൩൦ | ഗദ | ഗദ്യ |
| ൬ | ൨൦ | ഗത | ഗദ |
| ,, | ൨൨ | ജാത്യാഭി | ജാത്യഭി |
| ൭ | ൧൭ | നന്നാകുറച്ചു | നന്നകുറച്ചു |
| ,, | ൨൬ | കാണ്ണം, ജന്മ | കാണജന്മ |
| ൮ | ൧൪ | മലയാളഭാഷ | മലയാളഭാഷ, |
| ൧൧ | ൧൫ | ഇത്ഥബോദ്ധ്യം | ബോദ്ധ്യം |
| ,, | ൨൨ | സന്നിശുദ്ധത | സന്ധിശുദ്ധത |
| ൧൨ | ൨൨ | എന്നാതിനാൽ | എന്നതിൽ |
| ൧൩ | ൨൨ | കപ്തത | ക്ഌപ്തത |
| ൧൫ | ൧൭ | സാക്ഷോൽ | സാക്ഷാൽ |
| ൧൬ | ൨൦ | സാധിഷ്ട | സാധിഷ്ഠ |
| ൨൦ | ൧൦ | ക്രമത്തിലായോ | ക്രമത്തിലോ |
| ൨൧ | ൧൮ | അപലപനീയ | അനപലപനീയ |
| ൨൨ | ൧൬ | കാമ്യ | കാമ |
| ൨൮ | ൧൦ | ദുർഭഗഃ | ദുർഭഗം |
| ൩൦ | ൨൭ | അക്ലിപ്ത | അക്ഌപ്ത |
| ൩൧ | ൨൦ | നടക്കുന്ന | നടിക്കുന്ന |
| ൪൨ | ൬ | സ്ഥായിയായി | സ്ഥായിയായ |
| ,, | ,, | ഭക്തിയുള്ള | ഭക്തിയുമുള്ള |
| ,, | ൧൨ | നായികനായക | നായികാനായക |
| ൪൪ | ൧൨ | 'ഭാരതവാക്യ' | 'ഭരതവാക്യ' |
| ,, | ൧൨ | കപ്ത | ക്ഌപ്ത |

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| ൪൭ | ൩൦ | ഒരു പ്ര | ഒരു |
| ൪൮ | ൧൦ ൧൧ | വിയത്തിൽ | വിഷയത്തിൽ |
| ൬൧ | ൨ | ഇന | ഇനി |
| ൬൧ | ൨൫ | പ്രധാനപ്പെട്ടതും | പ്രധാനപ്പെട്ടതു് |
| ൬൫ | ൨൦ | സങ്കേതനത്തിൽ | സങ്കേതത്തിൽ |
| ൮൧ | ൪ | കൊട്ടിയിരുന്ന | കെട്ടിയിരുന്ന |
| ൮൪ | ൨൭ | കാവ്യത്തിൽ | വാക്യത്തിൽ |
| ൮൫ | ൨൯ | പ്പിക്കപെട്ട | പ്പിക്കപ്പെട്ട |
| ൮൭ | ൧൪ | അസംഗമായ | അസംഗതമായ |
| ൯൧ | ൩൦ | സാമസങ്ങളിൽ | സമാസങ്ങളിൽ |
| ൯൪ | ൧൫ | ഇവടെ | ഇവയുടെ |
| ൧൦൧ | ൬ | പ്രവൃത്തിക്കുന്നി | പ്രവത്തിക്കുന്നി |
| ൧൦൪ | ൧൧ | പ്രവത്തിപ്പാ | പ്രവത്തിപ്പിപ്പാ |
| ൧൧൨ | ൧൫ | അദേഹത്തെ | അദ്ദേഹത്തെ |
| ൧൧൪ | ൫ | ത്ഥം | അത്ഥം |
| ,, | ൮ | ഹിത | രഹിത |
| ൧൧൫ | ൧൭ | ജീവധാതു | ജീവാതു |
| ൧൨൮ | ൬ | പരിഹരിയ്ക്കുന്നതിന | പരിഹരിയ്ക്കുന്നതിനും |
| ,, | ൧൦ | പ്രതിഫലിപ്പിയ്ക്കുന്നതിന് | പ്രതിഫലിപ്പിയ്ക്കുന്നതിനും |
| ൧൨൯ | ൨൫ | ശിഖാമണേ! | ശിഖാമണേ! |
| ൧൩൪ | ൨൩ | വന്നതിപ്പോൾ | വന്നിതപ്പോൾ |
| ൧൪൩ | ൭ | സ്ഥലെത്തെന്നു | സ്ഥലത്തെന്നു |
| ൧൪൪ | ൨൨ | കൊതിച്ചില്ലയോ | കൊതിച്ചല്ലയോ |
| ൧൪൭ | ൨൩ | ബ്ബവാൻ | ബ്ഭവാൻ |

# ചിന്താമണിപാഠമാല

## ഒമ്പതാം പാഠം

### ഗദ്യം.

## ൧. സാഹിത്യവിവേചനം.

ഏതുഭാഷയുടെയും അഭിവൃദ്ധിക്കും ശുദ്ധിക്കും മുഖ്യമായി ആവശ്യമായിട്ടുള്ളതു് ആ ഭാഷയിലെ സാഹിത്യഗ്രന്ഥങ്ങളുടെ ഗുണാഗുണങ്ങളെ ചിന്തിക്കുന്നതിനു സഹായിക്കുന്നതായ സൂത്രങ്ങൾ അടങ്ങിയ ഗ്രന്ഥങ്ങളാകുന്നു. ഈ വക ഗ്രന്ഥങ്ങൾ ഇല്ലാഞ്ഞാൽ പുതുതായി ഉണ്ടായിവരുന്ന ഗ്രന്ഥങ്ങളെപ്പററി ഗുണമാകട്ടേ, ദോഷമാകട്ടേ, ഒരഭിപ്രായം ഖണ്ഡിച്ചുപറവാൻ സാധാരണ ജനങ്ങൾക്കു സാധിക്കുന്നതല്ലാ ഒരു സമയം സഹൃദയന്മാരായ വിദ്വാന്മാൎക്കു് അതു സാധിക്കുന്നതാണെങ്കിൽതന്നെ പ്രമാണപുരസ്സരം പറഞ്ഞു ബോദ്ധ്യപ്പെടുത്തുവാൻ കഴിയുന്നതല്ലല്ലോ. അതിനാൽ സഹൃദയഹൃദയാഹ്ലാദകരമായിരിക്കുന്ന ചമല്ക്കാരങ്ങളെക്കൊണ്ടു ശോഭിക്കുന്ന ഉത്തമകാവ്യങ്ങൾക്കും 'ചവൈതുഹിചവൈതുഹി' എന്നും മററും കൂടെ വലിച്ചെഴുതിക്കൂട്ടിയ പൊട്ടക്കാവ്യങ്ങൾക്കും ഒരുപോലെ പ്രചാരം വന്നേക്കാമെന്നുമാത്രമല്ലാ ചിലപ്പോൾ കള്ളപ്പണം വെള്ളിപ്പണത്തേക്കാൾ വിലപ്പോയി എന്നും വന്നേക്കാം. ഈ വിധം ഉത്തമകവനകൎത്താക്കന്മാരെ പ്രോത്സാഹിപ്പിക്കുന്നതായ സഹൃദയവിവേചനം ശൂന്യമായി വരുമ്പോൾ സൽക്കവനം ക്ഷയിക്കയും ദുഷ്കവനം വൎദ്ധിക്കയും എന്നുവേണ്ടാ ഭാഷാഭിവൃദ്ധിയും ശുദ്ധിയും നശിച്ചുപോകയും ചെയ്യുന്നതാകുന്നു. ആയതുകൊണ്ടു ഭാഷാപോഷണതല്പരന്മാരായവർ

ഒന്നാമത്തു ദൃഷ്ടിവെയ്ക്കേണ്ടതു സാഹിത്യവിവേചനവിഷയത്തിലാകുന്നു.

നമ്മുടെ ഭാഷയിലാകട്ടെ ഈ വിഷയത്തിൽ ഒരു ഒററഗ്രന്ഥംപോലും ഇപ്പോഴും ഇല്ലെന്നു വളരെ വ്യസനത്തോടെ പറയേണ്ടിയിരിക്കുന്നു. കാവ്യലക്ഷണങ്ങളും ദോഷങ്ങളും സവിസ്തരം വർണ്ണിക്കുന്ന സാഹിത്യദർപ്പണം മുതലായ ഗ്രന്ഥങ്ങൾ അനവധി സംസ്കൃതത്തിലും മാത്യൂ ആർണാൾഡ് മുതലായ പണ്ഡിതശ്രേഷ്ഠന്മാർ ഉണ്ടാക്കീട്ടുള്ളതായ ഗ്രന്ഥങ്ങൾ വളരെ ഇംഗ്ലീഷിലും ഉണ്ടാകകൊണ്ടു് ആ ഭാഷകളിൽ സാമാന്യം അറിവുള്ള ഒരുത്തന്നു് അവയിലുള്ള ഗ്രന്ഥങ്ങളെ വായിച്ചു രസിക്കുന്നതിനുള്ള ശക്തിയുണ്ടു്. മലയാളഭാഷയിൽ ഈവക യാതൊരു ഗ്രന്ഥവും ഇല്ലായ്കയാൽ ഇന്ന ഗ്രന്ഥത്തിന്നു് ഇന്നഗുണങ്ങളൊ ദോഷങ്ങളോ ഉണ്ടെന്നോ ഉത്തമകാവ്യങ്ങൾക്കു വേണ്ട ലക്ഷണങ്ങൾ ഇന്നിന്നവയാണെന്നോ കാവ്യദോഷങ്ങൾ ഇന്നിന്നവയെന്നോ ക്ലുപ്തമായി അറിഞ്ഞിട്ടുള്ളവർ ചുരുക്കം. "കാവ്യം" എന്നവാക്കിന്റെ അത്ഥംപോലും ശരിയായി മനസ്സിലാക്കീട്ടുള്ളവർ നമ്മുടെ നാട്ടിൽ അധികം ഉണ്ടെന്നു തോന്നുന്നില്ല.

"കാവ്യം" എന്നുവച്ചാലെന്താണ് എന്നു ആരോടെങ്കിലും ചോദിച്ചുനോക്കിയാൽ മിക്ക ആളുകളും 'ശ്രീരാമോദന്തം' 'കൃഷ്ണവിലാസം' ഇതൊക്കെയാണു് എന്നാണു പറയുക. മററുചിലർ 'കാവ്യം' എന്നുവച്ചാൽ ഗീർവ്വാണഭാഷയിൽ 'പുരാണകഥകളെ ശ്ലോകരൂപേണ വർണ്ണിക്കുന്ന ഗ്രന്ഥങ്ങളാകുന്നു എന്നു പറഞ്ഞേക്കാം. എന്നാൽ ശരിയായ അഭിപ്രായക്കാർ പത്തിലൊന്നുപോലും ഇല്ലെന്നു നിശ്ചയം തന്നെ. നമ്മുടെ കൂട്ടരിൽ മിക്കവരും 'അദ്ധ്യാത്മരാമായണം കിളിപ്പാട്ടു്' ഒരു കാവ്യമാണെന്നു പറയുമോ? നിശ്ചയമായും ഇല്ലാ. 'ഇന്ദുലേഖാ' ഒരു കാവ്യമാണെന്നു

പറയുമോ? നിശ്ചയമായും ഇല്ല. 'വാക്യം രസാത്മകം കാവ്യം' എന്നു ധരിച്ചിട്ടുള്ളവർ വളരെ വളരെ ചുരുക്കം. പദ്യമാകട്ടേ ഗദ്യമാകട്ടേ സംസ്കൃതഭാഷയിലാകട്ടേ, വേറെ ഒന്നിലാകട്ടേ, കഥ പ്രാചീനമാകട്ടേ, നവീനമാകട്ടേ, എഴുതിയതു കടലാസിലാകട്ടേ, ഓലയിലാകട്ടേ, ശൃംഗാരാദി രസങ്ങൾ അടങ്ങിയ ഏതുസാഹിത്യപ്രബന്ധവും കാവ്യമാകുന്നു. നാടകമാകട്ടേ, ആഖ്യായികയാകട്ടേ, കിളിപ്പാട്ടാകട്ടേ, മണിപ്രവാളമാകട്ടേ, പാനയാകട്ടേ, തുള്ളലാകട്ടേ, എന്നുവേണ്ടാ എല്ലാവകപ്രബന്ധങ്ങളും (ശൃംഗാരം മുതലായ രസങ്ങൾ അടങ്ങിയവയായിരുന്നാൽ) കാവ്യങ്ങളാകുന്നു. കേവലം രസശൂന്യങ്ങളായ കൊഴവിറക്കം പണയാധാരം, ഹൈക്കോടതിവിധി, "എഴുത്തുകിട്ടി വസ്തുത വായിച്ചു മനസ്സിലാക്കി" എന്നു തുടങ്ങിയ സന്ദേശപത്രങ്ങൾ ഇവയെല്ലാം പ്രബന്ധങ്ങളാണെങ്കിലും കാവ്യങ്ങളാകുന്നതല്ലാ എന്നു പറയേണ്ടതില്ലല്ലോ.

മേൽ കാണിച്ചപ്രകാരം നമ്മുടെ ഇടയിൽ സാഹിത്യവിവേചനവിഷയമായ അറിവും അറിവു സമ്പാദിക്കുന്നതിനുള്ള മാർഗ്ഗങ്ങളും ഇല്ലായ്കകൊണ്ടു മലയാളഭാഷ വലിയ വലിയ കഷ്ടദശയിലായിരിക്കുന്നു. ഉത്തമവാക്യങ്ങളെ വായിച്ചു രസിപ്പാനുള്ള ശക്തി മുഴുവനും മനുഷ്യന്നു പ്രകൃതിസിദ്ധമായിട്ടുള്ളതല്ലാ. പഞ്ചസാരയുടെ മാധുര്യവും, പനിനീർ പുഷ്പത്തിൻെറ സൌരഭ്യവും, അനുഭവിച്ചു രസിപ്പാൻ അക്ഷരജ്ഞാനംപോലും ഇല്ലാത്തവനും കഴിയുന്നതാണെങ്കിലും 'ഇന്ദുലേഖ' വായിച്ച് അതിലുള്ള രസങ്ങളെ പൂർണ്ണമായി അനുഭവിക്കേണ്ടതിനു ചുരുങ്ങിയ പഠിപ്പുകാരെക്കൊണ്ടു മതിയാകുന്നതല്ലെന്നു വിദ്വാന്മാർക്ക് അറിയാം. അതുകൊണ്ടു സാഹിത്യവിവേചന ഗ്രന്ഥങ്ങൾ മലയാളത്തിൽ ഇല്ലാതെയിരിക്കെ വിവേചനശക്തി മലയാളികൾക്കു കുറെ കുറവായിക്കാണുന്നതുകൊണ്ട് ആശ്ചര്യപ്പെട്ടുവാ

നില്ലാ. അച്ചടിച്ചുവരുന്ന പുസ്തകങ്ങൾക്കെല്ലാം (നല്ലതാകട്ടെ ചീത്തയാകട്ടെ) ഒരുപോലെ പ്രചാരം ഉണ്ടായിക്കാണുന്നു. എന്നുതന്നെയല്ല കഷ്ടിച്ചു പുസ്തകത്തിൻെറ പേർ വായിപ്പാൻകഴിയുന്ന ചില വിദ്ധ്വാന്മാർ ചാടിപ്പുറപ്പെട്ടു പുസ്തകം വളരെ സരളവും, ലരളവും, മദ്ദളവും, ചെണ്ടയും ആകുന്നു എന്നുംമററും പറവാൻ മടിക്കുന്നതുമില്ല. 'ഇന്ദുലേഖ'യും സ്ത്രീയാണു, 'മീനാക്ഷി'യും സ്ത്രീയാണ്. പിന്നെ എന്താണു തമ്മിൽ വ്യത്യാസം എന്നാണ് ആളുകൾ പറയുക. മലയാളികളായ വായനക്കാൎക്കു ഗ്രന്ഥങ്ങളുടെ ഗുണദോഷം ചിന്തിപ്പാനുള്ള ശക്തി ജലദോഷംപിടിച്ച മൂക്കു പോലെയായിട്ടാണു കാണുന്നത്. ഇതുകൊണ്ടാണു മലയാളഭാഷയുടെ അഭിവൃദ്ധിക്കും ശുദ്ധിക്കും കഠിനമായ തരക്കേടു വന്നിരിക്കുന്നതെന്നോ വരുവാൻ പോകുന്നതെന്നോ ഞാൻ ഭയപ്പെടുന്നത്. വല്ല മുക്കിലോ മൂലയിലോ സഹൃദയന്മാരായവരാരെങ്കിലും ഉണ്ടെങ്കിൽ അവർ വല്ല പുസ്തകത്തെപ്പററിയും അഭിപ്രായപ്പെടുന്നതിൽ മുമ്പറഞ്ഞ വിദ്ധ്വാന്മാരോടു യോജിച്ചില്ലെന്നു വരുകിൽ അതും അപകടമായി. സാഹിത്യവിവേചനഗ്രന്ഥങ്ങൾ ഇല്ലാത്തതുകൊണ്ടുള്ള ഈവക ദോഷങ്ങളെ ഒഴിക്കുന്നതു മലയാളഭാഷാപരിഷ്കാരതല്പരന്മാരുടെ ഒന്നാമത്തെ ചുമതലയാണെന്നും ഞാൻ ഇവിടെ പറഞ്ഞുകൊള്ളുന്നു.

ദുഷ്കവിതയുടെ പ്രചാരംകൊണ്ടുള്ള ദോഷങ്ങൾ എത്രത്തോളം ഘനപ്പെട്ടവയാണെന്നും, അവയെ ഒഴിക്കുന്നതിനു വേണ്ട ഏൎപ്പാടുചെയ്യുന്നതു് എത്ര ആവശ്യമാണെന്നും പ്രാചീനന്മാർ അറിഞ്ഞിരുന്നു എന്നു പല സംഗതികളാലും ദൃഷ്ടാന്തപ്പെടുന്നു. മുന്നൂററിൽ ചില്വാനം കൊല്ലം മുമ്പ് ഇംഗ്ലാണ്ടിൽ ആൎക്കെങ്കിലും വല്ല പുസ്തകവുമെഴുതി പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കുന്നതല്ലായിരുന്നു. ഗവൎമ്മെൻറു നിശ്ചയിച്ചിരുന്ന ഒരു പണ്ഡിതസംഘം പരിശോ

ധിച്ച് അനുമതി കൊടുത്തല്ലാതെ യാതൊരു പുസ്തകവും പ്രസിദ്ധപ്പെടുത്തിക്കൂടായിരുന്നു. ഗ്രീക്കരാജ്യത്തിൽ പണ്ടാരെങ്കിലും വല്ല പുസ്തകവുമുണ്ടാക്കിയാൽ നാട്ടുകാരെല്ലാപേരും ഒത്തുകൂടുന്നതായ മഹോത്സവസ്ഥലങ്ങളിൽ കൊണ്ടുപോയി യോഗ്യന്മാരായ വിദ്വാന്മാരുടെ സദസ്സിൽവച്ചു വായിച്ചുകേൾപ്പിക്ക പതിവായിരുന്നു. ആ വിദ്വാന്മാരുടെ അഭിപ്രായപ്രകാരമായിരുന്നു പുസ്തകത്തിൻെറ പ്രചാരവും. നമ്മുടെ ഇൻഡ്യാരാജ്യത്തുതന്നെ പണ്ടത്തെ കാലത്തു ഭോജപ്രഭൃതികളുടെ സദസ്സിലുണ്ടായ അഭിപ്രായത്തെ അനുസരിച്ചു ഏതു പുസ്തകത്തിനും പ്രചാരം ഉണ്ടാണ്ടായിരുന്നുള്ളു, എന്നു പല ലക്ഷ്യങ്ങളിൽനിന്നും തെളിവാകുന്നുണ്ട്. ഇക്കാലത്തു നമ്മുടെ ഇടയിലുള്ളതുപോലെ നല്ല ഗ്രന്ഥങ്ങൾക്കും ചീത്ത ഗ്രന്ഥങ്ങൾക്കും ഒരുപോലെ പ്രചാരം ഉണ്ടാവുകയും സാഹിത്യവിവേചനം കേവലം ശൂന്യമാകയും ചെയ്യുന്നതു ലോകത്തിൽ യാതൊരു ദിക്കിലും യാതൊരു കാലത്തും ഉണ്ടായിട്ടുള്ളതായി ചരിത്രത്തിൽ കാണ്മാൻ പ്രയാസം. സാഹിത്യരാജ്യത്തിലുള്ള ഈവിധമായ അരാജകതയെ കഴിയുന്നതും വേഗത്തിൽ ദൂരീകരിച്ച് ഈവിധം ബാധകളും അഴിമതികളും മേലാൽ ഉണ്ടാകാതിരിപ്പാൻ വേണ്ടി ആവശ്യമുള്ളതായ നിയമങ്ങളെ നിൎമ്മിക്കുന്നതു് അത്യാവശ്യമാകുന്നു.

വിഷമുള്ള ഭക്ഷണപദാൎത്ഥങ്ങളുടെ പ്രചാരത്താൽ പ്രജകൾക്ക് ഏതുപ്രകാരം പ്രാണനാശം വരുന്നുവോ അതുപോലെതന്നെ ദുഷ്കവിതയുടെ പ്രചാരം സാഹിത്യചമല്ക്കാരങ്ങളെ ആസ്വദിക്കുന്നതിനു് അവൎക്കുള്ള ശക്തിയെ കെടുക്കുന്നു.

സാഹിത്യവിവേചനാഭാവം മലയാളഭാഷയുടെ അഭിവൃദ്ധിക്കും ശുദ്ധിക്കും ഇതുവരെ എത്രത്തോളം ബാധകമായി ഭവിച്ചിട്ടുണ്ടെന്നും ഈ ദോഷത്തെ നിവാരണം

ചെയ്യുന്നതിന്നു വിവേചനവിഷയമായ അറിവു പൊതുവിൽ ജനങ്ങൾക്കുണ്ടാക്കിത്തീൎപ്പാൻ ശ്രമിക്കുന്നതു് എത്ര ആവശ്യമാണെന്നും ഇതിന്നുമുമ്പു കാണിച്ചിട്ടുണ്ടല്ലോ. ആ യത്തുകൊണ്ടു മലയാളഭാഷാസാഹിത്യത്തിന്റെ പല പിരിവുകളെയും അവയുടെ ഉത്ഭവം, സ്വഭാവം മുതലായവയെയും വിവരിക്കുന്നതു് ഈ സന്ദൎഭത്തിൽ ആവശ്യമായിത്തീൎന്നിരിക്കുന്നു.

ലോകത്തിലുള്ള മിക്ക ഭാഷകളിലും ഉള്ളതുപോലെ മലയാളത്തിലും സാഹിത്യത്തിന്നു 'പദ്യം' 'ഗദ്യം' എന്നിങ്ങനെ രണ്ടു പിരിവുകൾ ഉണ്ടു്. നമ്മുടെ ഭാഷയിൽ ഇതുവരെ ഉണ്ടാക്കിയതോ ഇനി ഉണ്ടാക്കുന്നതോ ആയ സകല കാവ്യങ്ങളും പദ്യമോ ഗദ്യമോ ആയിരിക്കുന്നതാണു്. പദ്യം എന്ന വാക്കുകൊണ്ടു പദങ്ങളെക്കൊണ്ടു രചിച്ചിട്ടുള്ളതെന്നു മാത്രമേ സിദ്ധിക്കുന്നുള്ളു എന്നുവരികിലും അതിന്റെ സാങ്കേതികാൎത്ഥം ഇതിൽനിന്നു കുറെ ഭേദപ്പെട്ടിട്ടാണു്. മാത്രകളെ ഏതാനും ക്രമങ്ങളെ അനുസരിച്ചു വിന്യസിക്കുന്നതിനാൽ താളം ഏതുവിധം ഉണ്ടാക്കുന്നുവോ അതേപ്രകാരം ഗുരുലഘുക്കളായ അക്ഷരങ്ങളെ ചില ക്രമപ്രകാരം വിന്യസിച്ചു കൎണ്ണാനന്ദപ്രദമാകുംവണ്ണം ഉണ്ടാക്കുന്നതാകുന്നു 'പദ്യം'. വിന്യാസഭേദംകൊണ്ടു പഞ്ചാരി, ത്രിപുട മുതലായ അനേകവിധ താളങ്ങൾ ഉണ്ടാകുന്നതുപോലെതന്നേ, കാകളി, കളകാഞ്ചി മുതലായ പലമാതിരി വൃത്തങ്ങൾ പദ്യത്തിലുണ്ടു്. ഗദ്യത്തിനാകട്ടേ, പദങ്ങൾ കൂട്ടിച്ചേൎക്കുന്നതിൽ ഈവക യാതൊരു ക്ലിപ്തവും ഇല്ല. അതിൽ അൎത്ഥം വിശദമായി പുറപ്പെടണമെന്നല്ലാതെ പദ്യത്തിലുള്ളപോലെ മാത്രാസങ്കലനം വേണമെന്നുള്ള നിൎബ്ബന്ധമില്ല. ഇതിൽനിന്നു പദ്യരചന ഗദ്യരചനയേക്കാൾ പ്രയാസമേറുന്നതാണെന്നു് അറിയാമല്ലോ. അതുകൊണ്ടു മലയാളത്തിൽ പ്രഥമമായി ഉണ്ടായതു ഗ

മാണെന്നും അതിൽപ്പിന്നെ ഏറിയൊരുകാലം കഴിഞ്ഞ ശേഷം മാത്രമേ പദ്യം ഉണ്ടായിരിപ്പാൻ പാടുള്ളു എന്നും ചിലർ അനുമാനിച്ചേക്കാം. എന്നാൽ യഥാൎത്ഥം ഇങ്ങനെയല്ല.

സാധാരണയായി ജനസമുദായത്തിൻെറയും, ഭാഷയുടെയും ആരംഭത്തിൽ പദ്യംതന്നെ പ്രധാനം എന്നു പലേ വിദ്വാന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ ഈ പദ്യം ഏതുപ്രകാരത്തിലുത്ഭവിച്ചു വളൎന്നുവന്നു എന്നു നോക്കുക. പുരാതനകാലങ്ങളിൽ മനുഷ്യവൎഗ്ഗം മുഴുവനും പരിഷ്കാരലേശംപോലും ഇല്ലാതെ വേട്ടയാടിയോ കാലിമേച്ചു നാടുതെണ്ടിയോ നടക്കുന്ന പരിഷകളായിരുന്നു എന്നും ഈ പരിഷകൾ പരസ്പരവൈരത്തോടുകൂടി ഇരുന്നു എന്നും ചരിത്രഗ്രന്ഥങ്ങളിൽനിന്നു് അറിയാമല്ലോ. ഇങ്ങനെ ഒരു പരിഷയിൽ അല്പം സരസ്വതീപ്രസാദം ഉള്ള വല്ലവനും തിന്നു പുളച്ചുംകൊണ്ടിരിക്കുന്നതിൻമദ്ധ്യേ തൻെറ പരിഷക്കാർ എതിർപരിഷക്കാരുടെ കാലികളെ എത്ര സമൎത്ഥതയോടെ കവൎന്നു കൊണ്ടുവന്നുകളഞ്ഞു എന്നോ,തൻെറ പരിഷയുടെ നേതാവു് അതിശക്തന്മാരായി എത്ര എതിരാളികളെ തൻെറ ഗതകൊണ്ടടിച്ചു കൊന്നു എന്നോ മററോ പാടുകയും, കൎണ്ണാനന്ദപ്രദവും ഗ്രഹണധാരണാദികൾക്കു് ഏററവും എളുപ്പവും ജാത്യാഭിമാനോദ്ദീപകവും ആയ ഈ പാട്ടു മററുള്ളവർ കേട്ടു കൊണ്ടാടി പഠിച്ചു ചൊല്ലി നടക്കുകയും കാലാന്തരംകൊണ്ടു് ഇതിനും പരിഷ്കൃതമായി വേറേവിധത്തിലുണ്ടാകുന്ന പാട്ടുകൾക്കും പരക്കെ പ്രചാരമുണ്ടായി വരികയും ചെയ്തിരിക്കണം. ലോകത്തിലുള്ള മിക്കജനസമുദായങ്ങളുടെ ഇടയിലും പദ്യം ഇങ്ങനെ ജനിച്ചു വളൎന്നതാണെന്നു് ഓരോ ഗ്രന്ഥങ്ങളിൽ കാണുന്നതിനെ യുക്തിയും അനുഭവവും സ്ഥിരപ്പെടുത്തുന്നു. ഗ്രീക്കു്,ലാററിൻ, സംസ്കൃതം, ഇംഗ്ലീഷു മുതലായ മഹാഭാഷകളി

ലെല്ലാം ആദ്യം ഉണ്ടായതു പദ്യമാണെന്നു മാത്രമല്ലാ അ വയിലുള്ള പ്രധാനകവനങ്ങളും പദ്യരീതിയിലുള്ളവയാകു ന്നു. ഇതുപോലെതന്നെ മലയാളത്തിലും ആദ്യം ഉണ്ടായ കവനങ്ങൾ പദ്യരീതിയിലാകുന്നു. പരദേശത്തുനിന്നു കേ രളത്തിൽ വന്നു കുടിയേറിയ നമ്മുടെ പൂൎവ്വന്മാർ ഭൂതപ്രേ താദിബാധകളെ നിവാരണംചെയ്യാൻവേണ്ടി ഭദ്രകാളി, ശാസ്താവു്, മുതലായ ദൈവങ്ങളെ ഭജിക്കേണ്ടിവന്നതിൽ ഉപയോഗിപ്പാൻ വേണ്ടി പലവിധ കീൎത്തനങ്ങൾ, തോ റങ്ങൾ, ഇവയും, തച്ചോളി തേനൻ മുതലായ പരാക്രമ ശാലികളുടെ ചരിതങ്ങളെ ഘോഷിക്കുന്ന പാട്ടുകളും, കൃ ഷിപ്പാട്ടുകൾ, കോലടിപ്പാട്ടുകൾ ഈവക വിനോദകരങ്ങ ളായ ഗാനങ്ങളും ഉണ്ടാക്കീട്ടുണ്ടായിരിക്കണമെന്നു നിൎവ്വി വാദമാണു്. ഇങ്ങനെ കീൎത്തനം, പാന, തുള്ളപ്പാട്ടു്, കി ളിപ്പാട്ടു്, മണിപ്രവാളംമുതലായ പലവക ശാഖകളായി നാനാവിഷയങ്ങളേയും പററി പദ്യകാവ്യങ്ങൾ എണ്ണത്തി ലും വണ്ണത്തിലും വൎദ്ധിച്ചുവന്നു. ഗദ്യമാകട്ടേ മലയാള ത്തിൽ നന്നാ കുറച്ചുമാത്രമേയുള്ളൂ. എന്നുമാത്രമല്ല, ഉള്ള തു നൂററിൽ തൊണ്ണൂററിൻപതും നൂതനകൃതികളും ആ ണു്. ആദ്യകാലം മുതൽക്കുതന്നെ മലയാളികളുടെ ഇട യിൽ കത്തിടപാടുകൾ ഉണ്ടായിരുന്നതിനാൽ ഒരുവിധം ഗദ്യം നടപ്പുണ്ടായിരുന്നു എന്നു തീൎച്ചയാണെങ്കിലും ചിറ യ്ക്കൽ, തലശ്ശേരി, കോഴിക്കോടു, കൊച്ചി, തിരുവിതാംകൂർ ഇവിടങ്ങളിലെ ഗ്രന്ഥവരികൾ എഴുതുവാൻ തുടങ്ങിയതു വരെ ഗദ്യപ്രബന്ധങ്ങൾ യാതൊന്നും ഉണ്ടായതായി കാ ണുന്നില്ല. ഇതിൽപിന്നെ തച്ചുശാസ്ത്രം, വ്യവഹാരം, വൈ ദ്യം, കാണം, ജന്മമൎയ്യാദ ഇങ്ങനെ പലവക വിഷയങ്ങളെ പ്പററിയും ഗദ്യഗ്രന്ഥങ്ങൾ ഉണ്ടായിത്തുടങ്ങി. എന്നാൽ ഇ വയൊന്നും കാവ്യം എന്നു പറഞ്ഞുകൂടാത്തവയല്ലല്ലോ. ഗദ്യരീതിയിൽ ഉത്തമകവനം മലയാളത്തിലുണ്ടായതു

ശകതൻ സാമൂതിരിപ്പാട്ട തമ്പുരാൻെറ കാലത്തു മാത്രമാണ്. അക്കാലത്തുണ്ടായ മഴമംഗലം നംപൂരിയുടെ 'ഭാഷാനൈഷധം' 'പുനം നംപൂരിയുടെ പാഞ്ചാലീസ്വയംബരം' ഈ രണ്ടു ചമ്പുക്കളിലുള്ള ഗദ്യത്തിൽ സംസ്കൃതപദങ്ങൾ കുറെ അധികമാണെന്നുണ്ടെങ്കിലും ഇതു രണ്ടും ചമല്ക്കാരസാഗരങ്ങളാണെന്നു സഹൃദയന്മാരെല്ലാവരും ഐകകണ്ഠ്യേന സമ്മതിക്കുന്നതാകുന്നു. ശുദ്ധമേ ഗദ്യരീതിയിൽ കാവ്യങ്ങൾ 'കുന്ദലതാ' വരുന്നതിന്നുമുമ്പു് ഉണ്ടായിട്ടില്ലെന്നു തന്നെ പറയണം. അതിന്നിപ്പുറമാകട്ടെ ഗദ്യകാവ്യങ്ങൾ നമ്മുടെ ഭാഷയിൽ അസാധാരണമായ പുഷ്ടിയെ പ്രാപിച്ചിട്ടുണ്ടു്. എന്നാൽ ഇവയെല്ലാം ഇംഗ്ലീഷു ഗദ്യസാഹിത്യത്തിൻെറ പ്രധാന അംഗമായ 'നോവൽ' എന്ന കാവ്യരീതിയെ അനുകരിച്ചുള്ളതാകയാൽ മലയാളഭാഷ ഗദ്യത്തിന്റെ സംബന്ധിച്ചേടത്തോളം ഇംഗ്ലീഷ് സാഹിത്യത്തിന്നു മുഖ്യമായി കടപ്പെട്ടിരിക്കുന്നു എന്നു പറയേണ്ടിയിരിക്കുന്നു.

മലയാളത്തിലുള്ള പദ്യങ്ങൾ കാകളി, അന്നനട മുതലായ ചില വൃത്തങ്ങളിൽ എഴുതിയ കിളിപ്പാട്ടു്, തുള്ളപ്പാട്ടു് ഈ വകകളെ സംബന്ധിച്ചേടത്തോളം തമിഴമട്ടിനെ അനുസരിച്ചും സ്രഗ്ദ്ധര, ഗീതി ഈവക വൃത്തങ്ങളിലുള്ള ശ്ലോകങ്ങളെ സംബന്ധിച്ചേടത്തോളം സംസ്കൃതരീതിയെ അനുസരിച്ചും ഇരുകുന്നു. ഭാഷയുടെ ഉത്ഭവത്തെപ്പററി ആലോചിക്കുമ്പോൾ വൃത്തങ്ങൾ തമിഴിൽ നിന്നു കടം വാങ്ങുവാനാകുന്നു അധികം അവകാശമുള്ളതെന്നു വരികിലും തുഞ്ചത്തെഴുത്തച്ഛനല്ലാതെ ആരുംതന്നെ തമിഴ സമ്പ്രദായങ്ങളിലുള്ള വൃത്തങ്ങളെ മലയാളത്തിൽ ഏർപ്പെടുത്തിയതായി കാണുന്നില്ല. ഇതുകൊണ്ടാകുന്നു മലയാളത്തിൽ പദ്യരചന മിക്കതും സംസ്കൃതസമ്പ്രദായത്തെ അവലംബിച്ചിരിക്കുന്നതു്. എന്നാൽ സംസ്കൃതവും മലയാളവും തമ്മിൽ ഈ സംഗതിയിൽ ചില സാരമായ വ്യത്യാ

സങ്ങൾ ഉള്ളതു മറന്നുകളയത്തക്കതല്ലാ. ഒന്നാമതു സംസ്കൃതത്തിൽ ശബ്ദാലങ്കാരം ഉത്തമകവനങ്ങൾക്കു അപരിത്യാജ്യമായ ഒരു ലക്ഷണമാണെന്നു വച്ചിട്ടില്ലാ. എന്നാൽ മലയാളത്തിൽ പ്രാസം (ചുരുങ്ങിയപക്ഷം ദ്വിതീയാക്ഷരപ്രാസമെങ്കിലും) കൂടാത്തതു ശ്ലോകമാണോ എന്നുതന്നെ ചിലർ സംശയിച്ചേക്കും. ഈവക നിഷ്കൃഷ്ടകൾ ഒരേ അൎത്ഥത്തെ കുറിക്കുന്ന അനവധി പൎയ്യായശബ്ദങ്ങൾ അടങ്ങിയ സംസ്കൃതത്തിലുംകൂടി കവിയുടെ ഭാവനാശക്തിയുടെ അപ്രതിബന്ധമായ പാച്ചലിന്നും തന്മൂലം അൎത്ഥകല്പനയ്ക്കും വളരെ ബാധകമായി വരുന്നു എന്നിരിക്കെ മലയാളത്തിലുള്ള പദദൌൎല്ലഭ്യത്തിന്റെ അവസ്ഥയ്ക്കു ഇതുകൊണ്ടുള്ള തരക്കേടു എത്ര അധികമുണ്ടാകണമെന്നു ഏവനും ആലോചിച്ചാലറിയാം. അറിയാത്തവരുണ്ടെങ്കിൽ അവർ ഉണ്ണായിവാരിയരുടെ 'നളചരിതം' ആട്ടക്കഥ ഒന്നു വായിച്ചു നോക്കട്ടെ. ഇങ്ങനെയെല്ലാമിരിക്കെ ഈ നിഷ്കൃഷ്ട ഉണ്ടാവാൻ സംഗതി എന്തായിരിക്കണമെന്നു ആലോചിച്ചുനോക്കുമ്പോൾ ഇതു ഗീൎവ്വാണഭാഷയിൽ അധികമായ താല്പൎയ്യത്തോടും പച്ചമലയാളത്തിൽ കേവലം നിന്ദയോടുംകൂടിയ ചില പ്രാചീനവിദ്വാന്മാർ വച്ച വഴക്കാണെന്നാണു തോന്നുന്നതു്. മലയാളത്തിൽ കവിഞ്ഞപക്ഷം ശബ്ദഭംഗിയല്ലാതെ എന്താണുള്ളതു്? അൎത്ഥഗാംഭീൎയ്യം ഉണ്ടോ? ഉണ്ടാവാൻ പാടുണ്ടോ? എന്ന അഭിപ്രായം മുറുക്കെ പിടിച്ചും ഉദ്ദണ്ഡശാസ്ത്രികളുടെ

"ഭാഷാകവിനിവഹോയം
ദോഷാകരവദ്വിഭാതിഭുവനതലേ
പ്രായേണാവൃത്തഹീനഃ
സൂൎയ്യാലോകേനിരസ്തഗോപ്രസരഃ"

എന്ന ശ്ലോകത്തെ ഉരുവിട്ടുകൊണ്ടും ഇരിക്കുന്ന സംസ്കൃതപണ്ഡിതന്മാർ ഇന്നും നമ്മുടെ കൂട്ടത്തിൽ അനേകംപേർ ഉണ്ടു്. മലയാളപദ്യരചനയിൽ അഭിവൃദ്ധി വരണമെങ്കിൽ മേല്പറഞ്ഞ നിഷ്കർഷയെ ഒന്നാമതു തള്ളിക്കളയണം. എന്നാൽ പ്രാസം ദീക്ഷിക്കാതെ തൽക്കാലം മലയാളത്തിൽ ശ്ലോകം ഉണ്ടാക്കുവാൻ തുടങ്ങിയാൽ അതു പൊതുജനങ്ങൾക്കു അത്ര രുചിക്കയില്ല എന്നതു വാസ്തവംതന്നെ. എങ്കിലും അർത്ഥത്തിനു ബാധകമാകുംവണ്ണമുള്ള പ്രാസാപേക്ഷ ഒരു ദൂഷ്യമാണെന്നും അതു കാലക്രമേണ വിട്ടുകളയേണ്ടതാണെന്നും കവികളുടെ മനസ്സിൽ ഒരു ഓർമ്മയുണ്ടായിരിക്കട്ടെ. 'പച്ച' മലയാളത്തിൽ ഉള്ള പരിഹാസം ഹേതുവായി പ്രാചീനവിദ്വാന്മാർ ഉണ്ടാക്കീട്ടുള്ള നിശ്ചയത്തെ ആസ്പദമാക്കി അർത്ഥത്തെ കൊന്നു ശബ്ദത്തിനു വളമിടുന്ന സമ്പ്രദായം ഒരു ദൂഷ്യമാണെന്നു് ആധുനികഭാഷാകവികൾക്കു് ഇതു ബോദ്ധ്യം വന്നാൽതന്നെ വലിയ കാര്യമായി.

രണ്ടാമതുള്ള വലിയൊരു വ്യത്യാസം, സംസ്കൃതപദ്യത്തിൽ പദങ്ങൾ യാതൊരു ക്രമവും കൂടാതെ എവിടെയെങ്കിലും ചേർക്കുന്നതിനു വിരോധമില്ല. മലയാളത്തിലൊ അങ്ങനെ ചെയ്യുന്നതു് അഭംഗിയായിത്തീരുമെന്നു തന്നെയല്ലാ, അതുകൊണ്ടു ക്ലിഷ്ടത, സന്നിദ്ധത മുതലായ കാവ്യദോഷങ്ങൾക്കിടയാകുന്നതുമാണു്. സംസ്കൃതത്തിൽ 'ഒന്നായ് ചേർക്കയുമാം പദങ്ങളിടവിട്ടെങ്കിലും ചേർത്തിടാം' എങ്കിലും 'കേരളഭാഷയിങ്ങലതുപോലല്ല' എന്നു ഘോഷിക്കുന്ന കവിതന്നെ,

"എന്നല്ലലുണ്ടായ്‌വരുമത്ര രാമൻ
തന്നന്തഃവകൌതുകമെത്രയുണ്ടോ"

"ഇന്നിസ്സൈരമരേകളിക്കകചിരിച്ചേനോതുമാളീജനം"
എന്നും മററും പ്രയോഗിച്ചതു കാണുമ്പോൾ ആധുനിക

കവികൾ ഈ വിഷയത്തിൽ എത്ര അപരാധികളാണെന്നു ദൃഷ്ടാന്തപ്പെടുന്നതാണല്ലോ. സംസ്കൃതത്തിലുള്ളതുപോലെ മലയാളത്തിൽ 'വിശേഷണവിശേഷ്യങ്ങൾ തമ്മിലും ആഖ്യാഖ്യാതങ്ങൾ തമ്മിലും പൊരുത്തം ഇല്ലാത്ത അവസ്ഥ അറിയുന്ന ഏവനും മലയാളത്തിൽ ദൂരാന്വയം തരക്കേടാകുന്നു എന്നു് അറിയാം.

പിന്നെ മൂന്നാമത്തു് ഒരു വ്യത്യാസം, പ്രയോഗിക്കുന്ന പദങ്ങളെപ്പററിയെടത്തോളമാകുന്നു. സംസ്കൃതശ്ലോകങ്ങളിൽ ഉപയോഗിക്കുന്ന പദങ്ങളുടെ ശുദ്ധി, സന്ധി, ഈ സംഗതികളെപ്പററി വലിയ നിഷ്കർഷയുണ്ടെന്നു പറയേണ്ടതില്ലല്ലോ. എന്നാൽ മലയാളത്തിലാകട്ടെ സന്ധി ചേക്കുന്നതിനെപ്പററിയും, മണിപ്രവാളശുദ്ധിയെപ്പററിയും വളരെ തെററായ ഒരു ധാരണ പരക്കെയുണ്ടു്. പദങ്ങൾ (ഭാഷയാകട്ടെ സംസ്കൃതത്തിൽനിന്നു എടുത്തവയാകട്ടെ) കൂട്ടിച്ചേക്കുന്നതിൽ എങ്ങനെയെങ്കിലും തരംപോലെ ചെത്തിക്കുറയ്ക്കുകയോ തല്ലിനീട്ടുകയോ ചെയ്യാനും ഗുരു ലഘുവാക്കുകയും ലഘു ഗുരുവാക്കുകയും ചെയ്യാനും തങ്ങൾക്കു പൂർണ്ണാധികാരം ഉണ്ടെന്നാകുന്നു ഇപ്പോഴുള്ള പല കവികളുടെയും ധാരണ. ഈവക പ്രയോഗങ്ങളാൽ അശ്രാവ്യത വരുന്നുണ്ടോ എന്നുള്ള ആലോചന അവർക്കു ലേശംപോലും ഇല്ല. 'വരിഷ്ഠമമേസാരി' എന്നതിനാൽ 'വരിഷ്ഠാ' എന്നതിനു പകരം ആകാരാന്തം ലോപിച്ചു പ്രയോഗിച്ചതും 'ഉദയഗിരിമുകന്ദു' എന്നതിലെ അനുസ്വാരം ദീർഘിച്ചതും ഭാഷാരീതിക്കു അനുസരിച്ചാണെന്നു മാത്രമല്ലാ അതുകൊണ്ടു് അശ്രാവ്യത വരുന്നതും ഇല്ല. എന്നാൽ 'പൊന്നോല പലവിധ ഭൂഷണങ്ങളാലും' എന്നതിൽ 'ഓലം' എന്ന അനുസ്വാരം ദീർഘിച്ചതും "പാരിന്നധീശതവനന്ദനനല്ലേ രാമൻ" എന്നു പ്രയോഗിച്ചതിൽ അല്ലേ, എന്ന പദത്തിലടങ്ങിയ ഏ, അവ്യയത്തെ വാൻമുറിച്ചതും

ചുരുങ്ങിയ കുററമല്ലെന്നുതന്നെയല്ല, അതു വായിക്കുമ്പോൾ കർണ്ണകഠോരമായി തോന്നുന്നു എന്നും സഹൃദയന്മാർ പറയാതിരിക്കയില്ല. 'പോയാദിദം' (=പോയാൽ+ഇദം) മുതലായ പുതിയ സന്ധികളും ഉണ്ണായിവാരിയരുടെ 'ചാമിവ' (=ചാകും+ഇവ) മുതലായ പ്രയോഗങ്ങളും അനുകരിക്കത്തക്കവയല്ല. മണിപ്രവാളശുദ്ധിയുടെ കാര്യത്തിൽ വേണ്ടത്തക്ക നിഷ്കർഷ ചെയ്യുന്നവരായി ആധുനികഭാഷാകവികളിൽ ചിലരുണ്ടെന്നുവരികിലും അനേകം ആളുകൾ അപൂർവ്വങ്ങളായ സംസ്കൃതപദങ്ങളും അരനാഴിക നീളമുള്ള സമാസങ്ങളും ഒന്നോ, അരയോ മലയാളവാക്കുകളോടൊന്നിച്ചു തിലതണ്ഡുലന്യായേന കൂട്ടിക്കലർത്തി മണിപ്രവാളമെന്ന പേരുമിട്ടു ചില ശ്ലോകങ്ങളുണ്ടാക്കുന്നവരാണ്. അപ്രസിദ്ധങ്ങളായ സംസ്കൃതപദങ്ങളും, സുബന്ത പ്രത്യയങ്ങളും തിങന്തക്രിയകളും, സംസ്കൃതാവ്യയങ്ങളും മററും മലയാളത്തിൽ ഉപയോഗിച്ചുപോകരുതെന്ന് ഇൻഡ്യൻ ശിക്ഷാനിയമത്തിൽ ഒരു വകുപ്പു ചേർത്താൽ വേണ്ടില്ലെന്നു തോന്നുന്നു. കഴിഞ്ഞ എഫ്. എ. പരീക്ഷയ്ക്കു പഠിപ്പാൻ വച്ചിരുന്ന 'രുഗ്മിണീപരിണയം' എന്ന മണിപ്രവാളകാവ്യത്തിൽ പകുതിയോളം ശ്ലോകങ്ങൾ ശുദ്ധ സംസ്കൃതംതന്നെയാണ്. ഈ വക ശുദ്ധ സംസ്കൃതശ്ലോകങ്ങൾ അടങ്ങിയ പുസ്തകങ്ങൾക്കു 'മണിപ്രവാളം' എന്നു പേരിടുന്നതു കാണുമ്പോൾ ഇതു് അറുപത്തഞ്ചാമത്തെ ഒരു അനാചാരമോ എന്നു ശങ്കിക്കേണ്ടിവരുന്നു.

---

## ൨. കവിത.

'കവിത' എന്ന പദത്തിന്റെ അർത്ഥത്തിനും പ്രയോഗത്തിനും വളരെ വ്യാപകത ഉണ്ടു്. പ്രാചീനന്മാരെന്നു

പോലെ അൎവ്വാചീനന്മാരും ഗദ്യകവിത, പദ്യകവിത എന്നു രണ്ടു പിരിവുകളെ ഉൾപ്പെടുത്തിക്കൊണ്ടാണു 'കവിത' എന്ന പദത്തെ വ്യവഹരിക്കുന്നതു്. പ്രാചീനന്മാർ ഈ രണ്ടു ഭാഗങ്ങളെയും ഗണിച്ചിരുന്നുവെന്നുള്ളതിനു 'ഗദ്യം കവീനാം നികഷം വദന്തി' എന്ന ആപ്തവാക്യവും, 'കാവ്യം ഗദ്യം പദ്യഞ്ച' എന്ന വാമനസൂത്രവും ലക്ഷ്യങ്ങളാണ്. കവിതാശബ്ദത്തിന് ഇതിലുംകൂടി വ്യാപകത ഉണ്ടെന്നു തോന്നുമാറു് അദ്യതനപരിഷ്കാരികൾ അതിനെ സംഭാഷണഭാഷയിൽ വേറൊരുതരത്തിലും പ്രയോഗിക്കാറുണ്ടു്. ഈ പ്രയോഗം പാശ്ചാത്യവിദ്യാഭ്യാസംകൊണ്ടു വന്നിട്ടുള്ളതായിരിക്കണം 'ഈ ചെടിയുടെ വളൎച്ചയിൽ കവിത ഇല്ല; ആ നോക്കിൽ കവിതയുണ്ടു്' എന്നിങ്ങനെ ഇംഗ്ലീഷുവിദ്യാഭ്യാസം ചെയ്തിട്ടുള്ള ചിലർ ചില അവസരങ്ങളിൽ പറയുന്നതു പലരും കേട്ടിരിക്കാനിടയുണ്ടു്. എല്ലാ ശാസ്ത്രങ്ങളുടെയും മുഖത്തു കവിത സ്ഫുരിക്കുന്നുണ്ടാവാം എന്നു ആംഗ്ലമഹാകവി വേർഡ്സ്വൎത്ത് (Wordsworth) അഭിപ്രായപ്പെട്ടിട്ടുള്ളതിനെ പ്രസ്തുതപ്രയോഗം സൂചിപ്പിക്കുകയും, ആ അഭിപ്രായത്തിലടങ്ങിയ സൂക്ഷ്മതത്വത്തെ അതു പ്രത്യക്ഷപ്പെടുത്തുകയും ചെയ്യുന്നതായിട്ടു വ്യാഖ്യാനിക്കാവുന്നതാണു്. മനുഷ്യന്റെ എല്ലാ ചേഷ്ടാവിശേഷങ്ങളിലും ഏതാണ്ടു 'കവിത' ഉള്ളതായി ഹാസ്‌ലിററ് (Hazlitt) എന്ന മഹാൻ പ്രസ്താവിച്ചിരിക്കുന്നു. ഇതംപ്രഥമമായി ഒളിച്ചുകളിയിൽ രസിക്കുന്ന കുട്ടിയും, മഴവില്ലിനെക്കണ്ടു പര്യവേക്ഷണം ചെയ്തുനില്ക്കുന്ന നാട്ടുപുറത്തുകാരനും, കാട്ടുപൂക്കൾകൊണ്ടുണ്ടാക്കിയ മാലയെ തന്റെ പ്രിയതമയ്ക്കു സംഭാവനം ചെയ്യുന്ന ഇടയനും, എന്നുവേണ്ട സ്വപ്നസൃഷ്ടമായ മനോരാജ്യത്തിൽ സുഖവാസം ചെയ്യുന്ന എല്ലാ മനുഷ്യരും ഏറെക്കുറെ കവിത്വം ഉള്ളവരാണെന്നും, ഇത്രമാത്രം വ്യാപ്തിയുള്ള കവിതയെ പുഷ്ടിക്കുന്നവർ സ്വാഭിമാനംപോലും

ഇല്ലാത്തവരാണെന്നും ഹാസ്‌ലിററു സിദ്ധാന്തിക്കുന്നു. എന്നാൽ ഈ വ്യാപകാർത്ഥം ഉള്ള കവിതയെയോ, ഗദ്യപദ്യങ്ങളെ ഒരേ സമാനകക്ഷ്യയിൽ പരിഗണനംചെയ്യുന്ന കവിതയേയോ അല്ല ഇതിനടിയിൽ വിചിന്തനംചെയ്യാൻ പോകുന്നത്. പദ്യകവിതയേമാത്രമേ ഈ ഉപന്യാസത്തിനു വിഷയമായി സ്വീകരിക്കുന്നുള്ളു. കാരണം വഴിയേ വ്യക്തമാകും.

'കാവ്യം' എന്നുവച്ചാൽ 'രമണീയാർത്ഥപ്രതിപാദകമായ ശബ്ദസമുച്ചയമാണെ'ന്നു പണ്ഡിതരാജനും, ഈ പക്ഷത്തെത്തന്നേ അനുകരിച്ചുകൊണ്ടു 'രസാത്മകമായ വാക്യമാകുന്നു കാവ്യ'മെന്നു സാഹിത്യദർപ്പണകാരനും, 'ലോകോത്തരമായ വർണ്ണനയിൽ നിപുണനായ കവിയുടെ കൃതി കാവ്യ'മാകുന്നുവെന്നു കാവ്യപ്രകാശകാരനും, 'ഗുണാലങ്കാരസംസ്കൃതമായ ശബ്ദാർത്ഥങ്ങളിലാണു കാവ്യശബ്ദം പ്രതിഷ്ഠാപിതമായിരിക്കുന്ന'തെന്നു വാമനനും അഭിപ്രായപ്പെട്ടിരിക്കുന്നു. ഈ ഓരോ മഹാന്മാരുടെയും നില ശരിയായി മനസ്സിലാക്കുന്നതായാൽ മേൽ കാണിച്ച അഭിപ്രായങ്ങളിൽ ഇന്നതുമാത്രം സ്വീകാര്യമെന്നും, ശേഷം ഉള്ളവ അസാധുവാണെന്നും വാദിക്കാൻ അധികംപേർ ഒരുങ്ങുമെന്നു തോന്നുന്നില്ല. കവിതയുടെ വെളിപാടു് അത്ര ഭിന്നവേഷങ്ങളിലാണു്. അതിൻെറ സ്വരൂപത്തിനു ക്ലപ്തത ഇല്ലാത്തതിനാൽ ഒന്നോ രണ്ടോ വാചകങ്ങൾക്കുള്ളിൽ കവിതയെ മുഴുവൻ പ്രതിബിംബിപ്പിച്ചു കാട്ടുന്നതും സുകരമാവില്ല. ഒരു കാഴ്ച കാണുമ്പോഴോ ഒരു സംഭവത്തെപ്പററി കേൾക്കുമ്പോഴോ ഹൃദയം സ്വതേ മമത്ക്കൃതമായി, ആ കാഴ്ചയുടെയോ സംഭവത്തിൻെറയോ ഉദ്ദീപകത്വംകൊണ്ടു ഭാവനാശക്തി ഉജ്ജ്വലിച്ചു മനോധർമ്മം മുതലായ തജ്ജന്യവികാരങ്ങളുടെ ഫലമായി, അന്തർഗ്ഗതപ്രകടനത്തിൽ സ്വരത്തിനോ ശബ്ദത്തിനോ നിയതമായ ലയം അല്ലെങ്കിൽ

സംക്രമം ഉണ്ടാകുമ്പോൾ കവിത പ്രത്യക്ഷമാകുന്നുവെന്നു സമഷ്ടിയായിപ്പറയാം. സ്വരശബ്ദങ്ങൾക്കു നിയന്ത്രിതമായ ലയസംക്രമങ്ങൾ ഗദ്യത്തിൽ ഉണ്ടായിരിക്കണമെന്നു നിബ്ബന്ധമില്ലാത്തതിനാൽ ഈ വിവരണം ഗദ്യകവിതയെ പരാമശിക്കുന്നില്ല. ഭാവനാശക്തിക്കു ധാരാളം പ്രസരിപ്പുള്ള ഒരു കവിയുടെ ഹൃദയം ഇങ്ങനെ ഉദ്ദീപിതമായി ചമൽകൃതമാകുമ്പോൾ എന്തോ ആവേശം ഉണ്ടായപോലെ ചമഞ്ഞുവശാവുകയും, പ്രാപഞ്ചികസ്ഥിതി മുഴുവൻ ഒരു മിന്നൽപോലെ അയാളുടെ മനസ്സിൽക്കൂടി കടന്നു പോവുകയും ചെയ്യുന്നു. ആ കവി, ഷേക്സ്പിയർ പറയുമ്പോലെ, പരബ്രഹ്മത്തെ ഏകാഗ്രമാക്കിക്കാണിക്കുന്നതിനും, കല്പിതസംഭവങ്ങൾക്കു സ്ഥലനിർദ്ദേശം ചെയ്യുന്നതിനും സമത്ഥനാകുന്നു. ആ കവിയുടെ ദൃഷ്ടി ഈ ലോകത്തെ അതിക്രമിച്ച് ഈരേഴുലോകത്തിലും സഞ്ചരിക്കുന്നു. സങ്കല്പരാജ്യത്തെ അധിവാസയോഗ്യമാക്കി പരമാനന്ദപ്രദമായ അതിൽ ആയാൾ മനുഷ്യഹൃദയത്തെ ലയിപ്പിക്കുന്നു. വണ്ണ്യവിഷയങ്ങളെ ഇങ്ങനെ സാക്ഷാൽകരിച്ചു മാനസോല്ലാസം തരുന്ന കൃതിയാണു യഥാത്ഥകവിത എന്നു പറയപ്പെടുന്നതു്.

ഗദ്യപദ്യങ്ങൾക്കു തമ്മിൽ വളരെ അന്തരമുണ്ടെന്നു മുമ്പു സൂചിപ്പിച്ചുവല്ലോ. പദ്യത്തിനുള്ള ഛന്ദോമയത്വം മാത്രമല്ല ഈ അന്തരത്തിനു കാരണം. മനസ്സിനെ ഇളക്കുന്നതിനും വശീകരിക്കുന്നതിനും പദ്യത്തിനോളം ശക്തി ഗദ്യത്തിനില്ല. ഗദ്യം വാദാനുവാദരൂപമായിട്ടുള്ളതാകയാൽ കാര്യങ്ങൾ മനസ്സിലാക്കുന്നതിനുള്ള അതിൻെറ ശക്തി പ്രവത്തിക്കുന്നതു ഋജുരേഖയിലാണെന്നു പറയാം. പദ്യത്തിൻെറതു് അങ്ങനെ അല്ല. നല്ല പദ്യങ്ങൾ മനസ്സിൽ പതിയുന്നതു ചിത്രം ചിത്രമായിട്ടാണു്. ചില പ്രത്യേകപദങ്ങളുടെ പ്രയോഗവിശേഷംകൊണ്ടു ഭാവനാശക്തി പ്രവത്ത

മാനമായി ആദ്യം ഒരു ചിത്രം മനോരംഗത്തിനുമുമ്പിൽ പ്രത്യക്ഷമാകുന്നു. പിന്നെ ഈ ചിത്രം മനസ്സിൽ പതിയുകയും, അതുവഴിയായിട്ടു പദ്യത്തിൽ വർണ്ണിക്കപ്പെടുന്ന സംഗതിയെപ്പററിയുള്ള ജ്ഞാനം പരിപൂർണ്ണമായി ജനിക്കയും ചെയ്യുന്നു. ഗദ്യം വായനക്കാരൻെറ മനസ്സിലേക്കു നേരെ കടന്നുചെല്ലുകയാണു്; പദ്യമാകട്ടെ സ്വസ്പഷ്ടമായ ചിത്രത്തിൻെറ സഹായത്തോടുകൂടി സർവ്വതോമുഖമായിട്ടാണു മനസ്സിൽ പതിയുന്നതു്. ഇതാണു ഗദ്യപദ്യങ്ങൾക്കു തമ്മിലുള്ള മുഖ്യമായ വ്യത്യാസം. പുഷ്പത്തെ 'ഉദ്യാനഹൃദ്യാങ്ഗന' എന്നും, ഇളകിമറിയുന്ന കടലിനെ 'ആടോപവാനാമലയാഴിവീരൻ' എന്നും, വിലാസഭംഗിയുള്ള തരുണീമണിയെ 'കണ്ണിണകൊണ്ടു കട്ടവരുക്കുന്നവൾ' എന്നും മററും കവികൾ പറഞ്ഞുകേൾക്കുമ്പോൾ മനസ്സിൽ ഉണ്ടാകുന്നതായ ചിത്രത്തെപ്പററി പര്യാലോചിച്ചാൽ ഈ വ്യത്യാസം സ്പഷ്ടമാകുന്നതാണു്. ഒരൊററപ്പദംകൊണ്ടു ഭാവനാശക്തി മുമ്പറഞ്ഞരീതിയിൽ പ്രവത്തിക്കുന്നതിന് ഒരു ഉദാഹരണം എടുക്കാം. ശകുന്തളാദുഷ്ഷന്തന്മാരുടെ പാഗപാദംഘട്ടത്തിൽ:—

'സാധിഷ്ഠപ്രിയവാക്യമന്നിതുവിധം
  ചൊന്നപ്പൊഴംനിന്മതം
സാധിക്കാ നടകൊള്ളുകെന്നു പറയും
  ഭത്താവിനോടായവൾ
ബോധിക്കെൻ മകനുഴിവാഴമൊരുനാൾ
  നീകണ്ടുകൊൾകിന്നുഞാൻ
സാധിക്കുന്നു; സരോഷമിങ്ങനെ പറ-
  ഞ്ഞങ്ങോട്ടിറങ്ങീടിനാൾ."

ശകുന്തള ഗർവ്വത്തോടും കോപവ്യാകുലതയോടും പുറപ്പെടുന്നരീതിയെ 'അങ്ങോട്ട്' എന്നു സ്ഥലനിർദ്ദേശം

കൂടാതെ പ്രയോഗിച്ചിട്ടുള്ള പദം, ഗമനം പ്രത്യക്ഷമായി കാണുന്നപോലെ മനസ്സിൽ വ്യഞ്ജിപ്പിക്കുന്നു. ഈ പദം കൊണ്ടു കിട്ടുന്ന ചിത്രത്തെ സ്വഭാവോക്തിയിലുള്ള വൎണ്ണനകൊണ്ടുകൂടി നിൎമ്മിക്കുന്നതു കൃച്ഛ്രസാദ്ധ്യമാണു്.

രൂപകാദ്യലങ്കാരങ്ങളുടെ സഹായംകൊണ്ടും കവികൾ ചിലപ്പോൾ മേൽപറഞ്ഞരീതിയിൽ ചിത്രനിൎമ്മാണം സാധിക്കാറുണ്ടു്. ഉദാഹരണം:-

ഭീതങ്കുമുള്ളത്തൊടു വൎത്തമാനം
ഭൂതം ഭവിഷ്യത്തിവ യോൎത്തനേരം
മാതംഗയാനയ്ക്കുളവാം വികാര-
ഭൂതവ്രജം നാക്കു പിടിച്ചു താഴ്ത്തി!

കഠിനമായ മനഃക്ഷോഭത്തിന്റെ ആധിക്യംകൊണ്ടു വളരെ നേരം യാതൊന്നും സംസാരിക്കാൻ വയ്യാതെ മൌനം ദീക്ഷിക്കുന്ന ഒരാളുടെ പരുങ്ങൽ ഇത്രമാത്രം ആയിരിക്കുമെന്നു മേലെഴുതിയ ശ്ലോകത്തിൽ കീഴ്വരയിട്ടിട്ടുള്ള ഭാഗംകൊണ്ടു ധാരാളം ഊഹ്യമായിരിക്കുന്നു. മനോവികാരങ്ങളെ പ്രത്യക്ഷപ്പെടുത്തുവാൻ ഇങ്ങനെ ചിത്രനിൎമ്മാണം ചെയ്യുന്നതിനുപുറമേ വ്യംഗ്യാൎത്ഥംകൊണ്ടും മാനസോല്ലാസം തരുന്നതിനു പദ്യങ്ങൾക്കു ശക്തിയുണ്ടു്.

"തുടുതുടെ വിലസുന്നിപ്പൂവിനുച്ചയ്ക്കു വേനൽ-
ച്ചുടുവെയിലുടൽവാട്ടം ചേൎക്കുമെന്നോൎക്കയാലേ
കുടുകുടെയിതാ! മഞ്ഞിൻതുള്ളിയെന്നുള്ള കണ്ണു-
ത്തൊടുവിടപികളെല്ലാം ബാഷ്പപൂരം പൊഴിപ്പൂ".

വാച്യാൎത്ഥം സ്പഷ്ടമായിരിക്കുന്ന ഈ ശ്ലോകത്തിൽ വ്യംഗ്യമായും ഒരു മാനസചിത്രം ഉണ്ടാകുന്നുണ്ടു്. തുടുതുടെ വിലസുന്ന എന്ന പദങ്ങൾ യൌവനാവസ്ഥയേയും, ഉടൽവാട്ടം, ബാഷ്പപൂരം പൊഴിപ്പൂ എന്നിവ മനുഷ്യസ്ഥിതിയെ

യും വ്യഞ്ജിപ്പിക്കുന്നു. ഇത്രയുംകൊണ്ടു കിട്ടുന്ന ചിത്രത്തെ ഭാവനാശക്തിയാണ് പൂർത്തിയാക്കുന്നത്. വേനൽചുടുവെയിലിനെ സന്താപഹേതുകമായ ഒരു സംഭവമായും വിടപിയെ പ്രായാധിക്യംകൊണ്ടു ലോകപരിചയം സിദ്ധിച്ച ഒരു മഹാന്റെ സ്ഥാനത്തിലും സഹൃദയന്മാർ പൊടുന്നനവേ സങ്കല്പിച്ചുപോകും. ഇവയെല്ലാററിന്റെയും ഫലമായിട്ട്, നവയൌവനാരൂഢയായ ഒരു സ്ത്രീയുടെ ക്ഷണഭംഗുരമായ സൌന്ദര്യാതിരേകത്തെ ആലോചിച്ചു തത്വജ്ഞാനിയായ ഒരു മഹാൻ അനുകമ്പാപരവശനായി വ്യസനിക്കുന്ന ഒരു ചിത്രം സ്ഫുടമായി നമ്മുടെ മനസ്സിൽ പതിയുന്നു.

പദ്യങ്ങൾക്കുള്ള ഈവിധമാഹാത്മ്യങ്ങളെപ്പററി പര്യാലോചിക്കുന്ന ഏതൊരുവനും കവിത പദ്യരൂപത്തിലായിരിക്കണമെന്നും വാദിക്കുന്നതാണ്. കാവ്യഗുണങ്ങൾ പലതും ഗദ്യലേഖനങ്ങളിൽ വരാമെന്നുള്ളതുകൊണ്ടു ഗദ്യകവിത എന്നൊരു പിരിവുണ്ടായി എന്നല്ലാതെ, കവിത ഗദ്യത്തിലായാലും പദ്യത്തിലായാലും ഫലം ഒന്നുതന്നേ എന്ന മതം സാധുവാണെന്നു തോന്നുന്നില്ല. ഛാന്ദസസ്വരൂപത്തെ കവിതയുടെ വസ്തുമായിമാത്രം വിചാരിക്കുന്നതു അബദ്ധം ആണ്. ഗദ്യമായി എഴുതിയാൽ യാതൊരു വിശേഷവും തോന്നിപ്പിക്കാത്ത സംഗതികൾ പദ്യരൂപം സ്വീകരിക്കുമ്പോൾ (യഥാർത്ഥകവിയുടെ ഹൃദയത്തിൽനിന്നുവരുമ്പോൾ) മനസ്സിളക്കുന്നതിന് അവയ്ക്കുള്ള ശക്തി അത്യധികമായിരിക്കും.

"വൈദേഹി! പോരേണ്ട പോരേണ്ട ബാലേ!
പൈദാഹശാന്തിക്കുപായങ്ങളില്ലേ!
ഹേ! ദേവി! കല്ലുണ്ടു മുള്ളുണ്ടു കാട്ടിൽ
പാദവ്യഥയ്ക്കുണ്ടു ശ്രീരാമരാമ!!"

സാധാരണ വർത്തമാനത്തിൽ പറയാനുള്ള സംഗതി

കളേ ഈ ശ്ലോകത്തിൽ പ്രസ്താവിച്ചിട്ടുള്ളു. ആശയവിശേഷമോ നല്ലൊരുല്ലേഖമോ ഒന്നും ഇതിലില്ല. സ്വഭാവോക്ത്യലങ്കാരംകൊണ്ടാണു മെച്ചംവരുത്തീട്ടുള്ളതെന്നു പറയാനും പാടില്ല. എന്നാൽ ശ്ലോകമാകട്ടേ, "ചേതസ്സമാകർഷക"മായിട്ടുണ്ടുതാനും. സൂക്ഷ്മം ആലോചിച്ചാൽ, ഇതിനുള്ള കാരണം ഛന്ദോമയത്വം മാത്രമാണ്. സാക്ഷാൽ പദ്യത്തിനു സ്വതേതന്നേ എന്തോ ഒരു ദിവ്യശക്തിയുണ്ട്. അതിനുള്ള വശീകരണപ്രഭാവം, പദങ്ങളെ വേർതിരിച്ച് അന്വയക്രമത്തിലായോ ഗദ്യരീതിയിലൊ വായിക്കുന്നതായാൽ ഉടനേതന്നേ നിന്നുപോകും. ഇക്കാരണംകൊണ്ടാണു മന്ത്രങ്ങളെ തർജ്ജമചെയ്കയോ, ശരിയായി ഉച്ചരിക്കാതിരിക്കയോ ചെയ്താൽ ഫലിക്കയില്ലെന്നു പറയുന്നത്. ഓരോ പദത്തിനും ഓരോവിധത്തിലും, അതാതു പദങ്ങൾക്ക് അതാതു സ്ഥാനങ്ങളിലും അത്രമാത്രം ശക്തിയുണ്ട്. മന്ത്രശക്തിയിൽ വിശ്വാസമില്ലാത്തവർ ഈ വാദമേ അടിസ്ഥാനമില്ലാത്തതെന്ന് ആക്ഷേപിക്കുമായിരിക്കും. അവർ പരീക്ഷിച്ചുനോക്കേണ്ടതാണെന്നു മാത്രമേ ഞാൻ തല്ക്കാലം പറയുന്നുള്ളു. പദ്യരൂപത്തിനുള്ള ദിവ്യശക്തിയുടെ മാഹാത്മ്യം അറിയണമെങ്കിൽ സാമാന്യം നല്ല ഒരു ശ്ലോകത്തെ പരാവർത്തനംചെയ്തുനോക്കിയാൽ മതി. "പൂമെത്തയിൽ എണീററിരുന്നു പ്രിയതമയോടു 'കാലം വൈകി, പോകട്ടെ' എന്നു പറഞ്ഞപ്പോൾ അവൾ ഗാഢാലിംഗനം ചെയ്തുകൊണ്ടു 'ഇനി അങ്ങേ കാണാൻ എനിക്ക് എന്നൊക്കുമോ' എന്നു വ്യസനാക്രാന്തയായി പറഞ്ഞ ആ മധുരവാക്കുകളെ ഓർക്കുന്തോറും എന്റെ ഹൃദയം തകരുന്നു" എന്നിത്രയും കേൾക്കുമ്പോൾ ഉണ്ടാകുന്ന മനോവികാരത്തിനും,

"പൂമെത്തേലെഴുനീററിരുന്നു ദയിതേ!
പോകുന്നു ഞാനെന്നു കേ-
ട്ടോമൽക്കണ്ണിണ നീരണിഞ്ഞ വദന-
ത്തോടൊട്ടു ഗാഢം തദാ

പൂമേനിത്തളിരോടു ചേർത്തഹമിനി-
ക്കാണുന്നതെന്നോന്നക-
പ്പൂമാലോടളിവേണി ചൊന്ന മധുര-
ച്ചൊല്ലിന്നു കൊല്ലുന്നു മാം."

ഈ ശ്ലോകം കേൾക്കുമ്പോൾ ഉണ്ടാകുന്ന മനോവികാരത്തിന്നും തമ്മിൽ അജഗജാന്തരം ഉണ്ടെന്നുള്ളതു് അവിതർക്കിതമാകുന്നു. പൂമെത്ത, പൂമേനി, വദനപ്പൂവു്, അകപ്പൂവു് എന്നിങ്ങനെ പൂശബ്ദത്തെ ഒരേ അർത്ഥത്തിൽ നാലു പ്രാവശ്യം പ്രയോഗിച്ചിരുന്നിട്ടും ഈ പദ്യത്തെ നാം തലകുലുക്കി കൊണ്ടാടുന്നു. അലങ്കാരമല്ല, രസം ആണു കവിതയ്ക്കു് അത്യന്താപേക്ഷിതമെന്നു കാണിക്കാനാണു് ഈ ശ്ലോകത്തെ സാധാരണ ഉദ്ധരിക്കാറുള്ളതു്. ഉദ്ധരിക്കുന്നവരാകട്ടെ ഈ രസം എങ്ങനെ ഉത്ഭവിക്കുന്നു എന്ന സൂക്ഷ്മബോധം ഇല്ലാതെ ഗദ്യകവിതയ്ക്കും പദ്യകവിതയ്ക്കും തമ്മിൽ വ്യത്യാസം ഇല്ലെന്നു വാദിക്കയും ചെയ്യാറുണ്ടു്. പരാവർത്തനത്തിൽ അസ്തമിതപ്രായമായിരിക്കുന്ന പ്രസ്തുതരസം ഛന്ദോഗുണത്തെ മുഖ്യമായി ആശ്രയിച്ചിരിക്കുന്നു എന്ന തത്വം അപലപനീയമായ ഒന്നാകുന്നു. ഗദ്യപദ്യങ്ങൾക്കു തമ്മിൽ ഇങ്ങനെ ഒരു വലിയ വ്യത്യാസം ഇല്ലാതിരുന്നുവെങ്കിൽ പല നിർബന്ധങ്ങൾക്കും നിബന്ധനകൾക്കും വശപ്പെടേണ്ടതായ പദ്യനിർമ്മിതിയുടെ കഥ എത്രയോ മുമ്പുതന്നെ കേവലം കഥയായി കലാശിച്ചുപോയേനെ.

കാവ്യത്തിന്റെ ഉദ്ദേശം എന്താണെന്നു് ഇനി പര്യാലോചിക്കാം. കാവ്യപ്രകാശകാരൻ,

"കാവ്യം യശസേऽർത്ഥകൃതേ
വ്യവഹാരവിദേ ശിവേതരക്ഷതയേ
സദ്യഃ പരനിർവൃതയേ
കാന്താസമ്മിതതയോപദേശയുജേ."

എന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു ചില സാഹിത്യകുശലന്മാർ കാവ്യത്തിന്റെ മുഖ്യോദ്ദേശം കൃത്യാകൃത്യോപദേശമാണെന്നു പ്രസ്താവിക്കുന്നു. മമ്മടൻ കാവ്യത്തിനുള്ള ഈ ശക്തിയ്ക്കു പ്രാമാണ്യം കല്പിച്ചിട്ടുള്ളതായി തോന്നുന്നില്ല.

കവിയുടെ ഉദ്ദേശം കേവലം യശസ്സോ ധനലാഭമോ ആണെന്നുവരികിൽ കാവ്യത്തിന്റേതു് ഉപദേശപ്രദാനമാണെന്നുവരാം. വ്യസനം സഹിയാതെ ഒരുവൻ നിലവിളിക്കുന്നതു് അന്യന്മാരെ തന്റെ ദുഃഖാധിക്യം മനസ്സിലാക്കുവാനാണെന്നു പറയുന്നതിനും, കവനം ചെയ്യുന്നതു് ഉപദേശവിതരണത്തിനാണു് എന്നു പറയുന്നതിനും തമ്മിൽ ഉദ്ദേശത്തെ സംബന്ധിച്ചിടത്തോളം വ്യത്യാസം ഇല്ലതന്നെ. കരച്ചൽകൊണ്ടു് അന്യന്മാർ രോദകന്റെ ദുഃഖമറിയുന്നുവെന്നും, കവിതകൊണ്ടു യശസ്സോ, ധനമോ, അന്യന്മാക്കു് ഉപദേശമോ സാധിച്ചുവെന്നും വരാം. എന്നാൽ രണ്ടുകൂട്ടരുടെയും മുഖ്യോദ്ദേശം ഇതൊന്നുമല്ല.

"ധർമ്മാർത്ഥകാമമോക്ഷേഷു
വൈചക്ഷണ്യംകലാസു ച
കരോതി കീർത്തിം പ്രീതിഞ്ച
സാധുകാവ്യനിഷേവണം."

എന്ന ശ്ലോകം "പ്രത്യക്ഷരം പ്രതിപദം പരമാർത്ഥസാരം" ആണെങ്കിലും സാധുകാവ്യനിഷേവണം ഇവയെല്ലാം നിർവ്വഹിക്കണം എന്ന മതം സാധുവാകയില്ല. മിസ്റ്റർ കുമാരനാശാന്റെ 'വീണപൂവ്' എന്ന കൃതി രസാത്മകമായ വാക്യങ്ങൾകൊണ്ടു സമ്പൂർണ്ണമാകയാൽ അതു ചെറിയ തരത്തിലുള്ള ഒരു 'സാധുകാവ്യ'മാണെന്നു് എല്ലാ സഹൃദയന്മാരും സമ്മതിയ്ക്കും. എന്നാൽ കവി കൃത്യാകൃത്യോപദേശം ചെയ്യുന്നതിനാണു് അതു് എഴുതിയതെന്നോ ആ സരസകൃതിയിൽനിന്നു പ്രകടമായി അങ്ങനെ ഒരു ഉപ

ദേശം സിദ്ധിക്കുന്നുവെന്നോ പറവാൻ യാതൊരു കാരണവും കാണുന്നില്ല. കാവ്യത്തിന്റെ ഉദ്ദേശം പിന്നെ എന്തായിരിക്കാം? അതു പരമാനന്ദപ്രദായകത്വം മാത്രമാണ്. പ്രത്യക്ഷമായി കൃത്യാകൃത്യോപദേശം ചെയ്യുന്ന കാവ്യം വായിക്കുന്നതു ശുഷ്കകരവും ക്ലേശകരവും ആകുന്നു. ശ്ലോകങ്ങളുടെ നാലാം പാദങ്ങളിൽ അർത്ഥാന്തരന്യാസമായി അടിയ്ക്കടി ലോകതത്വപ്രതിപാദനം ചെയ്യുന്നതുകൂടി പലപ്പോഴും അസഹ്യമായി തോന്നാറുണ്ട്. കഥയുടെ രസവാഹിത്വത്തിന് ഇതു വലിയ ഒരു പ്രതിബന്ധമാകുന്നെന്നു പറയേണ്ടതില്ലല്ലോ. ഇംഗ്ലീഷു കവിതകളിൽ ഇത്തരം ശല്യം വളരെ അപൂർവ്വമായിട്ടേ കാണാറുള്ളൂ. പ്രകൃതിയിൽ നമ്മുടെ ചുറ്റും കാണുന്ന സംഭവങ്ങളെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ള സന്ദർഭോക്തികളാകട്ടെ മാറ്റു കൂട്ടുകയും ചെയ്യും.

> "ദാരിദ്ര്യദൂനന്നു മഹാരസം ധനം,
> ഭൂരിക്ഷുധാർത്തന്നതിരമ്യമോദനം,
> പാരിച്ച വെയിലിൽ തണൽ പാന്ഥനുത്സവം,
> പാരിൽ സുഖത്തിന്നഴലാദികാരണം."

ഇത്യാദിരീതിയിൽ ഹൃദയംഗമമായ അലങ്കാരപ്രയോഗംകൊണ്ടു ലോകതത്വപ്രതിപാദനം ചെയ്യുന്നതു് ആശാസ്യമായിട്ടുള്ളതുതന്നെ. മറ്റുള്ളവ മിക്കവാറും പാദപൂരണത്തിനോ പ്രാസത്തിനോ വേണ്ടി കുത്തിച്ചെലുത്തുന്നവയായിത്തോന്നും.

കാവ്യപാരായണംകൊണ്ടു മനോഗുണം സിദ്ധിക്കുന്നുവെങ്കിൽ അതു പരോക്ഷമായിട്ടായിരിക്കും. വ്യായാമം ദേഹത്തിലെ അവയവങ്ങളെ എന്നപോലെ, കവിത ഭാവനാശക്തികളെ ദൃഢപ്പെടുത്തുകയും, തന്മൂലം നമ്മുടെ സദസദ്വിവേകം വർദ്ധിച്ചു്, കൃത്യാകൃത്യോപദേശത്തിന്റെ ഫലം

സിദ്ധിക്കുന്നതിൽ പര്യവസാനിക്കയും ചെയ്യുന്നു. എങ്ങനെ എന്നു കാണിക്കാം.

"താരഹാരമിരുളാം കചം വിധു-
സ്മേരവക്ത്രമിവ പൂണ്ട രാത്രിയെ
പാരമംബരമൊഴിഞ്ഞു കാണവേ
കൈരവങ്ങൾ മിഴിപൊത്തി ലജ്ജയാൽ."

പ്രഭാതത്തിനെ പച്ചശൃംഗാരത്തിൽ ഇങ്ങനെ വർണ്ണിക്കുന്ന കവി, അനവധിനാഴിക അകലത്തിൽ സ്ഥിതിചെയ്യുന്ന ചന്ദ്രതാരങ്ങൾക്കും കൈരവങ്ങൾക്കും തമ്മിൽ എന്തോ ബന്ധുത്വം ഉള്ളതായി കാണിക്കുന്നതിനു മനുഷ്യലോകത്തിനുള്ള വികാരങ്ങളെ അവയിൽ സങ്കല്പിക്കയും, ഇങ്ങനെ നമ്മുടെ ഭാവനാശക്തിയെ ഉത്തേജിപ്പിച്ച് അചേതനങ്ങളോടുകൂടിയും സജാതീയത്വം കൊണ്ടു നമ്മെ അനുകമ്പയുള്ളവരാക്കിത്തീർക്കയും ചെയ്യുന്നു. സന്തോഷാവസരങ്ങളിൽ പ്രകൃതി നമ്മെ അനുമോദിക്കുന്നതായും, സന്താപഘട്ടങ്ങളിൽ നമ്മോടു സഹതപിക്കുന്നതായും, ചിലപ്പോൾ വിരുദ്ധവികാരങ്ങൾ പ്രകടിപ്പിക്കുന്നതായും മററും കവികൾ ചെയ്യാറുള്ള വർണ്ണനകൾകൊണ്ടു നാം പ്രപഞ്ചസൃഷ്ടിയിലുള്ള എല്ലാ ചരാചരങ്ങളോടും ഇടപെടുന്നവരെന്നും, പ്രകൃതിയുടെ ശാശ്വതവിജയത്തിൽ ഭാഗഭാക്കുകളാണെന്നും ഭാവനാശക്തിയുടെ വിലാസത്താൽ നമ്മിൽ അതിസൂക്ഷ്മമായ ഒരു ബോധം ഉണ്ടാകുന്നു. "ഒന്നല്ലി കയ്യുകൾ രചിച്ചതു നമ്മെയെല്ലാം" എന്ന ചോദ്യം നാം ഏതൊന്നിനോടും ചോദിച്ചുപോകയും, ഇതിലെ തത്വം നമ്മുടെ ഹൃദയാംശമായി തീരുമ്പോൾ നാം വിശാലമനസ്കന്മാരായിഭവിക്കയും ചെയ്യുന്നു. പ്രകൃതിയിൽ കാണുന്ന എല്ലാററിനോടും യഥാർത്ഥകവികൾ ആർദ്രചേതസ്സുകളാകകൊണ്ട് അവരുടെ കൃതികൾ വായിച്ചുരസിക്കുന്നവരും കാലക്രമത്തിൽ അത്തരക്കാരാ

വാൻ ഇടയുണ്ട്. മഹാകവികൾ ഉത്തമന്മാരും ഗുണവാന്മാരും ആയിരിക്കുമെന്നും, അതുപോലെ ഗുണസമ്പന്നന്മാരായ മഹാന്മാർ, ഒരുവിധത്തിലല്ലെങ്കിൽ മററൊരുവിധത്തിൽ സാക്ഷാൽ കവിതാഗുണം ഉള്ളവരാണെന്നും കാർളയിൽ (Carlyle) സിദ്ധാന്തിച്ചിട്ടുള്ളതു മേല്പറഞ്ഞ തത്വത്തെ ആസ്പദപ്പെടുത്തിയാണെന്നു തോന്നുന്നു. കാവ്യങ്ങൾ ഭാവനാശക്തിയെ പ്രവൎത്തമാനമാക്കി അതിൻെറ സഹായത്താൽ സന്തോഷമാൎഗ്ഗത്തൂടെ നമ്മെ സൽബുദ്ധികളാക്കുന്നതിൽ പരോക്ഷമായി ഉപകരിക്കുന്നവെന്നുള്ളതുകൊണ്ട്, കാവ്യത്തിൻെറ മുഖ്യോദ്ദേശം കൃത്യാകൃത്യോപദേശം ചെയ്കയാണെന്നു സമൎത്ഥിക്കുന്നതു ശരിയായ അനുമാനമല്ല. നാം കവിതകൾ വായിക്കാറുള്ളതു ജ്ഞാനസമ്പാദത്തിനായോ, കൎത്തവ്യകൎമ്മമാണെന്നു കരുതിയോ അല്ലെന്നും, ഉത്തരകാലഫലാപേക്ഷകൂടാതെ കേവലം തൽക്കാലസന്തോഷത്തിനെമാത്രം ഉദ്ദേശിച്ചാണെന്നും ഉള്ള വസ്തുത എല്ലാവൎക്കും സ്വാനുഭവത്തിൽ അറിയാവുന്നതാണല്ലോ.

കവിതാവിഷയം ഇന്നതേ ആയിരിക്കാവൂ എന്നു പരിച്ഛേദിച്ചു പറയുന്നതു സാഹസമാണ്. രസാവഹമല്ലെന്നു സാധാരണ ഒരാൾക്കു തോന്നുന്ന പല വിഷയങ്ങളും കവിദൃഷ്ടിയിൽ തുച്ഛമല്ലെന്നു തോന്നാം. 'വീണ പൂവ്' കൊള്ളാമെന്നും, 'വാടിയ വള്ളി' കൊള്ളുകില്ലെന്നും രണ്ടുവൎഷംമുമ്പ് ഒരു മാന്യൻ ഒരു മാസികയിൽ എഴുതിക്കാണുകയുണ്ടായി. യഥാൎത്ഥകവികളിലാരും ഈ അഭിപ്രായത്തോടു യോജിക്കുക ഇല്ലെന്നു നിസ്സംശയം പറയാം. ചൂലിനെപ്പററി ('Thoughts on a broomstick') ഒരു ഇംഗ്ലീഷ് കവി അനേകം വൎഷങ്ങൾക്കുമുമ്പ് എഴുതിയ ഒരു ഖണ്ഡകൃതി പ്രസ്താവയോഗ്യമായിട്ടുണ്ടെന്ന് ഒരു ആംഗലസാഹിത്യഗ്രന്ഥകാരൻ രേഖപ്പെടുത്തിയിരിക്കുന്നു. ഇതു പ്രസ്തുതമാന്യൻ അറിയുമ്പോൾ എന്തു വിചാരിക്കുമെന്നു നിശ്ചയ

മില്ല. പ്രഥമശ്രവണത്തിൽ 'മൃല്യ' ശുഷ്കവിഷയമാണെന്ന് ആൎക്കും തോന്നുമെങ്കിലും അതിനെ രസാത്മകമാക്കാൻ കഴിവുള്ളവർ കണ്ടേക്കാമെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. അന്യന്മാരെ ധരിപ്പിക്കാൻ കൌതുകം തോന്നുന്നതും, അവർ സന്തോഷത്തോടുകൂടി കേൾക്കാൻ ഇടയുള്ളതും ആയ ഏതു വികാരവും ഏതു വിചാരവും കവിതയ്ക്കു വിഷയമാവാമെന്നു ഹാസ്ലിററ് (Hazlitt) സിദ്ധാന്തിച്ചിട്ടുണ്ട്. മനോവികാരജനകമായ ഏതു വിഷയവും സ്വീകാൎയ്യമാണെങ്കിലും മഹത്തായ വിഷയങ്ങളെ കഥാവസ്തുക്കളാക്കുന്നതു കവിയുടെ ബുദ്ധിപരിശുദ്ധതയെ ലഘുവാക്കുന്നതിനുപുറമെ, തുലോം ഗുണകരമായിരിക്കുമെന്നു മാത്യു അർണോൾഡ് ആക്ഷേപിച്ചിട്ടുള്ളതും പ്രസ്താവയോഗ്യമാണ്. മനുഷ്യഹൃദയത്തെ ഉൽക്കർഷപ്പെടുത്തുന്നതും, ജീവിതത്തെ ഉന്നമിപ്പിക്കുന്നതും ആയ വിഷയങ്ങൾക്കു ദൌൎല്ലഭ്യമില്ലെന്നിരിക്കേ, ശുഷ്കവിഷയസ്വീകരണം ചെയ്യുന്നതു് അഭിലഷണീയമല്ലതന്നെ. എന്നുവച്ചു നാടോടിവിഷയങ്ങളെ പുച്ഛിക്കേണ്ട ആവശ്യമില്ല. ചുററും നടക്കുന്ന സാധാരണ സംഭവങ്ങൾ ലോകചരിത്രകാരനായ കവിയ്ക്കു കൊള്ളാവുന്നതാണെന്ന് അനേകം കൃതികൾകൊണ്ടു വേർഡ്സ്വത്ത് (Wordsworth) മഹാകവി സ്പഷ്ടമാക്കീട്ടുണ്ട്. നമ്മുടെ ഇടയിൽ ഇത്തരം കൃതികൾ ചുരുക്കമേ ഉള്ളൂ. വല്ല വിഷയവും കണ്ടുപിടിക്കാനായി പുരാണപുസ്തകങ്ങളുടെ മുക്കും മൂലയും തിരയുന്ന മലയാളകവികൾ ഈ പന്ഥാവിൽ സഞ്ചരിച്ചുകണ്ടാൽ കൊള്ളാം.

കവിതാരീതിയും ശയ്യാദിഗുണങ്ങളും—രീതിയും ഗുണങ്ങളും അപരിത്യാജ്യങ്ങളല്ലെന്നു നമ്മുടെ ഇടയിൽ ഒരു മതം പ്രചരിച്ചിട്ടുണ്ട്. സാഹിത്യമൎമ്മജ്ഞനായ വാമനനാകട്ടേ 'രീതിരാത്മാ' കാവ്യസ്യ എന്നു നേരേ വിരുദ്ധമതത്തെയും സ്ഥാപിച്ചിരിക്കുന്നു. ഒരു കക്ഷി ഉത്തരധ്രുവ

ത്തിലാണെങ്കിൽ, മറേറ കക്ഷി ദക്ഷിണധ്രുവത്തിലാണു സ്ഥിതിചെയ്യുന്നതു്. സത്യം എല്ലായ്പോഴും വിരുദ്ധമതങ്ങളുടെ മദ്ധ്യവൎത്തിയായിരിക്കും. കവിതയ്ക്കു പദ്യരൂപം അത്യന്താപേക്ഷിതമല്ലെന്നു വാദിക്കുന്നവർ രീതിഗുണാദികളെ ത്യാജ്യകോടിയിൽ തള്ളിയാലും അത്ഭുതമില്ല. ഇവയ്ക്കുള്ള മാഹാത്മ്യം വെളിപ്പെടുത്തുവാൻ കാളിദാസരുടെ രഘുവംശത്തിലെ ഒരു ശ്ലോകത്തിൽ ഭേദഗതിചെയ്യാൻ പലർകൂടി ശ്രമിച്ചു പിന്മാറിയ കഥതന്നെ മതി. ഭോജന്റെ സദസ്യൎക്കു പററിയ 'അമളി' ഏതു് ഉത്തമകൃതിയിലും പരീക്ഷ നടത്തുന്നവൎക്കു നേരിടുന്നതാണു്. മഹാകാവ്യങ്ങളിൽ കവിതാഗൌരവവും ആശയമാഹാത്മ്യവും എത്രമാത്രമുണ്ടോ, അത്രമാത്രം ഗൌരവവും മാഹാത്മ്യവും ശയ്യാഗുണരീതികൾക്കും ഉള്ളതായി കാണാം. ഷേക്സ്പീയരുടെയും കാളിദാസരുടെയും കൃതികൾ ഇതിന്നു ലക്ഷ്യങ്ങളാണു്. ഈ രണ്ടു മഹാന്മാരുടെയും പദ്യരീതിക്കു പരിപൂൎണ്ണത സിദ്ധിച്ചിട്ടുണ്ടു്. കവിതാരീതിയുടെ ധാടിയാണു മഹാകവി മിൽട്ടന്റെ കൃതികളെ സവിശേഷം അലങ്കരിക്കുന്നതു്. ഇക്കാലത്തു് ഇംഗ്ലീഷ് വിദ്യാൎത്ഥികൾ പോപ്പ് (Pope) എന്ന കവിയുടെ കൃതികൾ പഠിക്കുന്നതു വചോവിന്യാസത്തിന്റെ പരിപൂൎണ്ണരസം മനസ്സിലാക്കുവാനാണു്. സ്വിൻബേണിന്റെ (Swinburn) പദ്യങ്ങളിലുള്ള സംഗീതസുഖത്തെ വിസ്മരിച്ചു നോക്കുന്നതായാൽ അവയുടെ വില ഇടിഞ്ഞുപോകും. പദ്യനിൎമ്മാണവിഷയത്തിൽ രീതിഗുണങ്ങൾക്കുള്ള മാററു് ഇത്രമാത്രമുണ്ടെന്നു് ഇത്രയും പറഞ്ഞതുകൊണ്ടു സ്പഷ്ടമാണല്ലോ. കവിതയിൽ രീതി ഒന്നു്, ഭാവാൎത്ഥം മറെറാന്നു് എന്നിങ്ങനെ വേർതിരിക്കുവാൻ പാടില്ലെന്നു് ഇതിനാൽ സിദ്ധമാകുന്നു. രീതിയോ ഭാവാൎത്ഥമാ ശ്രേഷ്ഠതരമെന്ന ചോദ്യം അസംബന്ധത്തിന്റെ പൎയ്യായവാക്യമാണെന്നു പറയേണ്ടിയിരിക്കുന്നു. ഈ ചോ

ല്യത്തിന് ഉത്തരമാകട്ടെ—കാവ്യത്തിന്റെ മാഹാത്മ്യം കവിതാരീതിയിലോ, ആശയത്തിലോ അഥവാ ഇവ രണ്ടും കൂടിച്ചേരുന്നതിലോ അല്ല സ്ഥിതിചെയ്യുന്നതെന്നും, ഇങ്ങനെ ഒരു രണ്ടെണ്ണം വിശേഷം ചെയ്തെടുക്കാൻ സാധിക്കാത്ത കാവ്യത്തിൽ തന്നെ ആണെന്നും ആയിരിക്കും. സ്വരം (ശബ്ദം), അർത്ഥം എന്നിങ്ങനെ രണ്ടെണ്ണമായി സംഗീതത്തെയും, ലേഖനം, അർത്ഥം എന്ന രണ്ടെണ്ണമായി ചിത്രത്തെയും വിശ്ലേഷിച്ചു പറയാവുന്നതല്ലല്ലോ. അർത്ഥഗർഭമായ സ്വരം സംഗീതവും, അർത്ഥഗർഭമായ ലേഖനം ചിത്രവും ആകുന്നു. ഇതേതരത്തിലാണു കവിതയിൽ രീതി (Diction) ഭാവാർത്ഥങ്ങളുടെ സ്ഥിതി എന്ന് ആംഗ്ലേയവിമർശകാഗ്രേസരനായ ബ്രാഡ്‌ലി ഉൽഘോഷിക്കുന്നു. ഏതാണ്ടു ഈ മാതിരിയിൽത്തന്നെയാണു മാത്യു അർണോൾഡും അഭിപ്രായപ്പെട്ടുകാണുന്നതു്. ഒരു കൃതിയിൽ വചോവന്യാസരസത്തിന് എത്രമാത്രം ഏററക്കുറച്ചിൽ കാണുന്നുവോ അത്രമാത്രം ഉൽകർഷാപകർഷങ്ങൾ ആകൃതിക്കും ഉണ്ടായിരിക്കുമെന്നു ഇദ്ദേഹം വാദിക്കുന്നു.

രസത്തിൽ എന്നപോലെ പദഘടനയിലും കവിയ്ക്കു തുല്യനിഷ്കർഷം ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാകുന്നു. അതു് ഇല്ലാതിരുന്നാലത്തെ ഫലം, അതിസൂക്ഷ്മവും അതിമൃദുവും ആയ വികാരങ്ങൾക്കു വിളഭൂമിയായ സഹൃദയന്മാരുടെ ഹൃദയങ്ങളെ കഠിനമായി ബാധിക്കുന്നതാണ്. ചിത്രഗതമായ ഒരു രൂപത്തിൽ നേരിയ ഒരു ചെറിയ വര അസ്ഥാനത്തിൽ വീണുകണ്ടാൽ ആ രൂപത്തിനുതന്നെ ഭേദം വന്നുപോയതായി തോന്നുന്നതുപോലെ, അസ്ഥാനത്തിൽ പ്രയോഗിച്ചിരിക്കുന്ന പദങ്ങൾ ഹേതുവായി പദ്യംകൊണ്ടു മനസ്സിൽ സ്വരൂപിക്കുന്ന ചിത്രത്തിനും ഹാനിതട്ടി വ്യത്യാസപ്പെട്ടതായി തോന്നും. പദദോഷം എത്രതന്നെ സ്വല്പമായിരുന്നാലും ഭാവനാശക്തിയുടെ പ്രസരണത്തിന് അതു്

റ്റുറക്കാരെ പ്രതിബന്ധം വരുത്താതിരിക്കയില്ല. പാദദോഷം സാരമായോ നിസ്സാരമായോ തോന്നുന്നതു് അവരുടെ സഹൃദയത്വത്തിന്റെ കൂടുതൽകുറവിനെ അനുസരിച്ചിരിക്കും. സഹൃദയഹൃദയാഹ്ലാദത്തിനു ഭംഗം വന്നുകൂടെന്നു കരുതിയാണു കാവ്യാദർശകാരൻ

"തദല്പമപി നോപേക്ഷ്യം
കാവ്യേ ദുഷ്ടം കഥഞ്ചന
സ്യാദ്വപുസ്സുന്ദരമപി
ശ്വിത്രേണൈകേന ദുർഭഗം"

എന്നു ഖണ്ഡിച്ചു പറഞ്ഞിട്ടുള്ളതു്. ചിന്താധോരണിയെ തടസ്സപ്പെടുത്താതിരിക്കുന്നതിൽ മാത്രം കവികൾ ദൃഷ്ടിവച്ചാൽ പോരാ. വായനക്കാരുടെ മനോധർമ്മം പോലെ കവിതാരസം അനുഭവിച്ചുകൊള്ളുന്നതിനും അവരെ അനുവദിക്കണം. അതിനു മാനസികചിത്രനിർമ്മാണത്തിൽ പരിമിതി എന്ന ദോഷം യാതൊരുവിധത്തിലും വന്നുപോകാതിരിക്കാൻ ശ്രദ്ധവെച്ചാൽ മതി. പരിമിതാർത്ഥം കുറിക്കേണ്ടിടത്തു് അതിനുതകുന്ന പദങ്ങളും, വ്യാപകാർത്ഥം കുറിക്കേണ്ടിടത്തു തദനുഗുണമായ പദങ്ങളും പ്രയോഗിക്കുന്നതായാൽ ഈ ദോഷം പദജന്യമായി വരുന്നതല്ല. [വിരഹകാലം അവസാനിക്കാൻ ഇത്ര ദിവസമുണ്ടെന്നു് എണ്ണുന്നതിൽ വിരഹിണി തല്പരയായിരിക്കുന്നു എന്നു പറയുന്നതിനു പകരം ദിവസഗണനമാണു് അവളുടെ ജോലി എന്നു് ഒരു കവി പറഞ്ഞുവെന്നിരിക്കട്ടെ. ദിവസഗണനത്തെ ജോലിയാക്കി കല്പിക്കുന്നതു് അതിശയോക്തമാണെന്നു മാത്രമേ പ്രഥമശ്രവണത്തിൽ ചിലക്കു തോന്നുള്ളുവെങ്കിലും സഹൃദയന്മാർക്കു് ഈ അലങ്കാരംകൊണ്ടു സന്തോഷം ജനിക്കുന്നതിനു പകരം നീരസംകൂടി തോന്നാനാണിടയുള്ളതു്. ഏതു പ്രവൃത്തിയിൽ ഏർപ്പെട്ടിരുന്നാലും വിരഹിണി വിയോഗാർത്തയാണു് കരഞ്ഞുകൂടുന്നുവെന്നു തൽപരശ

ണ്ട്യംകൊണ്ടു കിട്ടുന്ന വിശാലമായ ചിത്രം, ജോലി എന്ന പദം കേൾക്കുമ്പോൾ പരിമിതമായിത്തീരുകയും, അങ്ങനെ കരുണരസത്തിനു ശക്തി കുറയുകയും ചെയ്യുന്നു. ഇതുതന്നെയാണു നീരസത്തിനു കാരണം ] ആശയവൈലക്ഷണ്യംകൊണ്ടും ഈ ദോഷം ജനിക്കാം.

"പണ്ടിക്കചേർന്നമരരംബുധിയെക്കടഞ്ഞു
പൊന്തിച്ചതീപ്രഥമനെന്നിഹ തോന്നിടുന്നു;
ചിന്തിക്കിലിച്ചെറുകറുപ്പഥ നിർജ്ജരന്മാർ
ബന്ധിച്ചുവച്ചപടി പൂത്തുകരുത്തതാവാം".

ഇവിടെ, പ്രഥമന് അമൃതസ്വാദുണ്ടെന്നല്ലാതെ യുഗാന്തരത്തിൽ കടഞ്ഞെടുത്ത അമൃതമാണു് ഈ പ്രഥമനെങ്കിൽ അതിനു കാലപ്പഴക്കംകൊണ്ടു വല്ല രുചിക്കേടും ബാധിച്ചിരിക്കില്ലേ എന്നു പൂർവ്വാർദ്ധം വായിച്ചുതീരുമ്പോൾ നമുക്കു യാതൊരു ശങ്കയും സ്വതേ ഉണ്ടാകുന്നില്ല. ഉത്തരാർദ്ധംകൊണ്ടാണു കവി ഈ സംശയം ജനിപ്പിക്കുന്നതു്. പ്രഥമന്റെ കറുപ്പുനിറത്തിന് ഒരു കാരണമായി കവി ഉൽപ്രേക്ഷിക്കയാണു ചെയ്യുന്നതെങ്കിലും ശ്രവണമാത്രത്തിൽതന്നെ പ്രഥമനോടെന്നപോലെ നമുക്കു ശ്ലോകത്തോടും നീരസം തോന്നിപ്പോകുന്നു. പാനീയത്തിനോടുള്ള വൈരസ്യംകൊണ്ടുമാത്രമല്ല നാം ശ്ലോകത്തെയും വെറുക്കുന്നതെന്നു കുറെ പശ്ചാലോചിച്ചാൽ അറിയാം. ഉൽപ്രേക്ഷകൊണ്ടു മാത്രം അമൃതമായിരിക്കുന്ന പ്രഥമൻ യാഥാർത്ഥ്യത്തിലും അങ്ങനെതന്നെ എന്നൊരു വിശ്വാസം നമുക്കുണ്ടായിരുന്നാൽക്കൂടിയും മേല്പറഞ്ഞ ശങ്കയിൽ നമ്മുടെ മനസ്സു ചേഷ്ടിക്കുന്നില്ല. പാവനമായ ഭാവനാശക്തി അകാരണമായി കൃത്രിമപഥത്തിൽ സഞ്ചരിക്കുന്നതല്ല. പൂർവ്വാർദ്ധംകൊണ്ടു് അക്ലിഷ്ടമായി അന്തരംഗത്തിൽ പ്രതിഷ്ഠിക്കപ്പെടുന്ന ചിത്രം ഉത്തരാർദ്ധംകൊണ്ടു പരിമിതമായിത്തീരുന്നുള്ളു. മനശ്ശാസ്ത്രദൃഷ്ട്യാ പരിശോധിക്കുന്നതായാൽ

ശ്ലോകത്തോടു തോന്നുന്ന നീരസത്തിനു കാരണം മുഖ്യമായി ഇതുതന്നെയാണു്. മനോവികാരത്തിനു് ഇത്രയും വൈകല്യം സംഭവിച്ചതിനുശേഷമാണു നീരസം നമുക്കു് അനുഭവഗോചരമാകുന്നതു്. സഹൃദയന്മാരെ അവരവരുടെ മനോധർമ്മംപോലെ ഊഹിച്ചുകൊള്ളുന്നതിനു് അനുവദിക്കുന്ന പദപ്രയോഗം ഉത്തമകവിത്വത്തിന്റെ ഒരു ലക്ഷണമാണെന്ന വസ്തുത മനശ്ശാസ്ത്രസമ്മതമായ ഒന്നാണെന്നു് ഇത്രയും പറഞ്ഞതുകൊണ്ടു സ്പഷ്ടമായിട്ടുണ്ടെന്നു വിശ്വസിക്കുന്നു. വിശിഷ്ടപദങ്ങൾ വിശിഷ്ടരീതിയിൽ ചേരുമ്പോൾ കവിത ഉണ്ടാകുന്നു എന്ന കാളറിഡ്ജിന്റെ അഭിപ്രായം എത്ര അർത്ഥവത്തായിരിക്കുമെന്നുള്ളതു് ഊഹ്യമാണല്ലോ.

ഭാഷയിൽ ദ്വിതീയാക്ഷരപ്രാസവഴക്കു വന്നതോടുകൂടി കവിതാരീതിയെപ്പററി പലർക്കും ബഹുമാനമില്ലാതായിട്ടുണ്ടു്. 'ആശയം നോക്കേണം, ആശയം നോക്കേണം; ആതിലല്ലേ കാര്യം?' എന്നാണു് ഇപ്പോഴത്തെ നില. കവിതയും ആശയവും പര്യായപദങ്ങളാണെന്നാണു് ഈ പരിഷ്കാരികൾ ധരിച്ചിട്ടുള്ളതെന്നു തോന്നുന്നു. സാഹിത്യമർമ്മജ്ഞലോകം ഭിന്നരുചിയാണെന്നു പറയേണ്ടതില്ലല്ലോ. നളിനീലീലാദികൃതികളെപ്പററി ചിലർ അസ്വരസം നടക്കുന്നതിന്റെ രഹസ്യം ഈ ഭിന്നരുചിത്വത്തിൽ ആസ്പദിച്ചിരിക്കുന്നു. 'പ്രാസത്തിനായ്ക്കൊണ്ടു കാമിക്കയും വേണ്ട, പ്രാസം വിധികൃതം വർജ്ജിക്കയും വേണ്ട' എന്നോ മറേറാ ഒരു നൂതനമതം സകലർക്കും ആദരണീയമാംവണ്ണം സ്ഥാപിക്കാമെന്നിരുന്നാലും, ആശയത്തിന്റെയും രീതിയുടെയും തരതമതാപൃച്ഛയിൽ രീതിയെ ലേശമെങ്കിലും അധഃകരിക്കുന്ന മതത്തെ സഹൃദയസമ്മതമാക്കുന്ന കാര്യം അസംഭാവ്യമായിട്ടുള്ളതാണെന്നു നിസ്സംശയം പറയാം.

ഈ സന്ദർഭത്തിൽ ഭാഷാകവിതയുടെ രീതിയെപ്പററി രണ്ടു വാക്കു പറഞ്ഞുകൊള്ളട്ടെ. വള്ളത്തോൾ കമ്പനി

ക്കാരുടെ ആവിർഭാവത്തോടുകൂടി ഭാഷാകവിതയിൽ ഒരു പുതിയ രീതി ഉണ്ടായിട്ടുണ്ട്. പിൻവരുന്ന പദങ്ങൾ ഇന്നവ ആയിരിക്കുമെന്ന് ഏതാണ്ടു സൂചിപ്പിക്കത്തക്കവണ്ണം മുൻവരുന്ന പദങ്ങളെ പ്രയോഗിക്കണം എന്നൊരു ക്രമം ഇവൎക്കില്ല. അതാവിതു, വെണ്മണിക്കും മററും ഉള്ള ആദ്യക്ഷരാദിപ്രാസനിഷ്കൎഷയെ ഇവർ കാൎയ്യമാക്കീട്ടില്ല. ഈ മാതിരി പ്രയോഗങ്ങൾ കൃത്രിമങ്ങളാണെന്നു പറയേണ്ടതില്ലല്ലോ. അകൃത്രിമതയാണു മിസ്റ്റർ വള്ളത്തോൾ നാരായണമേനോൻെറ കവിതയ്ക്കുള്ള പ്രത്യേകഗുണം. ആശയഗൌരവത്തിനും മനോവികാരത്തിനും ഏററവും യോജിക്കുന്ന വാക്കുകളെ തിരഞ്ഞുപിടിക്കുന്നതിൽ വളരെ ആയാസപ്പെടുന്നുണ്ടെങ്കിലും ഈ ആയാസക്ലേശം ശ്ലോകങ്ങളിൽ ലേശവും കാണുകയില്ല. ഇതു (Art without art) എന്നു പാശ്ചാത്യന്മാർ പറയുന്ന കലാകൌശലത്തിൻെറ പരമാവധിയാകുന്നു. വള്ളത്തോൾ പ്രമുഖന്മാരുടെ വൈദർഭീരീതിയ്ക്കു ഹൃദയംഗമത എന്നൊരു വിശേഷഗുണവും ഉണ്ട്. അധികമാതും ലഘിതപാക്ഷരങ്ങളെ വൎജ്ജിച്ച്, ദീൎഘാക്ഷരപ്രാചുൎയ്യമുള്ള പദങ്ങൾ പ്രയോഗിക്കുമ്പോൾ ഈ ഗുണം സ്പഷ്ടമാകുന്നു. ദീൎഘാക്ഷരങ്ങൾക്കു മനസ്സിനെ ഇളക്കുന്നതിന് എന്തോ ഒരു വിശേഷശക്തി ഉണ്ടെന്നു ധരിച്ചിട്ടാണോ നിരണത്തു കവികൾ അവരുടെ കൃതികളിൽ 'ഏ'കാരം ക്രമത്തിലധികം സ്വീകരിച്ചിട്ടുള്ളതെന്നു തോന്നുന്നു. ഏകാരാദിദീൎഘസ്വരാക്ഷരങ്ങളുടെ പ്രാചുൎയ്യംകൊണ്ട് ആശയങ്ങൾ ഹൃദയംഗമങ്ങളാകുന്നതിനു ചില ശ്ലോകങ്ങളെ താഴെ ഉദ്ധരിക്കുന്നു:—

'മുന്നേതന്നെ ഭവൽഗൃഹത്തിൽ വരുവാൻ
ഞാനേതയാറെങ്കിലും
വന്നേയ്ക്കാമിതി ഹാൎദ്ദമോടു വലിയേ
കേറിപ്പുറഞ്ഞോരു നീ

ചിന്നോടാം ബത! കാട്ടിവച്ചുള്ള കടും-
    കയ്യല്ലയോ? തെറ്റി നീ-
തന്നോ കാരണമാക്കിടുന്ന കലഹം
    കാലേ ക്ഷമിയ്ക്കുന്നു ഞാൻ.'
'പോയല്ലോ മലയാനിലൻ, വികചസ-
    ന്മല്ലീമതല്ലീസുമ-
ശ്രീ യക്ഷാമമെഴും നിദാഘവുമഹോ!
    പൊയ്പോയി, വർഷർത്തുവും
ശ്രേയശ്ശോഭനമാം ശരത്സമയവും,
    ഹേമന്തവും, ശാന്തമെ-
ന്നായല്ലോ ബത! ബാക്കിയിശ്ശിശിരവും
    മുഗ്ദ്ധേ! മുധാ പോകമോ?'
*'ആരാമാന്തകമലയിലന്നെ-
    ക്കൈവെടിഞ്ഞന്നു പോയ,-
ളാരാമലതും നൃവരദേശം
    പാണ്ഡ്യസീമായിൽ വിട്ടു;
നൈരാശ്യത്തിൻ പടിവരെയുമായ്
    രാഗമേ! നീ വിടുന്നി-
ല്ലാരാലേൻ നിന്നതിരവിടെയാ-
    ണന്യജന്മത്തിലാമോ?"

അ, ഇ, ഉ, എ, ഒ എന്നിവയുടെ ദീർഘാക്ഷരങ്ങൾ മേലെഴുതിയ പദ്യങ്ങളിൽ ശ്രവണസുഖത്തിനെന്നപോലെ ആസ്വാദ്യതയ്ക്കും, തന്മൂലം ഹൃദയംഗമത്വത്തിനും നന്നാ സഹായിക്കുന്നുവെന്നുള്ളതു സ്പഷ്ടമാണല്ലോ. കേരളപ്രാസമല്ലാതെ മറ്റു യാതൊരു പ്രാസവും ഇവയിൽ (വിശേഷിച്ചു—മൂന്നാമത്തേതിൽ) ദീക്ഷിച്ചിട്ടില്ലെങ്കിലും ഹൃദയാനന്ദവും സംഗീതരസവും സമാനകക്ഷ്യയിൽ കാണുന്നുണ്ട്.

* ഈ ശ്ലോകംമാത്രം വള്ളത്തോൾക്കവിതയാകുന്നു.

ഡി-പ്രാസംകൊണ്ടു വൈലക്ഷണ്യത്തിന്നു ഹാനി വന്നിട്ടില്ലെ ന്നാം വിശ്വസിക്കുന്നു. വെണ്മണിപ്രസ്ഥാനത്തിൽനിന്നു് ട്ടു വളരെ ഭിന്നിച്ചു് ഇവയിൽ കാണുന്ന കവിതാരീതി യാകുന്ന വള്ളത്തോൾ നാരായണമേനോനവർകളുടേതു്. മനോവികാരഗതി അനുസരിച്ചു് അവിടവിടെ നിറുത്തി, പാട്ടുകളിൽ സ്വരാക്ഷരങ്ങളെ നീട്ടിനീട്ടി രാഗം വിസ്തരിക്കു മ്പോഴാണു പരമാനന്ദം ജനിക്കുന്നതെന്ന സൂക്ഷ്മതത്വം ആ ലോചിക്കുന്നതായാൽ പദ്യങ്ങൾക്കു 'ഐ'കാര 'ഊ'കാരാ ദികളുടെ ബാഹുല്യംകൊണ്ടു കരുണരസവും മനോരഞ്ജകത്വ വും ഉണ്ടാവാൻ ന്യായമുണ്ടെന്നു് അനുമാനിക്കാമെന്നാണു് എന്റെ പക്ഷം. ഈ സമ്പ്രദായംകൊണ്ടുള്ള ഗുണം ആ ധുനികഭാഷാകവിതയ്ക്കു പ്രത്യേകം ഉള്ളതാണെന്നു് ഇവി ടെ ലേശവും വിവക്ഷിച്ചിട്ടില്ല.

"നേർത്താനിന്നു പലമിവ, തെളി-
ഞ്ഞാനനൽപോലെ ചിരിച്ചാ,-
നാത്താൻ കണ്ണിൽക്കളമിവ, വള്ള-
ത്താൻ പയോദശ്രീപോലെ,
പീതാ ശ്രുപാമൃതമിളകിനാ-
ന്നേഷ ചെപ്പോത്തുപോലെ,
ക്ലൃത്താൻ കാമീ മദനനിവ പോ-
ന്നാഗതേ ചാരുചന്ദ്രേ"

എന്നു് ഉണ്ണുനീലീസന്ദേശത്തിലും,

"കാന്താരേ കാന്ത! മാം ബന്ധുരവിപുലമഹാ-
സിന്ധുരേന്ദ്രാതിഘോരേ
കാന്താ! രേ! പേർത്തുമിട്ടേച്ചിഹ സപദി പോ-
നെങ്ങു പോയി ഗുണാബ്ധേ!
താന്താനന്ദൂരുവട്ടം നിജഗമനവിധൗ
യാത്രയും ചൊല്ലിയല്ലേ
താന്താമെന്നോപ്പിരിഞ്ഞിട്ടൊരു പദമിളക്കു
പക്ഷേ നീ പുണ്യരാശേ!

എന്നു നൈഷധചമ്പുവിലും,

"തന്വീ ശ്യാമാ ശിഖരിദശനാ പക്വബിംബാധരോഷ്ഠീ
മദ്ധ്യേ ക്ഷാമാ ചകിതഹരിണീപ്രേക്ഷണാ നിമ്നനാഭിഃ
ശ്രോണീഭാരാദലസഗമനാ സ്തോകനമ്രാ സ്തനാഭ്യാം
യാ തത്ര സ്യാദ്യുവതിവിഷയേ സൃഷ്ടിരാദ്യേവ ധാതുഃ."

ഇത്യാദി മേഘസന്ദേശാദികളിലും ഉദാഹരണങ്ങൾ കാണ്ക.

കവിതയുടെ ഭാവി പരിഷ്കാരം വൎദ്ധിക്കുംതോറും കവിതയെപ്പററിയുള്ള ബഹുമാനം കുറഞ്ഞു കുറഞ്ഞു വരുമെന്നാണു ചിലരുടെ ഒക്കെ വിചാരം. 'അല്പജ്ഞാനം ആപൽക്കര'മാണെന്ന പ്രമാണത്തിന് ഉദാഹരണമാണ് ഈ വിശ്വാസമെന്നു പറയാതെ നിവൃത്തിയില്ല. കൃത്യാകൃത്യോപദേശം ചെയ്യുന്നതിനോ, ധനത്തെ മോഹിച്ചോ, മാത്രം എഴുതുന്ന കവിതകളാണെങ്കിൽ അവയ്ക്കു 'കാലംപോരാ' എന്ന് ആരും സമ്മതിയ്ക്കും. ഒഴിച്ചുകൂടാൻ പാടില്ലാത്തതായ കാൎയ്യങ്ങളിലും, പ്രയോജനം ഉള്ളവയിലും മാത്രമേ പരിഷ്കാരത്തിരക്കു വരുമ്പോൾ ജനങ്ങളുടെ മനസ്സു പ്രവൎത്തിക്കു എന്നു വാദിക്കുന്നവർ, ജീവിതത്തിൽ ഉപകരിക്കുന്ന സൎവ്വവും ജീവിതസൌഖ്യംതന്നെയും ഭാവനാശക്തിയെ ആശ്രയിച്ചിരിക്കുന്നുവെന്നും, ആ ഭാവനാശക്തിയുടെ പ്രസരണം ഹേതുവായിട്ടാണു കവിത പരമാനന്ദം തരുന്നതെന്നും ഉള്ള തത്വങ്ങളെ ഓൎക്കേണ്ടതാണ്. ലൌകികകാൎയ്യങ്ങളിൽ അധികം ഉപകരിക്കുന്നതു ഗദ്യമാണെങ്കിലും, പ്രാപഞ്ചികസുഖാനുഭൂതിക്കു ഗദ്യത്തേക്കാൾ അധികമോ അഥവാ അതിനു സമമായിട്ടെങ്കിലുമോ കവിതയും ഉതകുമെന്നുള്ളതു് അവിതൎക്കിതമാകുന്നു. എന്നാൽ, അങ്ങനെ ഉള്ള കവിത തലച്ചോറിൽനിന്നു പുറപ്പെടുന്നതായിരിക്കയില്ല. അതിന്റെ ഉത്ഭവം ഹൃദയത്തിൽനിന്നായിരിക്കും. പാവനമായ ഹൃദയത്തിൽനിന്നും സ്വയമേവ പുറപ്പെടുന്ന കവിതയ്ക്കു് ഒരു കാലത്തും അഴിവില്ലാത്തതും ഇങ്ങനെ

യുള്ള ഹൃദയം മനുഷ്യർക്ക് ഉള്ളിടത്തോളംകാലം കവിത ഭൂമിയിൽ ഉണ്ടായിരിക്കുന്നതും ആകുന്നു. ജാതിമതദേശഭേദങ്ങളെ പരിഗണിക്കാതെ മനുഷ്യസമുദായമാകുന്ന മഹാസമുദ്രത്തെ തന്റെ മനോവികാരശക്തികൊണ്ടും, പ്രപഞ്ചസൃഷ്ടിയിൽ തനിക്കു പൊതുവേയുള്ള സമഭാവനകൊണ്ടും എല്ലാ കാലത്തും ഏകോപിച്ചു നിറുത്താൻ കഴിയുന്ന മഹാകവിയുടെ വാഗ്ധോരണി ബ്രഹ്മാനന്ദപ്രദമാകയാൽ, ആ ബ്രഹ്മാനന്ദത്തിൽ മനസ്സിനെ ലയിപ്പിക്കാൻ ജീവിതമത്സരക്ലേശം മനുഷ്യനെ പ്രേരിപ്പിക്കുന്നിടത്തോളംകാലവും കവിതയുടെ പ്രചാരത്തിനും പ്രഭാവത്തിനും യാതൊരു വിധം ഹാനിയും സംഭവിക്കുന്നതല്ല. "വേദത്തിൽ പ്രഥമം പിറന്ന്, ഉപനിഷത്സംരക്ഷ ചെയ്തുകൊണ്ട്, സർവ്വാർത്ഥസിദ്ധിപ്രദമായും, ബ്രഹ്മാനന്ദസമാധിചാരിയായും" ഇരിക്കുന്ന ആ കവിതയ്ക്ക് ആരുംതന്നെ മംഗളാശംസ ചെയ്യേണ്ടതില്ല. അത് എല്ലാ കാലത്തും എല്ലാ ദേശത്തും നിർവിഘ്നമായി സ്വയമേവ നിലനിന്നുകൊള്ളും.

പട്ടം എൻ. കൊച്ചുകൃഷ്ണപിള്ള ബി. എ.



## ൯. നാടകം.

രസാത്മകമായ വാക്യമാണല്ലോ കാവ്യം. അതിനു ഹൃദയവുമായി സന്നികർഷം ലഭിച്ചു യഥോചിതം രസാനുഭൂതി വരുത്തുവാൻ കഴിയുന്നതു നേത്രശ്രോത്രേന്ദ്രിയങ്ങൾ വഴിയ്ക്കാണ്. അതുകൊണ്ട് "ദൃശ്യ"ങ്ങളെന്നും "ശ്രാവ്യ"ങ്ങളെന്നും കാവ്യങ്ങളെ രണ്ടായി വിഭജിച്ചിരിക്കുന്നു. അരങ്ങത്ത് അഭിനയിച്ചു കണ്ടു രസിക്കേണ്ടവയായ ദൃശ്യകാവ്യങ്ങളിലുൾപ്പെട്ടവയാണു കഥകളി, പ്രഹസനം മുതലായവ. "കൃഷ്ണഗാഥ" കിളിപ്പാട്ടുകൾ തുടങ്ങി

യുള്ളവ ചൊല്ലിക്കേട്ടു രസിക്കത്തക്കവയാകയാൽ ശ്രാവ്യവൎഗ്ഗത്തിലുൾപ്പെടുന്നു. നാടകം ദൃശ്യശാഖയിൽ ചെട്ടതെന്നു സ്പഷ്ടം.

രംഗത്തിൽ പ്രകാശിപ്പിക്കുന്ന കഥാഭാഗത്തെ സംബന്ധിച്ചു പ്രധാനമായി ൧. കഥാഘടനം ൨. നായകസ്വഭാവം. ൩. സ്ഥായിരസം എന്നീ മൂന്നു സംഗതികൾ നോക്കേണ്ടതുണ്ട്.

കഥാവസ്തു പ്രസിദ്ധ പുരാണേതിഹാസങ്ങളിൽ നിന്നെടുത്തു രംഗാനുയുക്തങ്ങളായ ചില്ലറ ഭേദഗതികൾ വരുത്തീട്ടുള്ളതോ, കവിയുടെ സ്വകപോലകല്പിതമൊ ആയിരിക്കാം.

കഥയുടെ സാരമായ ഭാഗത്തെ ആദ്യം സൂചിപ്പിക്കുന്നതു "ബീജം" എന്ന പേർകൊണ്ടാണ്. നാടകത്തിൽ കൂടിയുള്ള കഥാവസ്തുവിന്റെ വളച്ച് ഭൂമിയിൽ വിതയ്ക്കുന്ന വിത്തു പൊട്ടി മുളച്ചു വൃക്ഷമോ ചെടിയോ ആയി വളൎന്നുവന്നു ഫലം തരുന്നതുവരെയുള്ള കൃഷിയുടെ രീതിയോടു തുല്യമായി വിചാരിക്കാം. ഒരു വിത്തു വിതയ്ക്കണമെന്നു മനസ്സിൽ കരുതുമ്പോൾ, ആ കരുതൽ തന്നെ ഈ ഉദ്യമത്തിന്റെ ആരംഭമായി കണക്കു കൂട്ടാവുന്നതാണല്ലൊ. പിന്നീടു നിലം കിളച്ചൊരുക്കി കൃഷിക്കു തയാറാക്കുന്നതിലും വളം ചേൎക്കുന്നതിലും മററും പല യത്നങ്ങൾ ഈ ബീജത്തെ പോഷിപ്പിക്കുന്നതിന് അത്യാവശ്യമാണ്. വിത്തു ഭൂമിയിൽ മറഞ്ഞു കിടന്ന് ഈ യത്നഫലങ്ങളുടെ മേററു നല്ലവണ്ണം പാകമായതിന്നുശേഷമെ പൊട്ടിമുളയ്ക്കുന്നുള്ളു. വിത്തു മുളയ്ക്കുമ്പോൾ അതിനോടുകൂടി ഉണ്ടായിവരുന്ന കളകളാകുന്ന പല തരത്തിലുള്ള പ്രതിബന്ധങ്ങളെ നശിപ്പിച്ചെങ്കിൽമാത്രമേ വിത്തിൽനിന്നുണ്ടാകുന്ന ചെടി, ഫലത്തെത്തരുന്നതിന്നു ശക്തിയുള്ളതായി പോഷിച്ചുവരു. ഇപ്രകാരം വളൎന്നുവരുന്ന സമയം വല്ല ദൈവാ

ധീനദോഷവുംകൊണ്ടല്ലാതെ അതിൽനിന്നുണ്ടാകേണ്ട ഫലത്തിനു മററു തടസ്ഥങ്ങളില്ല. സാധാരണ പ്രതിബന്ധങ്ങളെല്ലാം നീങ്ങിയിരിക്കുന്നതിനാൽ ഫലപ്രതീക്ഷയ്ക്കു വഴിയുമുണ്ടാകുന്നു. ഇതിനുശേഷം ദൈവാനുകൂല്യംകൊണ്ടു് ഒരു നല്ല വൃക്ഷമോ ചെടിയോ ആയി വളൎന്നുവരുന്ന ഈ മുളയിൽനിന്നു മുമ്പു ആശിച്ചവിധം ഫലസിദ്ധിയുണ്ടാകുന്നു. ഈ ക്രമത്തിനനുസരണമായിട്ടുതന്നെയാണു ബീജപ്രസ്താവനാവസരത്തിൽ 'ആരംഭ'വും ബീജപോഷണത്തിനു വേണ്ട ശ്രമം ചെയ്യുന്ന ഘട്ടത്തിൽ 'യത്നവും' ഈ ശ്രമഫലങ്ങളേററു ബീജത്തിനു ഊനമുണ്ടാകുന്നുണ്ടെങ്കിലും പ്രകാശത്തിൽ പ്രത്യക്ഷപ്പെടാത്ത വളൎച്ചയിൽ 'പ്രത്യാശ'യും അതോടൊന്നിച്ചുണ്ടാകുന്ന തടസ്ഥങ്ങളെ നിരന്തരപ്രയത്നങ്ങളാൽ ജയിച്ചു കാൎയ്യസിദ്ധിക്കു വഴികാണുന്ന സന്ദൎഭത്തിൽ 'നിയതാപ്തി'യും, ദൈവാനുകൂല്യത്താൽ ഉദ്ദേശ്യം നിൎവ്വഹിക്കുന്ന അന്ത്യദശയിൽ 'ഫലാഗമ'വും, ഇങ്ങനെ അഞ്ചവസ്ഥകൾ പ്രായേണ എല്ലാ കഥാവസ്തുക്കളേയും പോഷിപ്പിക്കുന്നതിനുണ്ടായിരിക്കുന്നതു്. 'ബീജ'ത്തെ ഈ അവസ്ഥാന്തരങ്ങളുമായി ഘടിപ്പിക്കുന്ന അംശത്തിനത്രെ 'സന്ധി' എന്നു പറഞ്ഞുവരുന്നതു്. അതിനാൽ നാടകം 'പഞ്ചസന്ധിസമന്വിത'മായിരിക്കണമെന്നു വന്നുകൂടുന്നു.

൧. 'ബീജ'ത്തെ 'ആരംഭ'വുമായി ചേൎത്തു് ഉദ്യമത്തെ പ്രകാശിപ്പിക്കുന്ന ഭാഗം 'മുഖ'സന്ധി:

൨. 'ബീജ'ത്തെ 'യത്ന'വുമായി ചേൎത്തു് അതിനെ പ്രത്യക്ഷപ്പെടുത്തിയും ഉടൻ മറച്ചും കാൎയ്യസിദ്ധിക്കുള്ള ശ്രമവൃത്തികളെ കാണിക്കുന്ന ഭാഗം 'പ്രതിമുഖ'സന്ധി.

൩. ബീജത്തെ പ്രത്യക്ഷപ്പെടുത്താതെ മററുപ്രകാരത്തിൽ അതിനുവേണ്ട ശുശ്രൂഷയും പുഷ്ടിയും പ്രത്യാശയ്ക്കു സന്ദൎഭവും കൊടുക്കുന്ന ഭാഗം 'ഗൎഭ'സന്ധി.

൪. ബീജത്തോടൊത്തുമിച്ചുതന്നെ വളൎന്നുവന്ന പ്രതിബന്ധങ്ങളെല്ലാം വിഘ്നഹേതുക്കളോട്ടുകൂടിയ ശ്രമങ്ങളാൽ നശിച്ചു കാൎയ്യസിദ്ധിക്കുള്ള യോഗം പ്രതീക്ഷിക്കുന്ന സന്ദൎഭം 'അവമൎശ'സന്ധി.

൫. മേൽപറഞ്ഞ ദശാവിശേഷങ്ങളിൽകൂടി വളൎന്നുവന്ന ബീജം ഫലാഗമത്തെ പ്രാപിക്കുന്നതായ പരിണാമഭാഗം "നിൎവ്വഹണ"സന്ധി

ഇങ്ങനെ സാഹിത്യകാരന്മാർ നാടകത്തിന്റെ ആരംഭം മുതൽ അവസാനംവരെയുള്ള ഭാഗത്തെ 'മുഖം, പ്രതിമുഖം, ഗൎഭം, അവമൎശം, നിൎവ്വഹണം' എന്ന അഞ്ചു സന്ധികളാക്കി തരം തിരിച്ചിരിക്കുന്നു.

ബീജം + {
൧. ആരംഭം = മുഖസന്ധി
൨. യത്നം = പ്രതിമുഖസന്ധി
൩. പ്രത്യാശ = ഗൎഭസന്ധി
൪. നിയതാപ്തി = അവമൎശസന്ധി
൫. ഫലാഗമം = നിൎവ്വഹണസന്ധി
} = നാടകം



രംഗപ്രയോഗം — കഥാവസ്തുവിന്റെ അംശങ്ങളെയെല്ലാം ഒരു നാടകരംഗത്തിൽ പ്രയോഗിപ്പാൻ തരം വരുന്നതല്ല. എല്ലാ സംഭവങ്ങളെയും അരങ്ങത്തു പ്രകാശിപ്പിക്കയെന്നു വന്നാൽ നാടകം അവസാനിക്കയില്ല. രസപ്രദങ്ങളായ ഭാഗങ്ങളെ മാത്രമേ രംഗത്തിൽ പ്രയോഗിക്കാവൂ. എന്നാൽ സദസ്യൎക്കു കഥാവസ്തുവിന്റെ വളൎച്ച മുഴുവൻ മനസ്സിലാക്കിക്കൊടുക്കുന്നതിനു പ്രത്യേകം ചില രീതികളുമുണ്ടു്.

ഒരങ്കത്തിന്റെ അവസാനത്തിൽ അരങ്ങത്തുനിന്നു പോകുന്ന കഥാപാത്രങ്ങൾ അടുത്ത അങ്കത്തിലെ കഥ സൂചിപ്പിക്കുന്നതിന്നു "അങ്കാസ്യ"മെന്നു പേർ. ഒരങ്കം അവസാനിപ്പിക്കുന്നതിനു മുമ്പുള്ള ചില ഭാഗങ്ങളെ മറവു പ്രകാരത്തിൽ പറയുന്നതു് "അങ്കാവതാരം". അങ്കത്തിൽ

വരുന്ന കഥയെ അപ്രധാനപാത്രങ്ങളെക്കൊണ്ടു മുൻകൂട്ടി പ്രതിപാദിപ്പിക്കുന്നതു "രംഗസൂച്യം." അണിയറയിൽ നിന്നു വിളിച്ചു പറയുന്നതു "ചൂളിക". ഇവയെ ഒപ്പം കൂടെ "സൂച്യം" എന്നു പറയുന്നു. "രംഗസൂച്യം" മൂന്നുവിധത്തിലാവാം. ൧. 'പ്രസ്താവന' അല്ലെങ്കിൽ 'ആമുഖം. ൨. 'വിഷ്കംഭം.' ൩. 'പ്രവേശകം'.

'പ്രസ്താവന'—ഇതു സാധാരണയായി ഒന്നാമങ്കത്തിന്റെ ആരംഭത്തിലാണു പ്രയോഗിക്കുന്നതു്. പ്രസ്താവനയിലെ സംഭാഷണം 'സൂത്രധാര'നൊ, 'സ്ഥാപക'നൊ ആയ പ്രധാന നടൻ മററു നടനോടൊ, നടിയോടൊ കൂടി നടത്തുന്നു. ഇതു് അഞ്ചുവിധത്തിലാവാം. അതിൽ ഒന്നാമങ്കത്തിന്റെ ആരംഭത്തിൽ സൂത്രധാരൻ നിഗ്ഗമിക്കുമ്പോഴം, പ്രവേശിക്കുവാൻ പോകുന്ന കഥാപാത്രങ്ങളുടെ സ്ഥിതി സൂചിപ്പിക്കുന്ന രീതിയാണു സാധാരണ നാടകങ്ങളിൽ അധികവും കാണുന്നതു്. ഈ രീതിക്കു 'പ്രയോഗാതിശയം' എന്നു പേർ.

'വിഷ്കംഭം' എന്നാൽ ഒരുമിച്ചു കെട്ടുന്നതു് എന്നു പദാൎത്ഥം. നീചജാതിയിൽ പെട്ടവയല്ലാത്ത അപ്രധാന കഥാപാത്രങ്ങളോടുകൂടിയുള്ള സംഭാഷണം അടങ്ങിയ വിഷ്കംഭം 'ശുദ്ധവും' നീചമല്ലാത്ത അപ്രധാനപാത്രവും നീചപാത്രവും തമ്മിലുള്ള സംഭാഷണമടങ്ങിയതു 'മിശ്ര'വുമാകുന്നു.

'പ്രവേശക'ത്തിൽ നീചപാത്രങ്ങളുടെ സംഭാഷണം മാത്രമെ പാടുള്ളു; ഒന്നാമങ്കത്തിന്റെ ആരംഭത്തിൽ പ്രവേശകം ഒരിക്കലും പ്രയോഗിച്ചുകൂടാ. വിഷ്കംഭം പ്രയോഗിക്കുന്നതിനു വിരോധമില്ലതാനും.

ചുരുക്കിപ്പറയുന്നതായാൽ, കഥാവസ്തുവിലെ രസപ്രദങ്ങളും അഭിനയയോഗ്യങ്ങളുമായ ഭാഗങ്ങളിൽ ദൃശ്യശ്രാവ്യരീതിയിൽ പ്രയോഗിക്കേണ്ടവയെ മാത്രമേ 'അങ്കം

എന്നു പേർ പറയുന്ന നാടകഭാഗത്തിനു വിഷയമാക്കാൻ പാടുള്ളു. അല്ലാതുള്ള കഥാസന്ദർഭങ്ങളെ, അത്യാവശ്യമെന്നു തോന്നുന്നപക്ഷം, ഒരു പ്രത്യേകരംഗമാക്കി പ്രയോഗിക്കാമെന്നുണ്ട്. ഈ രണ്ടു സന്ദർഭങ്ങളിലല്ലാതെ ഒരു നാടകത്തിൽ കഥാവസ്തുവിനെ പ്രകാശിപ്പിക്കുവാൻ പ്രത്യേകരംഗങ്ങളെ പ്രയോഗിച്ചുകൂടുന്നതല്ല. ഒരങ്കം ആരംഭിച്ചാൽ അവസാനിക്കുന്നതുവരെ തിരശ്ശീല ഇടുവാൻ സംഗതിയുണ്ടാകരുത്. അങ്കാവസാനത്തിൽ കഥാപാത്രങ്ങളെല്ലാം ഒരേസമയത്ത് അപ്രത്യക്ഷരാകേണ്ടതാണ്. പ്രത്യേകമായി പ്രയോഗിക്കാൻ സൌകര്യമില്ലാതെ വരുന്ന കഥാംശങ്ങളാണു ചൂളിക, അങ്കാസ്യം, അങ്കാവതാരം; ആകാശഭാഷിതം ഇവയായി പരിണമിക്കുന്നത്.

സംഭാഷണം—രംഗത്തിലെ സംഭാഷണം 'സർവ്വശ്രാവ്യം' (പ്രകാശം) 'അശ്രാവ്യം' (സ്വഗതം) 'നിയതശ്രാവ്യം' എന്നു മൂന്നുവകയുണ്ട്. നിയതശ്രാവ്യത്തിനു 'ജനാന്തിക'മെന്നും 'അപവാരിത'മെന്നും രണ്ടു പിരിവുണ്ട്. ജനാന്തികം ഏതാനും ചിലരുടെ പ്രത്യേകശ്രദ്ധയിൽനിന്ന് ഒഴിക്കണമെന്നും അപവാരിതം പ്രത്യേകം ചിലരുടെ രഹസ്യശ്രദ്ധയ്ക്കു വിഷയീഭവിക്കണമെന്നും ഉദ്ദേശിച്ചു ചെയ്യുന്നതാണ്. അപവാരിതത്തെ 'സ്വകാര്യമായിട്ട്' എന്നും പ്രയോഗിച്ചുവരുമാറുണ്ട്.

നായകത്വം—നാടകത്തിലെ 'നേതാവ്' അല്ലെങ്കിൽ 'നായകൻ' മിക്കവാറും സൽഗുണസമ്പൂർണ്ണനായിത്തന്നെ ഇരിക്കണം. 'ആത്മശുദ്ധി, ദേഹശുദ്ധി, കുലശുദ്ധി' എന്ന ശുദ്ധിത്രയങ്ങൾക്കുപുറമെ, ഔദാര്യം, സുഖാനുഭോഗലാളിത്യം, സമഭാവന, പ്രശാന്തത, ആത്മാഭിമാനം, വാങ്മാധുര്യം, യശഃപ്രതാപം, വാഗ്വിലാസം, ശൌര്യം, ശാസ്ത്രപാണ്ഡിത്യം എന്നീ ഗുണങ്ങൾ നായകനിൽ അവശ്യം പ്രത്യക്ഷപ്പെടേണ്ടതാണ്. എന്നാൽ ഇതിൽ ഔദാര്യമോ, ലാളിത്യമോ പ്രശാന്തതയോ, ആത്മാഭിമാനമോ

ഏതാണു സർവ്വപ്രധാനമായി ഗണിക്കുന്നതെന്നുവെച്ചാൽ അതിനനുരൂപമായി നായകൻ 'ധീരോദാത്ത'നോ 'ധീരലളിത'നോ, 'ധീരശാന്ത'നോ, 'ധീരോദ്ധത'നോ ആയിരിക്കാവുന്നതാണ്.

നായകനെ സന്തോഷിപ്പിക്കാൻ വാഗ്വിലാസവും നായകനിൽ സ്ഥായിയായി ഭക്തിയുള്ള 'പീഠമർദ്ദ'നോ, നായികയെ സമ്പാദിക്കുന്നതിൽ സഹായിക്കുന്ന ഹാസ്യകാരനായ 'വിദൂഷക'നോ ഏതെങ്കിലും ഒരു കലാവിദ്യയിൽ മാത്രം സമർത്ഥനായിരിക്കുന്ന 'വിട'നോ ഒരു നാടകത്തിലുണ്ടായിരിക്കണം. ഇതുകൂടാതെ, മന്ത്രികൾ, മററു രാജബന്ധുക്കൾ സന്യാസിമാർ, ഇങ്ങനെ പല കഥാപാത്രങ്ങൾ നായികനായകന്മാരുടെ പ്രവൃത്തികൾക്കു സഹായം ചെയ്യുന്നതായും വരുത്തേണ്ടതാണ്. ചിലപ്പോൾ നായകനെതിരാളിയായി ദുർഗ്ഗുണമൂർത്തിയായ 'പ്രതിനായക'നും ഉണ്ടായിരിക്കും.

നായിക ഉത്തരരാമചരിതത്തിലെ സീതയെപ്പോലെ 'സ്വീയ'യോ, കണ്വാസംരക്ഷണത്തിൽ വളന്ന ശകുന്തളയെപ്പോലെ 'പരകീയ'യോ, വിക്രമോർവ്വശീയത്തിലെ ഉർവ്വശിയെപ്പോലെ 'സാമാന്യ'യോ ആയിരിക്കാവുന്നതാണ്. നായകനെപ്പോലെ നായികയും ഗുണസമ്പത്തിയുള്ളവളായിരിക്കണം. നായികയ്ക്കു് അവശ്യം വേണ്ട തന്റേടപ്രകൃതിക്കു പ്രൌഢതാഗുണമെന്നാണു പറഞ്ഞുവരുന്നത്. നായകാനുകൂല്യസിദ്ധിക്കു നായികയെ സഹായിപ്പാൻ 'സഖി'മാരോ, 'ചേടി'കളോ, 'ധാത്രേയി'കളോ ഉണ്ടായിരിക്കും.

രസം—ശൃംഗാരവീരാദികളായി ശാന്തംവരെയുള്ള ഒൻപതു രസങ്ങൾ സുപ്രസിദ്ധങ്ങളാണല്ലൊ. ഇവയിൽ നാടകത്തെ സംബന്ധിച്ചു വീരശൃംഗാരങ്ങളിൽ ഒന്നു പ്രധാനമായിരിക്കണമെന്ന് ഒരു മതവും ശാന്തമൊഴികെ മറേറതു രസവും പ്രധാനമായിരിക്കാമെന്നു മറെറാരു മതവു

മുണ്ട്. ഏതു മതപ്രകാരമായാലും സ്ഥായിയായി ഒരു രസമേ പാടുള്ളൂ. അതിനു സാധാരണ 'അംഗിരസം' എന്നു പറയും. മററുള്ള രസങ്ങളെ അവസരൗചിത്യംപോലെ അംഗിരസത്തെ പോഷിപ്പിക്കാൻ അംഗങ്ങളായി സ്വീകരിക്കണം. എന്നിട്ടുവേണം കഥാവസ്തുവിന്റെ പ്രധാനസന്ധികൾക്ക് അംഗസൌഷ്ഠവം വരുത്തുവാൻ.

മററുതരം കാവ്യങ്ങളിലെന്നപോലെതന്നെ നാടകങ്ങളിലും ശൃംഗാരരസത്തെ, പുഷ്ടിപ്പെടുത്തി പ്രകാശിപ്പിക്കുവാനായി വർണ്ണിക്കുന്നതു വേർപാടെന്നും ചേർച്ചയെന്നും ആ രസത്തിനു സഹജമായുള്ള രണ്ടു സന്ദർഭാന്തരങ്ങളിലായിട്ടാണ്. ഇവയ്ക്കു 'വിപ്രലംഭ'മെന്നും 'സംഭോഗ'മെന്നും യഥാക്രമം പേരുകൊടുത്തിരിക്കുന്നു. നായികാനായകന്മാരുടെ ആദ്യസംയോഗത്തിനു മുമ്പുള്ള വേർപാടിനെ 'അയോഗ'മെന്നും പിന്നീടോരോ സന്ദർഭവശാൽ വന്നുചേരുന്ന വേർപാടിനെ 'വിപ്രയോഗ'മെന്നും വിപ്രലംഭത്തെ രണ്ടായി പിരിച്ചു വ്യവഹരിക്കാറുണ്ട്.

## നാടകച്ചടങ്ങുകൾ.

മുൻ പറഞ്ഞ നിബന്ധനകൾ കൂടാതെ വേറേയും ചില ചടങ്ങുകൾ നാടകാഭിനയം സംബന്ധിച്ചു പറയുവാനുണ്ട്. ഭാരതീയരുടെ എല്ലാ പ്രവൃത്തികളും ഈശ്വരപരമായിട്ടുംക്രിയാണെന്നുള്ളതു പ്രസിദ്ധമാണ്. ഈശ്വരനെ മുൻ നിറുത്തിയല്ലാതെ ഒരു കാര്യവും ചെയ്യാറില്ലാത്ത ഭാരതീയർ നാടകത്തിലും ഇതു സംബന്ധിച്ചു ചില ചടങ്ങുകൾ ഏർപ്പെടുത്തിയിട്ടുണ്ട്. നാടകം ആരംഭിക്കുന്നതിനുമുമ്പു നാന്ദിശ്ലോകം കൂടാതെ കഴികയില്ല. ആശിസ്സ്, നമസ്ക്രിയ, വസ്തുനിർദ്ദേശം ഇതിലേതെങ്കിലുമൊന്നോ ഒന്നിലധികമോ നാന്ദിശ്ലോകത്തിൽ സൂചിപ്പിച്ചിരിക്കും. ഏവരേയും നന്ദിപ്പിക്കുന്നത്, അതായതു സന്തോഷിപ്പിക്കുന്നതു നാന്ദി. ഈ നാന്ദിപ്രയോഗംകൊണ്ടു സഭ്യരെ ആനന്ദി

പ്പിച്ചശേഷം സൂത്രധാരൻ അല്ലെങ്കിൽ സ്ഥാപകൻ നടിയോടോ വേറൊരു നടനോടോ സംഭാഷണത്തിൽ ഏർപ്പെടുന്നു. ഇതിനാൽ പ്രസ്താവനാരംഭം തുടങ്ങുകയായി. നാടകത്തിലുള്ള നടന്മാരെയെല്ലാം ഒരുമിച്ചു ബന്ധിക്കുന്ന ചരട് കൈവശം വച്ചുകൊണ്ടിരിക്കുന്ന ആൾ—അതായതു നടന്മാരെ എല്ലാം ഭരിച്ചുകൊണ്ടുപോകുന്ന ആൾ—എന്നാണു സൂത്രധാരപദത്തിന് അൎത്ഥം.

നാടകം അവസാനിപ്പിക്കേണ്ടതു ലോകാഭിവൃദ്ധിയെ ആശംസിക്കുന്നതും പ്രധാന കഥാപാത്രം അപേക്ഷാന്തരമായി ഉച്ചരിക്കേണ്ടതുമായ ശ്ലോകംകൊണ്ടാണ്. ഇതിനു 'ഭാരതവാക്യ'മെന്നു പേർ. നാട്യകലാപ്രയോഗത്തിന്നാസ്പദങ്ങളായ ശാസ്ത്രതത്വങ്ങളെ വെളിപ്പെടുത്തി നാടകത്തിനു വേണ്ട നിയമങ്ങളെ ആദ്യമായി കല്പപ്പെടുത്തിയ ഭരതമുനിയുടെ സ്മാരകമായിട്ടാണു നാടകകൎത്താക്കൾ ഈ പേരിനെ നിലനിൎത്തിപ്പോരുന്നത്.

നായകദോഷമോ, രസഭംഗമോ, അസഭ്യചേഷ്ടാപ്രയോഗമോ നാടകത്തിൽ വരാൻ പാടില്ല. അങ്കങ്ങൾ രസസംപൂൎണ്ണങ്ങളും മുഷിച്ചൽ തോന്നാതിരിക്കത്തക്കവണ്ണം ദൈൎഘ്യം കുറഞ്ഞവയുമായിരിക്കണം. പ്രധാന പാത്രങ്ങൾക്കു സംസ്കൃതഭാഷയും നീചപാത്രങ്ങൾക്കും സ്ത്രീകൾക്കും പ്രാകൃതഭാഷയുമാണു നാടകത്തിലെ സംഭാഷണങ്ങളിൽ സാധാരണ ഉപയോഗിച്ചുവരാറുള്ളതു്. ദുഃഖപൎയ്യവസായികളായ കഥകളുടെ അഭാവത്താലും മേൽപറഞ്ഞ ചട്ടങ്ങളുടെ അംഗീകരണത്താലും സംസ്കൃതനാടകങ്ങൾക്കു പൊതുവെ ഒരുതരം ഗതാനുഗതികത്വം വന്നുപോയിട്ടുണ്ടെന്നു ചില അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നതു വാസ്തവമാണെങ്കിലും, സംസ്കൃതനാടകകൎത്താക്കളുടെ കഥാബന്ധചാതുൎയ്യം നിരാക്ഷേപമായ പ്രശംസയെ എന്നും അൎഹിക്കുന്നതാണ്.

# ൪. വില.

വില എന്നു പറയുന്നതു രണ്ടു പ്രകാരത്തിൽ വിചാരിക്കപ്പെടാവുന്നതാണ്. സാധാരണയായി വില എന്നു പറയുന്നതിന്റെ അൎത്ഥം ഒരു സാധനം വാങ്ങുകയോ കൊടുക്കുകയോ ചെയ്യുമ്പോൾ അതിന്നു പകരം കൊടുക്കുകയോ വാങ്ങുകയോ ചെയ്യുന്ന പണമെന്നാകുന്നു. എന്നാൽ ധനശാസ്ത്രത്തിൽ ഇതിന്നു കുറെ വ്യത്യസ്തമായ ഒരൎത്ഥവും കൂടിയുണ്ട്. അതിൽ വില എന്നു പറയുന്നതു പദാൎത്ഥങ്ങളുടെ താരതമ്യമാകുന്നു. ഈ അൎത്ഥത്തിലുള്ള വില കണക്കാക്കുന്നതു് ഓരോ സാധനങ്ങളെ മറ്റോരോ സാധനങ്ങളോടു് ഒത്തു നോക്കുന്നതിനാലാകുന്നു. ഒരുപറ കോതമ്പു കൊടുത്താൽ മൂന്നുപറ നെല്ലു കിട്ടുമെങ്കിൽ ഒരുപറ കോതമ്പിന്റെ വില മൂന്നുപറ നെല്ലാണെന്നു പറയാവുന്നതാണ്. ഇപ്രകാരമുള്ള വിലയിൽ രണ്ടുവിധത്തിൽ ഭേദഗതികൾ വരാവുന്നതാണ്. ഒന്ന് അന്തരസ്ഥമായ കാരണംകൊണ്ടും, മററു ബഹിഃസ്ഥമായ കാരണംകൊണ്ടുമാണ് ഇങ്ങനെ വരുന്നതു്. ഒരുപറ കോതമ്പിന്റെ വില സാധാരണയായി ഏകദേശംമൂന്നുപറ നെല്ലാകുന്നു. എന്നാൽ ചിലപ്പോൾ ഇതിൽനിന്നു വളരെ ഭേദപ്പെട്ടുകാണുന്നുണ്ടു്. ഒരുകൊല്ലത്തിൽ കോതമ്പുകൃഷിക്കു പ്രത്യേകമായി വളരെ ഗുണമോ ദോഷമോ ഉണ്ടായാലും നെൽകൃഷിക്ക് അപ്രകാരം തന്നെ ഉണ്ടായാലും കോതമ്പിന്റെ വിലയിൽ ഭേദഗതികൾ വരുന്നതാണ് ഇതിൽ ആദ്യത്തേതു് അന്തരസ്ഥമായ കാരണംകൊണ്ടെന്നും രണ്ടാമത്തേതു ബഹിഃസ്ഥമായ കാരണംകൊണ്ടെന്നുമാണു പറഞ്ഞുവരുന്നതു്. വിലയുടെ അൎത്ഥം ഇങ്ങനെയാകുമ്പോൾ എല്ലാ സാധനങ്ങൾക്കും ഈ ആണ്ടിൽ വില അധികമാണെന്നു പറഞ്ഞുകേൾക്കുന്നതു് അബദ്ധമാണെന്നു സ്പഷ്ടമാണല്ലൊ. നെ

ല്ലുകൊടുത്താൽ കഴിഞ്ഞ കൊല്ലത്തേക്കാൾ അധികം കോതമ്പു കിട്ടുമെന്നും കോതമ്പുകൊടുത്താൽ കഴിഞ്ഞകൊല്ലത്തേക്കാൾ അധികം നെല്ലു കിട്ടുമെന്നും ഏകകാലത്തിൽ വരുവാൻ പാടില്ലല്ലൊ.

വിലയുടെ ഈ അൎത്ഥത്തിൽ സാധാരണയായി ഉപയോഗിച്ചുവരുന്ന അൎത്ഥവും ഉൾപ്പെടുന്നതാണ് ഒരു പറ അരിക്ക് ഒരു ഉറുപ്പിക വിലയാണെന്നു പറയുമ്പോൾ അരിയെന്ന സാധനത്തെയും ഉറുപ്പിക എന്ന സാധനത്തെയും സാദൃശ്യപ്പെടുത്തുകയാണു ചെയ്യുന്നത്. ഇതിന്നു കോതമ്പും നെല്ലുംകൂടി സദൃശപ്പെടുത്തുന്നതിൽനിന്നു പറയത്തക്കതായ യാതൊരു വ്യത്യാസവും ഇല്ല. ഈ സംഗതി ഓൎമ്മവച്ചാൽ നെല്ലുവില ഇപ്പോൾ പണ്ടത്തേക്കാൾ വളരെ അധികമാണെന്നു പറഞ്ഞുവരുന്നതിന്റെ അൎത്ഥം കുറെ ഭേദപ്പെടുന്നതാണ്. നെല്ലു പണ്ടത്തേപ്പോലെ വിളയുന്നില്ലെന്നു പറവാൻ യാതൊരു തെളിവുമില്ലെന്നു തന്നെയല്ല പണ്ടത്തേക്കാൾ വളരെ അധികം ദിക്കുകളിൽ ഇപ്പോൾ കൃഷി ചെയ്തുവരുന്നുണ്ടെന്നും സ്പഷ്ടമാണ്. അതുകൊണ്ട് ഈ വ്യത്യാസത്തിന് അന്തരസ്ഥകാരണമൊന്നുമുണ്ടാവാൻ പാടില്ലാ; ബഹിഃസ്ഥകാരണമാണുള്ളത്. അമ്പതു കൊല്ലമായിട്ട് ആകരങ്ങളിൽനിന്നു സ്വൎണ്ണവും വെള്ളിയും അധികമായി എടുത്തുവരുന്നുണ്ട്. ഇതുകൾക്കു മറ്റു ചില സാധനങ്ങളെപ്പോലെ നാശവുമില്ല. അതുകൊണ്ട് ഉറുപ്പികയുടെ വില കുറയുകയാണ്. നെല്ലിന്റെ വില കൂടുകയല്ല ചെയ്തിട്ടുള്ളതെന്നു സ്പഷ്ടമാകുന്നു.

പദാൎത്ഥങ്ങൾക്കു വിലയുണ്ടാകുന്നതിനുള്ള കാരണമെന്താണെന്ന് ആലോചിപ്പാനുള്ളതാണ്. ഉപയോജ്യത, പ്രയത്നസാദ്ധ്യത എന്നീ രണ്ടു ലക്ഷണങ്ങളുണ്ടാകുന്നതിനാലാണു പദാൎത്ഥങ്ങൾക്കു വിലയുണ്ടാകുന്നത് എന്നാകുന്നു ധനശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. മനുഷ്യൎക്ക് ഒരു

പ്രകാരത്തിലും ഉപയോഗപ്പെടാത്ത ഒരു പദാൎത്ഥത്തിന്ന് ആരും വിലകൊടുക്കുന്നതല്ലെന്നു സ്പഷ്ടമാണല്ലോ. എന്നാൽ ചില സാധനങ്ങൾ എത്രതന്നെ ഉപയോഗമുള്ളവയാണെങ്കിലും അതുകൾക്ക് ആരും വിലകൊടുക്കുന്നതായി കാണുന്നില്ല. കാററ്, വെള്ളം, തീ മുതലായവ കൂടാതെ മനുഷ്യൎക്കു ജീവധാരണം ചെയ്യുന്നതിന്നുകൂടെ അസാദ്ധ്യമാണെങ്കിലും അതുകളെ സാധാരണയായി ആരും വിലകൊടുത്തു വാങ്ങുന്നില്ല. എന്തുകൊണ്ടെന്നാൽ അവ വളരെ ഉപയോഗമുള്ള പദാൎത്ഥങ്ങളാണെങ്കിലും യാതൊരു പ്രയത്നവും കൂടാതെ ആവശ്യമുള്ളിടത്തോളം കിട്ടുന്നവയാകുന്നു. അതുകൊണ്ടു പദാൎത്ഥങ്ങൾക്കു വിലയുണ്ടാകുന്നതിന്ന് അതുകൾ ഉപയോജ്യങ്ങളായിരിക്കേണ്ടതിന്നു പുറമെ പ്രയത്നസാദ്ധ്യങ്ങളുമായിരിക്കണം.

വിലയുള്ള എല്ലാപദാൎത്ഥങ്ങളിലും ഈ രണ്ടു ലക്ഷണങ്ങളുമുണ്ടായിരിക്കുമെങ്കിലും ചിലതിൽ ഒരു ലക്ഷണം പ്രധാനമായും മററു ചിലതിൽ മററതു പ്രധാനമായും കാണാവുന്നതാണ്. ഒരു വലിയ മാവിന്റെ നാരായക്കൊമ്പത്തുനിന്നു പറിച്ച മാങ്ങയ്ക്കു നിലത്തുനിന്നു പറിച്ച ഒരു ചെറിയ മാവിന്റെ മാങ്ങയേക്കാൾ അധികം വില ആരും കൊടുക്കയില്ല. മുമ്പിലത്തേതു രണ്ടാമത്തേതിനേക്കാൾ അധികം പ്രയത്നംചെയ്തു കിട്ടിയതാണെങ്കിലും ഇവിടെ ഉപയോഗം പ്രധാനമാകകൊണ്ടു് അതു കിട്ടുന്നതിന്നുള്ള പ്രയത്നത്തെക്കുറിച്ച് ആരും അത്ര വിചാരിക്കുന്നതല്ല. വളരെ വിലപിടിച്ച ഒരു വൈരക്കല്ലുമോതിരംകൊണ്ടുള്ള ഉപയോഗം എല്ലാപേൎക്കും ഒരുപോലെ ആയിരിക്കാം. എന്നാൽ അതിന്റെ വിലകൊടുക്കുന്നതിന്നു വേണ്ട ധനം സമ്പാദിപ്പാൻ പ്രയത്നം ചെയ്യുന്നതിന്ന് എല്ലാപേരും ഒരുപോലെ ഒരുങ്ങീട്ടുള്ളവരല്ല. ഇവിടെ പ്രയത്നസാദ്ധ്യത യാണു പ്രധാനമെന്നുതന്നെയല്ല പലരും ഇതിന്റെ ഉപയോജ്യതയെക്കുറിച്ചു വിചാരിക്കുകതന്നെ ചെയ്യുന്നില്ല.

ഒരു പദാൎത്ഥത്തിൻെറ വില സാധാരണയായി അതിൻെറ ഉല്പാദത്തിന്ന വേണ്ട വ്യയത്തെ അനുസരിച്ചിരിക്കും. ഉല്പാദനവ്യയം എന്തെല്ലാമാണെന്ന് ആലോചിപ്പാനുള്ളതാണ്. ഭൂമിയിൽ നിന്നുണ്ടാകുന്ന പദാൎത്ഥമാണെങ്കിൽ അതിൻെറ ഉല്പാദനവ്യയം, ഭൂമിയുടമസ്ഥൻെറ ആദായമാകുന്ന പാട്ടവും വേലക്കാരുടെ കൂലിയും വിത്തു, വല്ലി, കന്നുകാലി മുതലായതിന്ന വേണ്ട മൂലധനം മുൻകൂറായി ചെലവു ചെയ്യുന്നവൻെറ ആദായവുമാകുന്നു. കൈത്തൊഴിലുകൊണ്ടുണ്ടാകുന്ന വസ്ത്രം മുതലായ സാധനങ്ങളുടെ ഉല്പാദനവ്യയത്തിൽ കൂലിയും മൂലധനക്കാരൻെറ ആദായവും മാത്രമേ പ്രധാനമായി ഗണിപ്പാനുള്ളു. പഞ്ഞിയുടേയും വസ്ത്രത്തിൻേറയും വിലകളുടെ അന്തരം വിചാരിക്കുമ്പോൾ ഭൂമിയുടമസ്ഥൻെറ ആദായം വളരെ തുച്ഛമാകുന്നു. ഇതുകൾക്കു പുറമെ അതാതു സാധനങ്ങൾ ആവശ്യമുള്ളിടത്തേക്കു കൊണ്ടുപോകുന്നതിനുള്ള ചെലവും ക്രയവിക്രയം ചെയ്യുന്നവരുടെ ആദായവും കണക്കാക്കേണ്ടതാണ്. വിലയെന്നു പറയുന്നതു ഇതെല്ലാം കൂടിയതാണെന്നു സാമാന്യമായി പറയാം.

വിലയെന്നതു് ഉല്പാദനവ്യയത്തെ അനുസരിക്കുന്നതിന്നു പുറമെ ആവശ്യോല്പാദനങ്ങളേയും കൂടി അനുസരിച്ചിരിക്കുന്നതാണ്. ആവശ്യത്തെ ഉല്പാദനത്തോടു സമമാക്കുന്ന വിധത്തിലായിരിക്കും പദാൎത്ഥങ്ങളുടെ വില. ഒരു പദാൎത്ഥത്തിന്നുള്ള ആവശ്യം വൎദ്ധിക്കുമ്പോൾ അതിൻെറ വില വൎദ്ധിക്കുകയും, ഉല്പാദനം വൎദ്ധിക്കുമ്പോൾ അതിൻെറ വില കുറയുകയും ചെയ്യും. അതുകൊണ്ടു് ആവശ്യം വൎദ്ധിക്കുമ്പോൾ വില വൎദ്ധിക്കുമെന്നു മുൻപറഞ്ഞതു ശരിയാണെങ്കിലും അവസാനത്തിൽ ആവശ്യവൎദ്ധനകൊണ്ടു വിലയ്ക്കു കുറവാണ് ഉണ്ടാകുന്നതു്. ഒരു വിശേഷമായപാത്രം ഒരുവൻ ഉണ്ടാക്കി എന്നും, അതിന്നു ൧൦-ആവശ്യക്കാർ

ഉണ്ടെന്നും ഇരിക്കട്ടെ. അപ്പോൾ തനിക്കു കിട്ടണമെന്നുവച്ചു് എല്ലാപേരും അതിന്റെ വില കൂട്ടിക്കൂട്ടിവരുന്നതാണല്ലോ. ഒടുവിൽ ഒൻപതാളുകൾ പിൻവാങ്ങി എല്ലാപേരെക്കാൾ അധികം വിലകൊടുക്കുന്നതായ പത്താമത്തെ ആൾക്കു് അതു കിട്ടും. ഈ ഉദാഹരണത്തിൽനിന്നു വില ആവശ്യത്തെ ഉല്പാദനത്തോടു സമമാക്കുന്നു എന്നും, ആവശ്യം വൎദ്ധിക്കുമ്പോൾ വിലയും വൎദ്ധിക്കുമെന്നും സ്പഷ്ടമാകുന്നു. ഈ പാത്രം ഉണ്ടാക്കീട്ടുള്ളവന്നു് അതിലാഭം കിട്ടീട്ടുണ്ടെന്നു നിസ്സംശയമാണു്. വേലക്കാർ എല്ലായ്പോഴും ലാഭമുള്ള വ്യാപാരം നോക്കിക്കൊണ്ടിരിക്കുന്നവരാകയാൽ പലരും ഈ പാത്രമുണ്ടാക്കുവാൻ യത്നിച്ചുതുടങ്ങുമെന്നു പറയേണ്ടതില്ലല്ലോ. അപ്പോൾ ഉല്പാദനം വളരെ വൎദ്ധിക്കും. ഉല്പാദനം വൎദ്ധിക്കുമ്പോൾ ആവശ്യക്കാർ മത്സരിച്ചു വിലകൂട്ടുകയില്ലെന്നുതന്നെയല്ല വേലക്കാർ താൻ ഉണ്ടാക്കിയതു മുമ്പിൽ വില്ക്കണമെന്നു മത്സരിച്ചു വിലകുറയ്ക്കുകയും ചെയ്യും. അതുകൊണ്ടു് ആവശ്യം വൎദ്ധിക്കുമ്പോൾ വില വൎദ്ധിക്കുമെന്നു പറയാമെങ്കിലും അവസാനത്തിൽ ആവശ്യവൎദ്ധനംകൊണ്ടു വിലയ്ക്കു കുറവാണു് ഉണ്ടാകുന്നതെന്നു മുമ്പിൽ പറഞ്ഞതും ഈ ഉദാഹരണംകൊണ്ടു സ്പഷ്ടമാകുന്നു.

വിലയെ സംബന്ധിച്ചിടത്തോളം പദാൎത്ഥങ്ങളെ മൂന്നുതരമായി ഭാഗിക്കാവുന്നതാണു്. ൧. അനന്യസാധാരണമായും ഉല്പാദനം വൎദ്ധിപ്പിപ്പാൻ വയ്യാത്തതുമായുള്ള സാധനങ്ങൾ. ൨. ഉല്പാദനം വൎദ്ധിക്കുന്നതിനു് ഉല്പാദനവ്യയവും വൎദ്ധിക്കേണ്ടതായ സാധനങ്ങൾ. ൩. ഉല്പാദനവ്യയം വൎദ്ധിക്കാതെ ഉല്പാദനം വൎദ്ധിപ്പിക്കാവുന്ന സാധനങ്ങൾ. ഇതിൽ മരിച്ചുപോയ ഒരു ചിത്രമെഴുത്തുകാരൻ എഴുതിയ ചിത്രം ഒന്നാമത്തേതിന്റെയും, ഭൂമിയിൽ നിന്നും ആകരങ്ങളിൽനിന്നും ഉണ്ടാകുന്ന സാധനങ്ങൾ രണ്ടാമത്ത

തിന്റെയും, കൈത്തൊഴിൽകൊണ്ടുണ്ടാകുന്ന വസ്ത്രാദി സാധനങ്ങൾ മൂന്നാമത്തതിന്റെയും ഉദാഹരണങ്ങളാകുന്നു. ഇതിൽ ഓരോന്നിന്റെ വിലയെ നിർണ്ണയിക്കുന്നതു താഴെ പറയുന്ന വിധത്തിലാണു്.

൧. ഒരു വസ്തുവിനുള്ള ആവശ്യം വർദ്ധിക്കുന്തോറും അതിന്റെ ഉല്പാദനവും വർദ്ധിക്കുമെന്നു് ഇതിനു മുമ്പിൽ പറഞ്ഞിട്ടുള്ളതു സാമാന്യമായി ശരിയാണെങ്കിലും എത്രതന്നെ ആവശ്യമുണ്ടായിരുന്നാലും ഉല്പാദനത്തെ വർദ്ധിപ്പിപ്പാൻ അസാദ്ധ്യമായ സാധനങ്ങളുമുണ്ടു്. മരിച്ചുപോയ ഒരു ചിത്രമെഴുത്തുകാരൻ എഴുതിയ ചിത്രം ഇതിനുദാഹരണമാണു്. എന്നാൽ ഈ സാധനങ്ങളുടെ വിലയെ നിർണ്ണയപ്പെടുത്തുന്നതും ആവശ്യത്തെ ഉല്പാദനത്തോടു തുല്യമാക്കുന്നതിനാലാകുന്നു. ഇവിടെ ആവശ്യമെന്നുവച്ചാൽ വെറും ആഗ്രഹമെന്നല്ല കൈവശപ്പെടുത്തുന്നതിനുള്ള ശക്തിയോടുകൂടിയ ആഗ്രഹമെന്നാണു് അർത്ഥം. മേൽപ്പറഞ്ഞ മാതിരിയിലുള്ള ചിത്രം കിട്ടിയാൽ കൊള്ളാമെന്നു് ആഗ്രഹിക്കുന്നവർ അനവധിയുണ്ടാകും. എന്നാൽ അതു കൈവശപ്പെടുത്തുന്നതിനുള്ള ശക്തിയോടുകൂടിയ ആഗ്രഹം ഒരുവനുമാത്രമേ ഉണ്ടാവാൻ പാടുള്ളു. അവൻ ആ ചിത്രത്തിനു മറ്റെല്ലാവരേക്കാൾ അധികം വിലകൊടുപ്പാൻ തയ്യാറായിരിക്കും. അതുകൊണ്ടു് ഉല്പാദനത്തെ വർദ്ധിപ്പിക്കുവാൻ വയ്യാത്ത സാധനങ്ങളുടെ വില ഉല്പാദനവ്യയത്തെ അനുസരിക്കാതെ ആവശ്യക്കാരുടെ ആഗ്രഹത്തെയും ശക്തിയേയും അനുസരിച്ചിരിക്കും. ആ ആഗ്രഹവും ശക്തിയും ഒരുവനു മറ്റെല്ലാവരെക്കാളധികമുണ്ടാകുന്നതായാൽ ഉല്പാദനവും ആവശ്യവും തുല്യമായി വരുന്നതാണല്ലോ. ഇങ്ങനെയുള്ള സാധനങ്ങൾക്കു കൊടുക്കുന്ന വിലയ്ക്കാകുന്നു സാധാരണയായി മോഹവിലയെന്നു പറയുന്നതു്.

൨. ഉല്പാദനം വർദ്ധിക്കുന്നതിനു് ഉല്പാദനവ്യയവും

വൎദ്ധിക്കേണ്ടതായ സാധനങ്ങളുടെ വിലയെക്കുറിച്ചുമാണ് ഇനി ആലോചിപ്പാനുള്ളതു്. ഭൂമിയിൽ നിന്നുണ്ടാകുന്ന ധാന്യാദികളും, ആകരങ്ങളിൽനിന്നുണ്ടാകുന്ന ലോഹങ്ങളും ഈ സാധനങ്ങൾക്ക് ഉദാഹരണങ്ങളാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. ഒരു ഗ്രാമത്തിൽ അഞ്ഞൂറു ജനങ്ങളുണ്ടെന്നും, അവൎക്കു വേണ്ടതിന്നുമാത്രമുള്ള നെല്ലുണ്ടാകുന്നതിന്നു ഫലവത്തായ ഭൂമി സമീപത്തിൽ തന്നെ ഉണ്ടെന്നും ഇരിക്കട്ടെ. അപ്പോൾ അവിടെയുണ്ടാകുന്ന നെല്ലിന്റെ വില ഭൂമിയുടമസ്ഥന്റെയും വിത്തു്, വല്ലി, മുതലായതിന്നു ചെലവുചെയ്യുന്നവന്റെയും ആദായവും പ്രയത്നക്കാരുടെ കൂലിയും കൂടിട്ടുള്ള സംഖ്യയായിരിക്കും. ഇതുപ്രകാരം ഒരുപറ നെല്ലിന്നു കാൽ ഉറുപ്പിക വിലയാണെന്നിരിക്കട്ടെ. അങ്ങനെ കാലാന്തരത്തിൽ ആ ഗ്രാമത്തിൽ ജനങ്ങൾ വൎദ്ധിച്ചുവരുമ്പോൾ അവർ ഉപജീവനത്തിന്നു് എന്തു ചെയ്യും. ഫലവത്തായും സമീപത്തിലിരിക്കുന്നതായും ഉള്ള ഭൂമിയിൽ മുഴുവൻ കൃഷിചെയ്തുവരുന്നുണ്ടു്. അതുകൊണ്ടു അവൎക്കു വിളവുകുറഞ്ഞ ഭൂമിയിലോ കുറെ ദൂരത്തിലുള്ള ഭൂമിയിലോ രണ്ടിലുമോ കൃഷിചെയ്യേണ്ടിവരും രണ്ടിലേതുവിധമായാലും മുമ്പിലുണ്ടായിരുന്നതിൽ ഇരട്ടി നെല്ലുണ്ടാക്കുന്നതിന്നു മുമ്പുണ്ടായിരുന്ന ഉല്പാദനവ്യയത്തിൽ ഇരട്ടിയിലധികം വേണ്ടിവരും. വിളവുകുറഞ്ഞ ഭൂമിയിലാണെങ്കിൽ വളരെ അധികം ദിക്കിൽ കൃഷിചെയ്യേണ്ടിവരും. അപ്പോൾ ഉല്പാദനവ്യയവും വളരെ വൎദ്ധിക്കും. കുറെ ദൂരത്തിലുള്ള ഭൂമിയിലാണെങ്കിൽ നെല്ലു് അവിടന്നു ഗ്രാമത്തിലേക്കു കൊണ്ടുവരുന്നതിന്നുള്ള ചെലവുംകൂടി വേണ്ടിവരും. അതുകൊണ്ടു് ഏതുവിധമായാലും അഞ്ഞൂറിൽ അധികമായി വൎദ്ധിച്ച ജനങ്ങൾക്കു വേണ്ട നെല്ലു് ആദ്യമേ കൃഷിചെയ്തുവന്നിരുന്ന സ്ഥലത്തിലുണ്ടാകുന്ന നെല്ലിനെക്കാൾ അധികം വിലകൊടുക്കേണ്ടിവരും. എന്നാൽ ഗ്രാമക്കാരിൽ ചിലർ അങ്ങനെ അധിക

വിലകൊടുത്തു നെല്ലുവാങ്ങുന്നതു് കാണുമ്പോൾ മുമ്പിലത്തെ കൃഷിക്കാരും ആ അധികവിലയെ നിസ്സംശയമായി ആവശ്യപ്പെടുമെന്നു സ്പഷ്ടമാണല്ലൊ. അപ്പോൾ ആ ഗ്രാമത്തിൽ വേണ്ട നെല്ലിനെല്ലാം പറക്കു കാൽ ഉറുപ്പികയിലധികം കൊടുക്കേണ്ടിവരും. അതുകൊണ്ടു് ഒരു രാജ്യത്തേക്കു് ആവശ്യമുള്ള നെല്ലിൽ ഏതു് ഓഹരിക്കൊ ഉല്പാദനവ്യയം അധികം വേണ്ടിവരുന്നു, ആ ഓഹരിയുടെ വിലയായിരിക്കും അവിടെ ആവശ്യമുള്ള മുഴുവൻ നെല്ലിന്റെയും വില. മററു ധാന്യങ്ങളുടെയും സസ്യങ്ങളുടെയും ലോഹങ്ങളുടെയും വില ഇങ്ങനെതന്നെ ഇരിക്കുന്നതാണു്.

മേല്പറഞ്ഞ സംഗതികളിൽനിന്നു ജനവർദ്ധനം നെൽവില വർദ്ധിക്കുന്നതിനുള്ള കാരണങ്ങളിലൊന്നാണെന്നു സ്പഷ്ടമാകുന്നു. ഉല്പാദനം ആവശ്യത്തോടു തുല്യമാകയും ഉല്പാദനവർദ്ധനയ്ക്കു് ഉല്പാദനവ്യയം വർദ്ധിക്കുകയും ചെയ്യേണ്ടിവരുമ്പോൾ ജനങ്ങൾ വർദ്ധിക്കുന്നതുകൊണ്ടു നെൽവില വർദ്ധിക്കാതെ പാടില്ലല്ലോ. ഈ ദോഷത്തിന്റെ നിവാരണത്തിനു രണ്ടു മാർഗ്ഗമുണ്ടു. ൧. മററു രാജ്യങ്ങളിൽനിന്നു ധാന്യങ്ങൾ കൊണ്ടുവരിക. ൨. കൃഷിപ്പണി സുകരമാകുന്നതിനു വേണ്ട പരിഷ്കാരങ്ങൾ ചെയ്യുക. മററു രാജ്യങ്ങളിൽനിന്നു ധാന്യങ്ങൾ കൊണ്ടുവരുന്നതിനു പകരം കൊടുപ്പാൻ ഉപയുക്തസാധനങ്ങൾ ധാരാളമായുണ്ടായിരിക്കണം. അതില്ലാത്തതിനാൽ നമ്മുടെ രാജ്യത്തിൽ ആദ്യത്തെ മാർഗ്ഗം അസാദ്ധ്യമായിട്ടുള്ളതാണു്. അതുകൊണ്ടു നമ്മൾ രണ്ടാമത്തെ മാർഗ്ഗമാണു നോക്കേണ്ടതു്. രസശാസ്ത്രനിർദ്ദിഷ്ടങ്ങളായ വളങ്ങൾ ചേർക്കുകയും ആവിയന്ത്രങ്ങൾ ഉപയോഗിക്കുകയും മററും ചെയ്തു കൃഷികാര്യത്തിൽ ഉല്പാദനവ്യയം കുറയ്ക്കുകയും വിളവു വർദ്ധിപ്പിക്കുകയും ചെയ്യുന്നതുകൊണ്ടു വളരെ ഗുണങ്ങൾ സിദ്ധിക്കുന്നതാണു്.

ഇനി ആലോചിപ്പാനുള്ളതു കൈത്തൊഴിലുകൊണ്ടു ണ്ടാകുന്ന സാധനങ്ങളുടെ വിലയെ കുറിച്ചാകുന്നു. ഇതു കൾ ഉല്പാദനവ്യയംവൎദ്ധിക്കാതെ ഉല്പാദനം വൎദ്ധിപ്പിക്കാവു ന്ന സാധനങ്ങളാകുന്നു. ഇതിന്റെ അൎത്ഥം എന്താണെന്നു വച്ചാൽ ഏതെങ്കിലും പത്തു പാത്രമോ മേശയോ ഉണ്ടാ ക്കുന്നതിനുള്ള ചെലവു് അഞ്ചു പാത്രമോ മേശയോ ഉണ്ടാ ക്കുന്നതിനുള്ള ചെലവിൽ ഇരട്ടിയിലധികം വേണ്ടിവരില്ല. എന്നുതന്നെയല്ല വളരെ അധികം ഉണ്ടാക്കുമ്പോൾ ആവി യന്ത്രങ്ങളും മററും ഉപയോഗിക്കാവുന്നതുകൊണ്ടു ശരാശരി ചെലവു കുറവായ്വരുന്നതുമാണു്. കൃഷികാൎയ്യത്തിലിങ്ങനെയ ല്ലെന്നു മുമ്പിൽകാണിച്ചിട്ടുണ്ടല്ലൊ. ഇതാണു വിലയെ സംബന്ധിച്ചേടത്തോളം ഈവക സാധനങ്ങളും ധാന്യാദി കളും തമ്മിലുള്ള വ്യത്യാസം.

കൈത്തൊഴിൽകൊണ്ടുണ്ടാകുന്ന സാധനങ്ങളുടെ ഉ ല്പാദനവ്യയത്തിൽ കാൎയ്യമായിട്ടു വേലക്കാരുടെ കൂലിയെ മാത്രമേ കണക്കാക്കുവാനുള്ളു. ഘടികാരത്തിൽ ഉപയോ ഗിക്കപ്പെടുന്ന ഇരുമ്പുസ്ലാഘ ഒരു റാത്തലിന്നു സാധാര ണ ഇരമ്പു നാലായിരം റാത്തലിന്നു വില ശരിയാണെന്നു് ഇതിന്നു മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലൊ. ഈ സ്ലാഘയുടെ വില കണക്കാക്കുമ്പോൾ ഇരുമ്പിന്റെ വിലയെക്കുറിച്ചു് ആലോചിപ്പാനില്ലെന്നുതന്നെ പറയാം. അതുകൊണ്ടു് ഈവക സാധനങ്ങളുടെ ഉല്പാദനവ്യയത്തിന്റെ പ്രധാ നാംഗം കൂലിതന്നെയാണു്. മൂലധനത്തിന്റെ ആദായം അതിൽ വളരെ താണതായ ഒരു അംഗവുമാകുന്നു. ഈ ര ണ്ടു് ഇനങ്ങൾ കൂടിയതായിരിക്കും ഈവക സാധനങ്ങളുടെ വിലയെന്നു് ഏകദേശം പറയാവുന്നതാണു്.



10 *

# ൧. ആൎയ്യപുരാതനന്മാർ.

ആൎയ്യന്മാർ എന്ന ശബ്ദംകൊണ്ടു വായനക്കാർ മുമ്പിൽ മനസ്സിലാക്കുന്നതു ഹിന്തുക്കളിൽ ഉയൎന്ന ജാതിക്കാരെയാകുന്നു. എന്നാൽ ഈ ശബ്ദം ഹിന്തുക്കളെയും ഇൻഡ്യയെയും ഇപ്പോൾ ഭരിക്കുന്നവരും ഹിന്തുക്കളാൽ മ്ലേച്ഛന്മാർ എന്നു പറയപ്പെടുന്നവരും ആയ ഇംഗ്ലീഷുകാരെയും കൂടി ഉൾപ്പെടുത്തും എന്നു പറഞ്ഞാൽ അതു വളരെ ആളുകളുടെ ചെവിക്കു പുത്തരിയായി തോന്നുകയില്ലയോ എന്നു ഞാൻ സംശയിക്കുന്നു. വിശേഷിച്ച് ഇംഗ്ലീഷുകാർ മാത്രമല്ല ഏഷ്യയിൽ ഇപ്പോഴുള്ള പേഷ്യൻജാതിക്കാർ, യൂറോപ്പിൽ ഇപ്പോഴുള്ള ജൎമ്മൻജാതിക്കാർ, ഗ്രീക്ക് എന്നു പറയുന്ന യവനജാതിക്കാർ, ലാററിൻജാതിക്കാർ, ചില്ലറയായി വേറെയും ചില ജാതിക്കാർ ഇവർ എല്ലാവരും ആൎയ്യപുരാതനവൎഗ്ഗത്തിൻെറ ഓരോ ശാഖകളാകുന്നു എന്നും ഇവരും ഹിന്തുക്കളും എല്ലാം പുരാതനമായ ഒരു കാലത്തു് ഒരു ദിക്കിൽ ഒരു യോഗമായി താമസിച്ചുവന്നിരുന്നു എന്നും ഒരേപ്രകാരമുള്ള സാമൂഹ്യാചാരങ്ങളോടും മതവിശ്വാസങ്ങളോടും അനുഷ്ഠാനങ്ങളോടുംകൂടി കാലം കഴിച്ചുവന്നിരുന്നു എന്നും ഇപ്പോൾ നിസ്സംശയമായി തീൎച്ചവന്നിട്ടുള്ളതാകുന്നു.

ഇങ്ങനെ തീൎച്ചപ്പെടുത്തുവാൻ ഇവർ ഒരുമിച്ചു താമസിച്ചുവന്നിരുന്ന കാലത്തെ വല്ല ശിലാരേഖകളോ ഗ്രന്ഥവരികളോ മററു വല്ല റിക്കാൎട്ടുകളോ വല്ലവരുടെയും കൈവശം കിട്ടിയിട്ടുണ്ടായിരിക്കുമോ? അങ്ങനെയൊന്നുമല്ല. ആ കാലം മനുഷ്യരുടെ അഭിപ്രായം എഴുത്തുമൂലം അറിയിപ്പാനുള്ള ലിപികൾതന്നെ കണ്ടുപിടിച്ചിട്ടില്ലാത്ത ഒരു കാലമായിട്ടാണു വിചാരിപ്പാൻ ന്യായമുള്ളതു്.

എന്നാൽ, പിന്നീട് ഈ വൎഗ്ഗക്കാർ ഓരോ ശാഖകളായി പിരിഞ്ഞതിന്റെ ശേഷം ലിപികൾ കണ്ടുപിടിച്ച് എഴുതിവച്ചിട്ടുള്ള അവരുടെ പുരാതനഗ്രന്ഥപരമ്പരകളിൽനിന്നും ഏതൽക്കാലങ്ങളിൽ അവർ ഉപയോഗിക്കുന്ന ഭാഷകളിൽനിന്നും കിട്ടുന്ന പല അഭിപ്രായങ്ങളും വാക്കുകളും തമ്മിൽ താരതമ്യപ്പെടുത്തി നോക്കി ഉണ്ടാക്കീട്ടുള്ള ഊഹമാണ് ഈ സിദ്ധാന്തത്തിന് അടിസ്ഥാനമായിരിക്കുന്നത്.

ഭാരതഖണ്ഡത്തിന്റെ വടക്കേ അതിൎത്തിക്ക് ഒരു മാനദണ്ഡമായി ഉടനീളം കിഴക്കുപടിഞ്ഞാറായി കിടക്കുന്ന ഹിമവാൻപൎവ്വതത്തിന്റെ വടക്കുപടിഞ്ഞാറു മദ്ധ്യ ഏഷ്യാഖണ്ഡത്തിൽ ഒരു ഉയൎന്ന പ്രദേശമുള്ളതാണ് ആൎയ്യപുരാതനന്മാരുടെ മൂലസങ്കേതസ്ഥാനം എന്നു ഇപ്പോൾ ഊഹിക്കപ്പെട്ടിട്ടുള്ളത്. അവിടെ ജനങ്ങൾ വൎദ്ധിച്ചപ്പോൾ ആ വൎഗ്ഗത്തിൽനിന്നും ഓരോരോ ശാഖകൾ പല വഴിക്കും പിരിഞ്ഞു പോയിത്തുടങ്ങി. തെക്കുപടിഞ്ഞാട്ടു പോയ ഒരുശാഖ പേൎഷ്യാരാജ്യത്തു കുടിയേറിപ്പാൎത്ത് ആ രാജ്യത്തിന്നു് അധികൃതന്മാരായിത്തീൎന്നു. അവിടെവച്ചു അവർ എഴുതിവച്ച ഗ്രന്ഥങ്ങളിലെ ഭാഷയ്ക്കു സെൽഡ് എന്നാണു പേർ. ഈ സെൽഡ്ഭാഷയിൽനിന്നു പരിണമിച്ചുണ്ടായതാകുന്നു ഇപ്പോഴുള്ള പേൎഷ്യൻജാതിക്കാർ ഉപയോഗിക്കുന്ന പേൎഷ്യൻഭാഷ. ആൎയ്യമൂലവൎഗ്ഗത്തിൽനിന്നോ, അല്ലെങ്കിൽ പേൎഷ്യയ്ക്കുപോയ ശാഖയിൽനിന്നോ ഓരോ കാലങ്ങളിൽ പിരിഞ്ഞുപോയ മൂന്നു ശാഖകളിൽ ഓരോന്നായി വിചാരിക്കപ്പെടാവുന്നതാകുന്നു (i) ഗ്രീക്കുരാജ്യത്തെ കുടിയേറിപ്പാൎത്ത് അവിടെ അധികൃതന്മാരായ ഗ്രീക്കുഭാഷ ഉപയോഗിച്ചു വന്നതും, (ii) ഇററലിരാജ്യത്തു ചെന്നു റോമാസാമ്രാജ്യത്തെ സ്ഥാപിച്ചു ലാററിൻഭാഷ ഉപയോഗിച്ചു വന്നതും, (iii) ജൎമ്മനിരാജ്യത്തു ചെന്നു ഗാത്തിക്കു ഭാഷ ഉപയോഗിച്ചുവന്നതും ആയ ജാതിക്കാർ.

മദ്ധ്യ ഏഷ്യയിൽനിന്ന തെക്കകിഴക്കായി പിരിഞ്ഞുപോന്ന ഒരു ശാഖയാകുന്ന ഹിമവാൻെറ പശ്ചിമോത്തരഭാഗത്തിലുള്ള ഇടവഴികളിൽ കൂടി കടന്ന 'ബ്രഹ്മവൎത്തമെന്ന്' അവർ പേർവിളിച്ചുവന്നിരുന്ന സിന്ധുനദീതീരപ്രദേശങ്ങളിൽ കുറെക്കാലം താമസിച്ചു ജനങ്ങൾ അവിടെയും വൎദ്ധിച്ചപ്പോൾ ഹിമവാൻെറ താഴ്വര പിടിച്ചു കിഴക്കോട്ടുനീങ്ങി ഭാരതവൎഷം എന്ന പറയുന്നതും ഹിമവാൻെറയും വിന്ധ്യൻെറയും മദ്ധ്യേ കിടക്കുന്നതും ആയ ഗംഗാതീരപ്രദേശങ്ങളിലും മററും പാൎത്തു പാശ്ചാത്യപണ്ഡിതന്മാൎക്കുകൂടി അത്യാശ്ചൎയ്യബഹുമാനാദികളെ ജനിപ്പിക്കുന്ന അനേക ഗ്രന്ഥപരമ്പരകളെ സൎവ്വപ്രകാരേണയും സംസ്കൃതം എന്ന പേരിന്ന യോഗ്യമായ ഒരു ഭാഷയിൽ നിൎമ്മിച്ച് ഐഹികപാരത്രികവ്യവഹാരങ്ങളെപ്പററിയുള്ള അനേകസൂക്ഷ്മതത്വങ്ങളെയും കണ്ടുപിടിച്ചു ചാതുൎവ്വൎണ്ണ്യങ്ങളായ ജാതിവ്യവസ്ഥകളോടുകൂടി സൎവ്വഥാ ആൎയ്യന്മാർ എന്ന ശബ്ദത്തിന്ന് അൎഹത സമ്പാദിച്ചവരായ ഹിന്ദുക്കൾ.

ആൎയ്യപുരാതനവൎഗ്ഗത്തിൽ മേല്പറഞ്ഞ പ്രകാരമുള്ള ശാഖകൾ എല്ലാം പിരിഞ്ഞുപോയതു ഹിന്ദുക്കൾ അനാദി എന്ന പറയുന്ന അവരുടെ വേദങ്ങൾ തന്നെ ഉണ്ടാകുന്നതിന്നും എത്രയോ മുമ്പായിരിക്കണം. എന്തുകൊണ്ടെന്നാൽ അവരുടെ വേദങ്ങളിൽ ഏററവും പുരാതനമായ 'ഋഗ്വേദം' തന്നെ അവർ ബ്രഹ്മവൎത്തത്തിൽ പാൎത്തിരുന്ന കാലത്തു് ഉണ്ടായതായി വിചാരിപ്പാൻ ആ വേദത്തിൽ തന്നെ തെളിവുകൾ ഉള്ളതാകുന്നു. 'ഋഗ്വേദം' ഉണ്ടാക്കിയതു കലിവൎഷാരംഭത്തിന്നും മുമ്പായ (5000 കൊല്ലങ്ങൾക്കുംമുമ്പു്) ഒരു കാലത്തായിരിക്കും എന്ന പറഞ്ഞാൽ അധികം തെററിപ്പോകുവാനെളുപ്പമുള്ളതല്ല.

വളരെക്കാലം മുമ്പു മുതല്ക്കുതന്നെ, ഈ അഞ്ചു ശാഖകളും ഉപയോഗിച്ചുവന്നിരുന്ന 'സെൽററ്,' ഗ്രീക്ക്,

'ലാററിൻ','ഗാതിക്ക്' സംസ്കൃതം എന്നഭാഷകൾ മൃതഭാഷകളായി തീൎന്നിരിക്കുന്നു. അതായതു യാതൊരുജനസമൂഹവും വളരെക്കാലംമുമ്പുതൊട്ട് ഈ ഭാഷകളെ നിത്യത സംസാരത്തിൽ ഉപയോഗിക്കാറില്ല. എന്നാൽ മേല്പടി ഭാഷകൾ ഇപ്പോൾ മൃതഭാഷകളാണെങ്കിലും, സംസ്കൃതത്തിൽനിന്നു ജനിച്ചതായ 'ഗുജറാട്ടി', 'മറാത്തി', 'പാലി' മുതലായ ചില താണതരം ഭാഷകൾ ഇൻഡ്യയിൽ ഓരോ ജനസമൂഹങ്ങൾ അവിടവിടെ സംസാരഭാഷയായി ഉപയോഗിക്കാറുള്ളതുപോലെ തന്നെ യൂറോപ്പിലും മററുഭാഷകളിൽനിന്നു തടവിച്ച അവാന്തരഭാഷകൾ ഉപയോഗിച്ചു വരാറുണ്ട്.

മുൻപറഞ്ഞ ആൎയ്യശാഖകളിൽ ഒന്നായി പറയപ്പെടുന്ന ജൎമ്മൻ അല്ലെങ്കിൽ 'ട്യൂട്ടൻ' എന്ന ജാതിക്കാരാകുന്നു പിന്നീടു വളരെ ബലവീൎയ്യപരാക്രമികളായി തീൎന്നു ക്രിസ്തുവബ്ദത്തിന്റെ ആദികാലമായ ഏകദേശം 2000 കൊല്ലങ്ങൾക്കുമുമ്പു റോമാസാമ്രാജ്യത്തെ ആക്രമിച്ച് അതിന്റെ യൂറോപ്പിലുള്ള സാമാന്യം ഭാഗങ്ങൾക്കും അധികൃതന്മാരായിതീൎന്നതു് എന്നും, ഈ ജൎമ്മൻ ശാഖയിൽനിന്നു പിരിഞ്ഞുപോയി ഇംഗ്ലണ്ടിൽ ചെന്നു കുടിയേറിപ്പാൎത്തവരുടെ സന്തതികളാകുന്നു ഇപ്പോൾ നമ്മെ ഭരിക്കുന്ന ഇംഗ്ലീഷുകാർ എന്നുമുള്ള സംഗതികൾ ചരിത്രപ്രസിദ്ധങ്ങളാണല്ലോ.

മേൽവിവരിച്ചതിൽ സാരമായി പുറപ്പെടുവിച്ചിട്ടുള്ള സിദ്ധാന്തത്തിന്റെ അടിസ്ഥാനം മേൽപറഞ്ഞ പലവൎഗ്ഗക്കാരും പണ്ടുകാലങ്ങളിൽ ഉപയോഗിച്ചു വന്നിരുന്നതും ഇപ്പോൾ ഉപയോഗിച്ചുവരുന്നതും ആയ ഭാഷകളെ താരതമ്യപ്പെടുത്തി നോക്കി ഉണ്ടാക്കീട്ടുള്ള ഊഹമാണു് എന്നു് ആദ്യം തന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. എന്നാൽ അതു കേവലം ഊഹമാണെന്നുമാത്രം വിചാരിപ്പാൻ പാടില്ലാതെയും, ആ ഭാഷകളിലെ അനേക വാക്കുകൾക്കുള്ള ശബ്ദാൎത്ഥസാദൃശ്യങ്ങൾ കേവലം ആകസ്മികമായി സംഭവിച്ചതാണെന്നു വിചാരിപ്പാൻ വളരെ

പ്രയാസമുള്ളതായും കാണുന്നതിനാൽ ആ വക ജാതിക്കാരെല്ലാം മദ്ധ്യഏഷ്യയിൽ അടുത്തടുത്ത അല്ലെങ്കിൽ വേറൊരു ദിക്കിലാകട്ടെ എന്തെങ്കിലും ഒരുകാലത്തു് ഒരുമിച്ചു താമസിച്ചു ഒരേ ഭാഷ സംസാരിച്ചുവന്നിരുന്നു എന്നു നിസ്സംശയമായും പറയാവുന്നതാകുന്നു. ഇവർ സംസാരിച്ചിരുന്ന ഭാഷകൾ റിക്കാട്ടിലായി തുടങ്ങിയതിനു മുമ്പു മുതല്ക്കതന്നെ ഒരുമിച്ചു താമസിച്ചുവന്ന കാലങ്ങളിൽ ഓരോ അഭിപ്രായങ്ങൾ കാണിപ്പാൻ ഉപയോഗിച്ചുവന്നിരുന്ന വളരെ വാക്കുകളും കാലക്രമം കൊണ്ടു് അല്പാല്പമായി ഭേദപ്പെട്ടു പരസ്പരം സംബന്ധം അറിവാൻ പാടില്ലാത്തവിധത്തിൽ ആവുകയും, ആ അഭിപ്രായങ്ങൾ കാണിപ്പാനായിത്തന്നെ മററു വാക്കുകൾ ഉണ്ടാകുകയും, ഇതരഭാഷകൾ സംസാരിച്ചുവന്നിരുന്ന ജാതിക്കാരോടുകൂടി യോഗം ഉണ്ടായതുമൂലം ആ ഭാഷകളിലുള്ള വാക്കുകൾ കൂടി ഉപയോഗിച്ചു തുടങ്ങുകയും, കാലക്രമേണ രണ്ടാമതു പറഞ്ഞ കൂട്ടത്തിലുള്ള വാക്കുകൾ സാധാരണമായി ഉപയോഗിച്ചു വന്നു് ആദികാലങ്ങളിൽ ഉപയോഗിച്ചുവന്നിരുന്ന വാക്കുകൾ ചിലപ്പോൾ വെറും പര്യായശബ്ദങ്ങൾ മാത്രമായി കലാശിക്കുകയും, അവയിൽ തന്നെ ചിലതു് ഉപയോഗിക്കാതെ നശിച്ചുപോകയും, എല്ലാം ഉണ്ടായിരിക്കും എന്നതു നിശ്ചയംതന്നെ. എന്നാൽ ഈ വകയിൽ നിത്യത്തിലധികം സാധാരണമായി ഉപയോഗിക്കാതെ നിവൃത്തിയില്ലാത്ത വളരെ വാക്കുകൾ അല്പമാത്രമായ ശബ്ദവ്യത്യാസങ്ങളോടുകൂടി എങ്കിലും ഈ വർഗ്ഗക്കാരുടെ ഭാഷകളിൽ ഇന്നും ശേഷിച്ചിരിക്കുമെന്നുള്ളതും നിശ്ചയംതന്നെ. ആര്യഭാഷയിൽനിന്നു ജനിച്ചതായി പറയപ്പെടുന്ന എല്ലാ ഭാഷകളിലും പ്രത്യേകം പ്രത്യേകമായി സംബന്ധപ്പെട്ട വാക്കുകളെ ചൂണ്ടിക്കാണിക്കുകയോ ഉള്ള വാക്കുകളെ മുഴുവൻ എടുത്തു കാണിക്കുകയോ ചെയ്യുന്നതു് ഈ ലേഖനത്താൽ പ്രയാസമായിരിക്കും. അതുകൊണ്ടു് ഈ സിദ്ധാന്തത്തിന്റെ സംക്ഷിപ്തമായ ഒരു ബോധം ഇതില്ലാത്ത വായനക്കാൎക്കു് ഉണ്ടാകുവാൻവേണ്ടിമാത്രം ചില ഉദാഹരണങ്ങൾ ഒരു പട്ടികയായി കാണിക്കാം.

| | ഇംഗ്ലീഷ് | ലാററിൻ | ഗ്രീക്ക് | ഗാത്തിക്ക (ജമ്മൻ) | സെൻഡ് (പേഷ്യൻ) | സംസ്കൃതം |
|---|---|---|---|---|---|---|
| അപ്പൻ | ഫാദർ | പേററർ | പേററർ | ഫാഡർ | പിദർ | പിതൃ |
| അമ്മ [ൻ | മദർ | മേററർ | മേററർ | മദർ | മിദർ | മാതൃ |
| സഹോദര | ബ്രദർ | ഫ്രേററർ | ഫ്രേററർ | പ്രവൊദർ | ബ്രാതർ | ഭ്രാതൃ |
| സഹോദരി | സിസ്റ്റർ | സോസർ | ... | സ്വിസ്റ്റർ | ... | സ്വസൃ |
| മകൻ | സൺ | ... (സോറർ) | ... | സൂനസ്സ് | ... | സൂനു |
| മകൾ | ഡട്ടർ | ... | തുഗതർ | ദൌഹതർ | ദൗകതർ | ദുഹിതൃ |
| മൂക്ക് | നോസ് | നോസസ് | ... | നാസി | ... | നാസാ |
| കണ്ണ് | ഐ | ആക്കസ് | ... | ആക്കാസ് | ... | അക്ഷ |
| പുരിയം | ബ്രൌ | ... | ... | ... | അബ്രു | ഭ്രൂ |
| പല്ല് | ടൂത്ത് | ഡെൻഡ് | ... | ... | ദന്താ | ദന്ത |
| കയ്യ് | ഹാൻഡ് | ... | ... | ഹിന്തൻ | ബാസ്തു (ഹസ്തു) | ബാഹു |
| കാല് | ഫുട്ട് | പെഡിസ് | പൌസ് | ഫ്സ് | ... | പാദ് |
| ഭൂമി | ടെറാ | ടെററി | ... | ... | (ബൂമി) | ധരാ (ഭൂമി) |
| ചൂട് | ... | ... | താർമാസ് | ... | ഗരമാ | ഘമ്മ |
| ഒന്ന് | ഒൺ (ഏ) | ... | ... | ... | ... | ഏക |
| രണ്ട് | (ടെയിന) | ഡ്വാ | ഡ്വാ | ത്വായി | ... | ദ്വ |
| മൂന്ന് | ത്രീ (ട്രർ | ട്രെസ് | ട്രെസ് | ... | ... | ത്രി |
| നാല് | (ഫോർ) ക്വി | ക്വാട്ടർ | ടെസ്സറിസ് | ... | ... | ചതുര |
| അഞ്ച് | (ഫൈവ്) പെ | ... | പെൻററി | ... | ... | പഞ്ച |
| ആറ് | സിക്സ് (ൻററ് | സെക്സ് | ഹെക്സ് | സെമ്സ | ഷഷ് | ഷഷ് |
| ഏഴ് | സെവൻ | സെപെടം | ഹെപ്ത | സിബൺ | ... | സപ്തം |

| | ഇംഗ്ലീഷ് | ലാററിൻ | ഗ്രീക്ക് | ഗാത്തിക്ക (ജമ്മൻ) | സെൽഡ് (ഷേഷ്യൻ) | സംസ്കൃതം |
|---|---|---|---|---|---|---|
| എട്ട് | എയിട്ട് | ആക്ടൊ | ആക്ടൊ | അക്ട് | ... | അഷ്ട |
| ഒമ്പതു് | നൈൻ | നൊവം | എന്നിയ | ... | ... | നവ |
| പത്തു് | ടെൻ | ഡെശം | ഡെകാ | ടെഹെൻ | ... | ദശ |
| പശു | കൌ | ... | ... | കഃ | ... | ഗോ |
| അകിട് | അഡ്സ്സർ | യുബർ | ഔടർ | ഇയ്യൂടർ | ... | ഊധ |
| കരി | പ്ലൌ | ... | ... | പ്ലഗ്ഗ് | ... | ഫാല |
| നുകം | യോക്ക് | ഇയുഗം | യുഗോൺ | ജൂക്ക | ... | യുഗം |
| ആട് | യു | ഔയിസ്സ | ഓയിസ് | ഔവി | ... | ആവി |
| കാള | ആക്സ് | ... | ... | ... | ... | ഉക്ഷ |
| കുതിര | ഹാഴ്സ് | ... | ഇക്കാസ്സ് (ഹ്രാസ്സ്) | ... | ... | അശ്വ (ഹൈ |
| തീ | ... | ഇഗ്നിസ്സ് | ... | ... | ... | അഗ്നി (ഷിൻ |
| വെള്ളം | വാട്ടർ | ഉദ | ... | ... | ... | ഉദകം |
| പകൽ | ഡെ | ... | ... | ... | ... | ദിവ |
| രാത്രി | നൈററ് | നക്സ് | ... | നക്ട | ... | നക്ത |
| കിഴക്ക് | ഈസ്റ്റ് | ... | ഔസ്സ് | ആസ്റ്റ് | ... | ഉഷ |
| വലത്തു് | ... | ഡെക്സ്റ്റർ | ഡെക്സിആസ്സ | ... | ... | ദക്ഷിണാ |
| അച്ചുതണ്ട് | ആക്സിസ് | ആക്സിസ്സ് | ആക്സാസ്സ് | ആഷസ് | ... | അക്ഷ |
| ഇരുമ്പു് | അയറൺ | ... | ... | എയിസൻ | ... | അയസ്സ് |
| പൊന്നു് | ... | ... | ... | ... | സരണ | സുവർണ്ണ |
| വീട് | ഹൌസ്സ് | ... | ... | ഹാസ്സ | ... | കോശ |
| വാതൽ | ഡോർ | ഫൊർ | തൂര | ഡൊർ | ... | ദ്വാര |

| | ഇംഗ്ലീഷ് | ലാററിൻ | ഗ്രീക്ക് | ഗാത്തിക്ക് (ജമ്മൻ) | സെൽഡ് (പേർഷ്യൻ) | സംസ്കൃതം |
|---|---|---|---|---|---|---|
| വണ്ടി | വാഗൺ | ... | വാജൻ | ... | ... | വാഹന |
| ചുവന്ന | റെഡ് | ... | ... | റാത്ത് | ... | രക്ത |
| കുറുക്കൻ | ജാക്കാൾ | ... | ... | ... | ഷഗാൾ | സൃഗാല |
| എലി | മൌസ്സ് | മസ്സ് | മൂസ്സ | മാവുസ്സ | മൂഷ് | മൂഷ |
| ഒട്ടകം | കാമെൽ | കമലാസ്സ് | കാമിലാസ്സ് | ... | ... | ക്രമേള |
| കൊതു | മസ്കിറെറാ | മസ്കാ | ... | ... | ... | മശക |
| ചക്കര | ഷുഗർ | ശക്കരാൺ | ശക്കരാൺ | ... | ശക്കർ | ശക്കര |
| മധുരം | സ്വീററ് | ... | ... | ... | ... | സ്വാദു |
| പുതിയ | ന്യൂ | നൊവസ്സ് | ... | ന്യൂ | ... | നവ |
| എടുക്കുക | ബയർ | ഫെറി | ബെറെയിൻ | ബെറെയിൻ | ... | ഭൃ |
| തിന്നുക | ഈററ് | എദെറി | എദെയിൻ | ഇടാൻ | ... | അദ് |
| ഞാൻ | ഐ | ഈഗൊ | ഇഗൊ | ഇച്ച | ... | അഹം |
| എന്നെ | മി | മി | ഇമി | മിച്ച | ... | മെ |
| നീ | ദൌ (യു) | തു | തു (യൂമെയി) | ദൂ (ജൂസ്സു) | ... | ത്വം (യൂയം) |
| ഇല്ല | നൊ | നീ | ... | നി | ... | ന |
| ഉത്തമപുരുഷൻ (ഭൂതകാലം) | ആം | ... | എയ്മി | ഇം | ... | അസ്മി |
| പ്രഥമപുരുഷൻ (ഭൂതകാലം) | ഇസ്സ് | എസ്റ്റു | എസ്റ്റി | ഇസ്റ്റു | ... | അസ്തി |

ഈ പട്ടികയിൽ ഓരോ വാക്കുകൾക്കു് ഓരോ ഭാഷകളിൽ സാമ്യമുള്ള വാക്കുകൾ കൊടുത്തിട്ടുള്ളതു് എന്റെ അറിവിൽ വന്നേടത്തോളം മാത്രമുള്ളതാകുന്നു. അതുകൊണ്ടു ചില ദിക്കുകളിൽ സമാനശബ്ദങ്ങൾ കൊടുക്കാത്തതിനാൽ ആ ശബ്ദങ്ങൾ ആ ഭാഷയിൽ ഇല്ലെന്നു് എന്റെ വായനക്കാർ തീൎച്ചയായി വിശ്വസിച്ചുപോകയും അരുതു്. വേറെയും വാക്കുകളെടുത്തു പട്ടിക ഇനിയും ദീൎഘിപ്പിക്കാവുന്നതാണ്. അതു് എങ്ങനെ എങ്കിലുമാവട്ടെ. മേൽകാണിച്ച പട്ടികനോക്കുന്നവൎക്കു് അതിൽ പറയുന്ന ഭാഷകൾ എല്ലാററിന്നും പൊതുവായ ഒരു മാതൃഭാഷ ഉണ്ടായിരുന്നു എന്നു ബലമായ ഒരു അഭിപ്രായം എങ്ങനെ ജനിക്കാതിരിക്കും? അപ്പോൾ ആ മാതൃഭാഷ ഉപയോഗിച്ചുവന്നിരുന്നവർ മററു ഭാഷക്കാരുടെ പൂൎവ്വികന്മാരായിരിക്കണമെന്നും അവർ എല്ലാപേരും ഒരുകാലത്തു് ഒരു ദിക്കിൽ ഒരുമിച്ചുവസിച്ചിരിക്കണമെന്നും എല്ലാം സാധിക്കുന്നുണ്ടെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. അവരെയാകുന്നു ഈ ലേഖനത്തിന്റെ തലവാചകത്തിൽ ആൎയ്യപുരാതനന്മാർ എന്നു പറഞ്ഞിട്ടുള്ളതു്. അവരുടെ അന്നത്തെ സാമുദായാചാരങ്ങളെയും മതവിശ്വാസങ്ങളെയും മററും കുറിച്ചു് ഇനി ഒരു ലേഖനത്തിൽ പ്രസ്താവിക്കുന്നതാകുന്നു.

സി. എസ്. ഗോപാലപ്പണിക്കർ ബി. എ.

---

## ൯. ആചാരഭാഷ.

---

ഇതു്, മലയാളത്തിൽ ബ്രാഹ്മണർ, രാജാക്കന്മാർ, പ്രഭുക്കന്മാർ മുതലായവരോടു് ഇവരേക്കാൾ ജാതിധൎമ്മക്രമാദികളിൽ താണവർ സംഭാഷണം ചെയ്യുമ്പോൾ ഉപയോഗിച്ചുവരുന്ന ഒരു ഭാഷയാണ്. വലിയവരും എളിയവരും

തമ്മിൽ സംസാരിക്കുമ്പോൾ അവരുടെ അവസ്ഥാഭേദത്തെ കാണിക്കുന്നവയായ ചില പ്രത്യേകപദപ്രയോഗങ്ങൾ എല്ലാ ഭാഷകളിലും ദേശങ്ങളിലും നടപ്പുള്ളവയാണെന്നുള്ളതിലേക്ക് ഇംഗ്ലീഷിലും സംസ്കൃതത്തിലും അനേകം പുസ്തകങ്ങൾ തക്കതായ ലക്ഷ്യങ്ങളായിട്ടുള്ളതു കൂടാതെ ഇദാനീന്തനങ്ങളായ വിദേശഭാഷകളിൽ പലതിലും ധാരാളം പ്രയോഗിച്ചുവരുന്നതുമാകുന്നു. എങ്കിലും മലയാളത്തിലെപ്പോലെ 'ആചാരം' പറയുന്നതിലുള്ള നിർബ്ബന്ധം മററുരാജ്യങ്ങളിലെങ്ങും ഉണ്ടോ എന്നു സംശയമാണ്. അതിലും വിശേഷിച്ചു മലയാളബ്രാഹ്മണരായ നമ്പൂരിമാർക്ക് ഈ വിഷയത്തിലുള്ള ശാഠ്യം പ്രത്യേകം ഒന്നു വേറെതന്നെയാണ്. ഇങ്ങനെ വരുവാൻ പല കാരണങ്ങളും ഉണ്ടായിരിക്കാമെങ്കിലും പ്രധാനമായ ഒന്നു മലയാളത്തിലെ ഭൂസ്വത്തിൽ മുക്കാലേ മൂന്നു വീശവും 'ജന്മി'കളായ നമ്പൂരിമാരുടെ വകയും മററു ജാതിക്കാർ മിക്കതും അവരുടെ കീഴിൽ കുടിയാന്മാരായിരിക്കുന്നതും ആകുന്നു.

രാജാക്കന്മാർക്കും, പ്രഭുക്കന്മാർക്കും ഭൂമീശത്വത്തിനു പുറമെ വേറെയും പല അധികാരബലവും ഉള്ള സ്ഥിതിക്ക് അവരുടെ കാര്യം പറയേണ്ടതില്ലല്ലോ. ബ്രാഹ്മണർ, രാജാക്കന്മാർ മുതലായവരോടു ജനങ്ങൾ ചെയ്തുവരുന്ന ഈ ആചാരക്രമത്തെ ശൂദ്രർ മുതലായവർ, അവരിൽ താണജാതിക്കാരായ ഈഴവർ, മാപ്പിളമാർ, ചെറുമക്കൾ മുതലായവരിലും കഴിയുന്നിടത്തോളം ഏർപ്പെടുത്തി നടത്തിത്തുടങ്ങിയതോടുകൂടി മലയാളത്തിൽ മുഴുവനും ഈ ഭാഷയുടെ പ്രചാരം അനിവാര്യമായും ധാരാളമായും തീർന്നിരിക്കുന്നു. എന്നുമാത്രമല്ല ഒരു നായർ ഒരു നമ്പൂരിയോടോ, ഒരു തീയൻ ഒരു നായരോടോ, സംസാരിക്കുമ്പോൾ കേവലം മലയാളഭാഷ നല്ലവണ്ണം അറിയാവുന്ന ഒരു വിദേശീയൻ അവിടെ വന്നുചേർന്നാൽ ആയാൾക്ക് അവരുടെ സംഭാഷണത്തിന്റെ

താല്പര്യം ശരിയായി മനസ്സിലാക്കുവാൻ പ്രയാസമായിരിക്കും.

ഉദാഹരണം:→ 'അടിയൻ ഇന്നലെ അന്തിക്കു കരിക്കാടികഴിഞ്ഞു കുപ്പാട്ടിൽ നിലംപൊത്തുമ്പോൾ രാമൻ പുരാക്കൾ വിടകൊണ്ടു കാലത്തു തമ്പുരാൻ തിരുമുമ്പാകെ വിടകൊള്ളണമെന്നു അരുളിച്ചെയ്തിരിക്കുന്നതായി വിടകൊണ്ടിട്ടാണ് അടിയൻ വിടകൊണ്ടതു്'. ഇതിന്നു 'ഞാൻ ഇന്നലെ അത്താഴംകഴിഞ്ഞു വീട്ടിൽ കിടക്കുമ്പോൾ രാമൻനായർ വന്നു കാലത്തു നമ്പൂരിയുടെ അടുക്കൽ വരേണമെന്നു പറഞ്ഞിരിക്കുന്നു എന്നു പറഞ്ഞിട്ടാണ് ഞാൻ വന്നതു്' എന്നാണ് അൎത്ഥം എന്നു മനസ്സിലാക്കുവാൻ കേവലം മലയാളഭാഷ നല്ലവണ്ണം അറിയാമെങ്കിലും ഈ ആചാരഭാഷാവ്യുല്പത്തി ഇല്ലാത്ത ഒരാൾക്കു സാധിക്കുന്നതല്ലല്ലൊ.

മേൽപ്പറഞ്ഞ ഉദാഹരണത്തിൽ 'വിടകൊള്ളുക' എന്ന ഒരു പദത്തിന്നു തന്നെ 'വരിക' 'പോവുക' 'പറയുക' ഇങ്ങനെ മൂന്നൎത്ഥം ഉണ്ടല്ലൊ. ഇതുപോലെ അനേകം നാനാൎത്ഥപദങ്ങൾ ഈ ഭാഷയിൽ ഉണ്ടു്. അവയുടെ പ്രയോഗത്തിന്റെ കൂടുതൽ കുറവിനെ അനുസരിച്ചാണ് ഈ ഭാഷാപ്രയോഗത്തിന്റെ കാഠിന്യവും, ലാളിത്യവും ഉണ്ടാകുന്നതു്. നമ്പൂരിമാരുടെ ഇല്ലങ്ങളിലോ കോവിലകങ്ങളിലോ വളരെക്കാലം പാൎത്തിട്ടുള്ള ഒരു വാലിയക്കാരൻനായർ ഈ ഭാഷയിൽ ഒരു വളഞ്ഞ വാചകം അറിഞ്ഞു പ്രസംഗിക്കുന്നതു കേട്ടാൽ ആ വക സ്ഥലങ്ങളിൽ അധികം പെരുമാററമില്ലാത്ത ഏതു യോഗ്യന്മാരും കണ്ണുമിഴിക്കാതിരിക്കുന്നതല്ല.

ഈ ഭാഷയിലും ദേശഭാഷാപ്രയോഗഭേദം വളരെ നടപ്പുണ്ടു്. ഉ-ം—വടക്കൻ ദിക്കുകളിൽ അനുസരണാൎത്ഥകമായ 'ഏറാൻ' അല്ലെങ്കിൽ 'റാൻ' എന്ന പദത്തിന്നു

പകരം തെക്കൻ ദിക്കുകളിൽ 'അടിയൻ' എന്നും തെക്കൻ ദിക്കിൽ 'തൃപ്പം ചാർത്തുക' എന്നുള്ളതിനു വടക്കൻ ദിക്കിൽ 'തൃക്കൈ വിളയാട്ടുക' എന്നും പറഞ്ഞുവരുന്നു. ഇതു കൂടാതെ ഓരോ പദാർത്ഥങ്ങൾക്കു ഈ ഭാഷയിൽ പ്രത്യേകം ഉപയോഗിച്ചുവരുന്ന സംജ്ഞാനാമങ്ങളെ ഓരോന്നായി ഗ്രഹിപ്പാൻ വളരെ പ്രയാസമുള്ളതും, അതു ഗ്രഹിക്കാതെ ആ ഭാഷയിൽ ആൎക്കും പാണ്ഡിത്യമുണ്ടാകുവാൻ കഴിയാത്തതും ആകയാൽ അതിലേക്കു വല്ല നിഘണ്ടുവും ഉണ്ടായിരുന്നാൽ കൊള്ളാമെന്നുകൂടി ചിലൎക്കു ചില അവസരങ്ങളിൽ തോന്നാതിരിക്കുന്നതല്ല. എങ്കിലും അതു ഇപ്പോഴും ചില പരിഷ്കൃതദേശീയഭാഷകളിലെപ്പോലെതന്നെ ഉപദേശപരമ്പരാസിദ്ധങ്ങളായിരിക്കുന്നതല്ലാതെ യാതൊരു പ്രമാണങ്ങളെയും അവലംബിച്ചു കാണുന്നില്ല. എന്നു മാത്രമല്ലാ, ഓരോ പദാൎത്ഥങ്ങൾക്കും സ്വാമിഭൃത്യസംബന്ധത്തെ ആശ്രയിച്ച് ഒരേസമയത്തുതന്നെ രണ്ടുവിധം പൎയ്യായഭേദത്തെ തെററാതെ ഉപയോഗിപ്പാനുള്ള പ്രയാസമാകുന്നു അതിലും കഷ്ടതരം. ഉ-ം- തിരുമനസ്സുകൊണ്ടു നീരാട്ടുകുളി കഴിഞ്ഞു പരിവട്ടം (ചില ദിക്കിൽ മേൽപരിവട്ടം) ചാൎത്തി അമൃതേത്തു് (അമൃതു വിഴ്ത്തൽ എന്നത്രേ) കഴിഞ്ഞു് എഴുന്നള്ളുമ്പോഴേക്കും അടിയൻ നനഞ്ഞു് അടിത്തോൽ മാറി കരിക്കാടി കഴിച്ചു വിടകൊള്ളാം.

ഈ വാചകത്തിൽ 'തിരുമനസ്സുകൊണ്ടു' മദ്ധ്യമപുരുഷനും (ശ്രോതൃവാചകം) 'അടിയൻ' ഉത്തമപുരുഷനും (വക്തൃവാചകം) ആണെന്നുള്ളതുകൂടാതെ 'നീരാട്ടുകുളിക്കുക' 'നനയുക' 'പരിവട്ടംചാൎത്തുക' 'അടിത്തോൽ മാറുക' 'അമൃതേത്തുകഴിക്കുക' 'കരിക്കാടി കഴിക്കുക' 'എഴുന്നള്ളുക' 'വിടകൊള്ളുക' ഇങ്ങനെ രണ്ടു വാചകത്തിലും ഉള്ള ഓരോ പദവും 'കുളിക്കുക' 'മുണ്ടുടുക്കുക' 'ഊണുകഴിക്കുക'

'വരിക' എന്നിങ്ങനെ ഒരേ അൎത്ഥത്തിൽതന്നെയുള്ള പൎയ്യായങ്ങൾ ആകുന്നു. ഇങ്ങനെ സ്വാമിഭൃത്യഭേദേന ഒരേ അൎത്ഥത്തെതന്നെ കുറിക്കുന്നവയായ വേറെ പല പൎയ്യായങ്ങളെയും എടുത്തു കാണിക്കാവുന്നതാണെങ്കിലും അങ്ങനെ ചെയ്യുന്നതായാൽ അതുതന്നെ ഒരു ചെറിയ നിഘണ്ഡുവായി തീരുന്നേക്കാമെന്നുള്ള ഭയംകൊണ്ടു് ഈ ഭാഗം വിസ്തരിക്കാതെ ചുരുക്കത്തിൽ ചില സാമാന്യസൂചകങ്ങളെക്കൊണ്ടുമാത്രം കലാശിപ്പിപ്പാൻ വിചാരിക്കുന്നു.

സംസ്കൃതത്തിലെ ഉപസൎഗ്ഗങ്ങളെപ്പോലെ ശബ്ദങ്ങൾക്ക് അൎത്ഥഭേദത്തെ ഉണ്ടാക്കുന്നതിന്നായി ഈ ആചാരഭാഷയിലും ചില പ്രത്യേക പദപ്രയോഗങ്ങളുണ്ടു്. അതാവിതു:—'തിരു' 'പള്ളി' 'പഴ' 'അടി' മുതലായവ. ഇതിൽ 'തിരു' 'പള്ളി' ഇവ സ്വാമിസംബന്ധികളായ പദങ്ങളുടെയും 'പഴ' 'അടി' ഇവ ഭൃത്യനോടു ചേൎന്ന പദങ്ങളുടെയും മുമ്പിൽ കൂട്ടിച്ചേൎക്കേണ്ടതാകുന്നു. ഉ-ം—'തിരുമനസ്സ്' 'തൃപ്പാദം' 'തിരുവുള്ളം,' 'തിരുവെഴുത്തു്' ഇത്യാദി. പള്ളിയറ, പള്ളിക്കെട്ടു്, പള്ളിക്കുറുപ്പു്, പള്ളിഓടം ഇത്യാദി. പഴമനസ്സ്. 'പഴകാരണവർ, പഴന്തുള്ള, പഴന്തുന്തു, ഇത്യാദി. അടിക്കിടാവു്, അടിത്തോലു് ഇത്യാദി.

ഇതുവരെ പറഞ്ഞിട്ടുള്ളതു നമ്പൂരിമാർ, രാജാക്കന്മാർ, ഇവരോടു് അവരുടെ ഭൃത്യന്മാരും താണജാതിക്കാരും ഉപയോഗിക്കുന്ന ആചാരങ്ങളെക്കുറിച്ചാകുന്നു. ഇനി ചില 'ഇടപ്രഭുക്കന്മാർ', നാടുവാഴികൾ, പഴയകാലത്തിൽ രാജാക്കന്മാരുടെ മന്ത്രിസ്ഥാനം മുതലായ ഉന്നത പദവികൾ പാരമ്പൎയ്യവഴിക്കു് ഇന്നും തങ്ങൾക്കു ശാശ്വതമായി ഉണ്ടെന്നുള്ള നിലയിൽ ഇരിക്കുന്നവർ, ഇങ്ങനെ ചിലൎക്കു പ്രത്യേകം ഉള്ള ചില ആചാരങ്ങളെയും ചുരുക്കത്തിൽ പറയുന്നു. അതിൽ ഒന്നാമതു് അവരിൽ ചിലരുടെ സ്ഥാനപ്പേരുകൾ തന്നെ ഇവിടെ കാണിക്കാം. ചിലൎക്കു 'തമ്പാൻ' 'തമ്പാട്ടി'

മററു ചിലക്ക് 'അച്ഛൻ' 'അമ്മ' (കുഞ്ഞമ്മ) വേറെ ചിലക്ക് 'നായർ' 'നേത്യാർ' ഇത്യാദി സ്ഥാനപ്പേരുകളുണ്ട്. ഇവരിൽ ചിലരെ അതാതു സ്ഥാനപ്പേരുകൾ മാത്രമായി ട്ടും, ചിലരെ സ്ഥാനപ്പേരുകളോടുകൂടി 'യജമാനൻ' 'കുഞ്ഞമ്മ' മുതലായ ആചാരപദങ്ങൾ ചേൎത്തും നിർദ്ദേശിക്കേണ്ടതാകുന്നു. അവരോടു സംഭാഷണം ചെയ്യുമ്പോൾ മുൻ പറഞ്ഞവിധം 'കുളി' 'ഊണ്' 'പോക്ക' 'വരവ്' മുതലായ അൎത്ഥത്തിൽ ഉപയോഗിക്കുന്നതിനായി ചില പ്രത്യേക പദങ്ങൾ ഉണ്ട്. ഇവയിൽ പോക്കിനും, വരവിന്നും, പള്ളിയം 'നീരാം' തന്നെ. ഭക്ഷണത്തിനെല്ലാം 'പഴേരികഴിക്ക'യാകുന്നു. കുളിക്ക 'കടവിൽ നീക്ക'മല്ലാതെ അധികം വ്യത്യാസമൊന്നുമില്ലെന്നു തോന്നുന്നു. അവർ പറയുന്നതെല്ലാം 'കല്പിക്കുകയും' അവരോടു പറയുന്നതെല്ലാം 'കേൾപ്പിക്കുകയും' ആകുന്നു. കോവിലകങ്ങളിലെ കല്യാണത്തിന്നു 'പള്ളിക്കെട്ട്' അല്ലെങ്കിൽ 'തിരുത്താലിചാൎത്തൽ' എന്നു പറയുന്ന പ്രകാരം ഇവരിൽ ചിലരുടെ സ്ത്രീകളുടെ കല്യാണത്തിന്നു 'കട്ടിലേററം' (കട്ടിലേററം) എന്നാകുന്നു പറയുന്നത്.

രാജാക്കന്മാരുടെ ഭാൎയ്യമാരെ 'അമ്മച്ചി'മാർ അല്ലെങ്കിൽ 'നേത്യാരമ്മ'മാർ എന്നു വിളിക്കുന്നതിന്നു പകരം ഇവരിൽ ചിലരുടെ ഭാൎയ്യമാരെ 'കെട്ടിലമ്മ' എന്നു പറഞ്ഞുവരുന്നു. ഈ വകയിലും ദേശഭാഷാപ്രയോഗഭേദങ്ങളുള്ളവയെ വായനക്കാർ ഊഹിച്ചറിയേണ്ടതാകുന്നു.

മേൽ പറഞ്ഞവിധം നമ്പൂരിമാരോടും രാജാക്കന്മാരോടും, നായന്മാരും മററു താണജാതിക്കാരും പറയുന്നതുപോലെ നായന്മാരോടു തീയന്മാരും മററു തീണ്ടലുള്ള ജാതിക്കാരും, എടപ്രഭുക്കന്മാർ, നാടുവാഴികൾ മുതലായവരോടു നായന്മാർ പറയുംപോലെ നായന്മാരോടു മാപ്പിളമാർ മുതലായ തൊട്ടുകളിയുള്ള ജാതിക്കാരും ആചാരം

പറഞ്ഞുവരുന്നു എന്നു് ഏകദേശം ഒരു മാനനിയമം കാണിക്കുന്നതല്ലാതെ മലയാളത്തിലെ (ഹിന്ദുക്കളുടെ) അസംഖ്യങ്ങളായ ഹവാന്തരജാതിഭേദങ്ങൾ 'ചൊല്ലാൻ നാവിന്നു രണ്ടായിരമെഴുമുരഗാധിശനും ക്ലേശമുണ്ടാം' എന്ന മാതിരിയിലുള്ള വയാകകൊണ്ടും, ദേശാചാരഭേദംകൊണ്ടു് ഓരോ ശബ്ദങ്ങൾക്കും പലേ രൂപഭേദങ്ങൾ ഉണ്ടാവാനിടയുള്ളതാകകൊണ്ടും ആ വക പ്രയോഗഭേദങ്ങളെ എല്ലാം വിസ്തരിച്ചു കാണിക്കാൻ അസാദ്ധ്യമാകുന്നു.

എന്നാൽ ഈ ആചാരഭാഷ കേരളഭാഷയിൽ തന്നെയുള്ളതോ തമിഴ്, തെലുങ്കു മുതലായ ഇതരദ്രാവിഡഭാഷകളിൽനിന്നു വന്നുചേൎന്നതോ എന്നാണു് ഇനി ആലോചിപ്പാനുള്ളതു്.

വിശിഷ്ടാദ്വൈതികളായ അയ്യങ്കാരന്മാരുടെ ഇടയിൽ 'തെങ്കല' എന്ന വൎഗ്ഗക്കാർ പ്രത്യേകം ആദരിച്ചു വരുന്നതും 'ദ്രാവിഡഭാഷാവേദം' എന്നു പറയത്തക്ക പ്രാശസ്ത്യമുള്ളതും, അതിപ്രാചീനവുമായ 'തിരുവാമൊഴി' എന്ന തമിഴ ഗ്രന്ഥത്തിൽ ആചാരഭാഷാപ്രയോഗം ധാരാളം കാണുന്നതുകൊണ്ടും, ചോളപാണ്ഡ്യദേശനിവാസികളായ അയ്യങ്കാരന്മാർ പൂജ്യപൂജകമൎയ്യാദയെ അനുസരിച്ചു മലയാളികളെപ്പോലെ ഇന്നും ഈ ആചാരഭാഷാപദങ്ങൾ മിക്കതും ഉപയോഗിച്ചു വരാറുള്ളതുകൊണ്ടും ഇവയുടെ ഉത്ഭവം തമിഴിൽനിന്നാണെന്നു പറവാൻ ന്യായമില്ലെന്നില്ല. അയ്യങ്കാരന്മാരുടെ മതാചാൎയ്യന്മാരിൽ ഒരുവനായ കുലശേഖരാഴ്വാർ, എന്ന മഹാപുരുഷൻ കേരളം വാണിരുന്ന പെരുമാക്കന്മാരിൽ ഒന്നാമനായ 'കുലശേഖരപ്പെരുമാൾ' എന്ന മഹാരാജാവാകയാൽ അദ്ദേഹത്തിന്റെ വാഴ്ചക്കാലത്തു മലയാളത്തിലും ഈ ആചാരഭാഷ നടപ്പായതായിരിക്കാമെന്നും ഊഹിപ്പാൻനല്ല മാൎഗ്ഗം കാണുന്നു.

ചക്കിയർ അയ്യങ്കാരന്മാരുടെ ഇടയിലെന്നപോലെ മററുള്ള തമിഴരുടെ ഇടയിൽ ഈ ആചാരവാക്കുകൾക്കു പ്രചാരം കാണാത്തതുകൊണ്ട് ഇതിൻെറ ഉത്ഭവം കേവലം തമിഴിൽ നിന്നാണെന്നു തീർച്ചപ്പെടുത്തുവാൻ ആലോചിക്കേണ്ടിവന്നിരിക്കുന്നു. എന്നു തന്നെയല്ല 'തിരുവായ്മൊഴി' എന്ന തമിഴ്ഗ്രന്ഥത്തിൽ പല മൊഴികളുടെയും ഋഷിസ്ഥാനം വഹിച്ച മന്ത്രദ്രഷ്ടാവായ കുലശേഖരാഴ്വാർ (കുലശേഖരപ്പെരുമാൾ) മലയാളഭാഷയിൽ നിന്നെടുത്ത് അദ്ദേഹത്തിൻെറ തമിഴ് വേദഗ്രന്ഥത്തിലും പ്രയോഗിച്ചതായിരിക്കാമെന്നൂഹിപ്പാനെന്താണു വിരോധം? ഇങ്ങനെ ആണെങ്കിൽ കുലശേഖരാഴ്വാരുടെ. അനുഗാമികളായ അയ്യങ്കാരന്മാർക്ക് ഈ ആചാരഭാഷയിൽ അധികപ്രതിപത്തി വരുവാനും, മററുള്ള തമിഴരുടെ ഇടയിൽ അതു നടപ്പാകാതിരിപ്പാനും സംഗതിയുമുണ്ടായി. ആയതുകൊണ്ട് ഇനി മറെറാരു തെളിവു കിട്ടുന്നതുവരെ നമ്മുടെ ആചാരഭാഷ മലയാളത്തിൽതന്നെ ഉള്ളതാണെന്നും, തമിഴിൽ പ്രയോഗിച്ചു കാണുന്നുണ്ടെങ്കിൽ അതു മലയാളത്തിൽ നിന്നു 'കടം വാങ്ങിച്ചിട്ടുള്ള കല്ലോടം' എന്ന നിലയിലാണെന്നും നമുക്കു വിശ്വസിച്ചിരിക്കുക തന്നെ.

എന്നാൽ ദ്രാവിഡഭാഷകളിൽ എല്ലാംകൊണ്ടും പ്രാധാന്യമുള്ള തമിഴ്ഭാഷയ്ക്കു മലയാളഭാഷയോടു കടംവാങ്ങേണ്ടിവന്നു എന്നു പറയുന്നതു കേട്ടാൽ സ്വഭാഷാഭിമാനികളായ തമിഴർക്കു സഹിക്കയില്ലായിരിക്കാം. മലയാളഭാഷ തന്നെ തമിഴിൽനിന്നുണ്ടായതാണെന്നും മററുമാണല്ലോ അവരുടെ സിദ്ധാന്തം. ഈ സിദ്ധാന്തം പറഞ്ഞുമെരട്ടി മഹാന്മാരായ പല മലയാളികളെപ്പോലും അവർ ഭ്രമിപ്പിച്ചിട്ടുമുണ്ട്. അങ്ങനെയൊക്കെയാണെങ്കിൽ ഇപ്പോൾ ദ്രാവിഡഭാഷയുടെ അനേകശാഖകളിൽ തെലുങ്ക്, കർണ്ണാടകം, തമിഴ് എന്നവയെപ്പോലെ ഒരു ശാഖ

യാണ മലയാളം എന്നുള്ള ഭാഷാശാസ്ത്രസിദ്ധാന്തം ബലപ്പെട്ടുവന്നപ്പോൾ മലയാളഭാഷ തമിഴിലേക്ക കടം കൊടുത്തു എന്നു പറഞ്ഞാൽ വിശ്വസിപ്പാനും യുക്തിയുണ്ടാവുന്നു. അടുത്ത ദേശഭാഷയായ തമിഴ മലയാളത്തിന്നായി അസംഖ്യം വാക്കുകളെ കടം എന്നല്ലാ സമ്മാനമായിട്ടുതന്നെയും കൊടുത്തിട്ടുണ്ട്. സമ്മതിക്കാം. തമിഴിന്നതു പ്രാബല്യമുണ്ടുതാനും. പക്ഷെ അയൽദേശത്തുള്ള ദരിദ്രകുടുംബക്കാർ ധനികകുടുംബക്കാൎക്ക കാഴ്ചവെക്കുന്ന സമ്പ്രദായത്തിൽ ചിലതങ്ങോട്ടും കൊടുത്തിട്ടുണ്ട്. ആ കൂട്ടത്തിലുള്ളതാണ നമ്മുടെ ആചാരഭാഷ തമിഴിൽ കാണുന്നതൊക്കെയും എന്നാണെന്റെ അഭിപ്രായം.

കാനെഴുത്തു പരമേശ്വരമേനോൻ.

# ൧. ഉഡണ്ണാമതിലകം.

മലയാളത്തെക്കുറിച്ചു ശരിയായ ചരിത്രപുസ്തകങ്ങളൊന്നുമില്ലാതിരിക്കുന്നതു വലിയ പോരായ്മയാണെന്നും മറ്റും നവീനവിദ്യാഭ്യാസമുള്ളവർ ആവലാതിപറയുന്നതു ഏറെക്കുറെ വാസ്തവമായ ഒരു സംഗതിതന്നെയാണ്. പക്ഷെ നമ്മുടെ പൂൎവ്വന്മാർ നിൎഭാഗ്യവശാൽ ഈ ഒരു വിഷയത്തിൽ അത്ര ദൃഷ്ടിവെക്കാതിരുന്നതിനാൽ ഇപ്പോഴത്തെ പുതിയ കൂട്ടർ പലരുംകൂടി പരിശ്രമിച്ചാലും മലയാളത്തിന്റെ പൂൎവ്വചരിത്രം ഏതുവിധത്തിലെങ്കിലും ഒന്നുണ്ടാക്കിത്തീൎക്കുവാൻ അത്ര എളുപ്പത്തിലൊന്നും സാധിക്കയില്ലെന്നു തീൎച്ചയായി പറയാം. എന്നാൽ അതുവിചാരിച്ചു നാം ഈ കാൎയ്യത്തിൽ ഒന്നും പ്രവൎത്തിക്കാതിരിക്കുന്നതും ഇപ്പോഴത്തെ പരിഷ്കൃതരീതിക്കു ചേൎന്നതല്ല. അതുകൊണ്ടു നമ്മുടെ കുലവൃദ്ധന്മാർ പറഞ്ഞുവരുന്ന ചില ഐതിഹ്യങ്ങളെ ശേഖരി

ച്ചിട്ടു, നമ്മെ വൃദ്ധന്മാരെന്നു പറയുവാൻ തക്കവണ്ണം ഇനയുണ്ടാവുന്ന അനന്തിരവന്മാരായ നവീനപണ്ഡിതന്മാൎക്കു സൂക്ഷ്മാസൂക്ഷ്മവിവേചനം ചെയ്തു ശരിയായ ഒരു ചരിത്രപുസ്തകമുണ്ടാക്കിത്തീൎക്കുന്നതിനു വേണ്ട സ്വത്തു സമ്പാദിച്ചുവെപ്പാൻ മാത്രമെങ്കിലും നാമിപ്പോൾ യഥാശക്തി ശ്രമിക്കാതെ കഴികയില്ലെന്നു വന്നിരിക്കുന്നു. ചുരുക്കിപ്പറയുന്നതായാൽ നമ്മുടെ മലയാളത്തിന്നു ചരിത്രകാലമായിട്ടില്ല; ഐതിഹ്യകാലമേ ആയിട്ടുള്ളു. എങ്കിലും 'കാലത്തിന്നൊത്ത കോലം' എന്ന പഴഞ്ചൊല്ലുപ്രകാരം പഴമക്കാർ പറഞ്ഞുകേട്ടിട്ടുള്ള ഒരു വലിയ ഐതിഹ്യത്തെ നമ്മുടെ ചരിത്രത്തിന്നുള്ളൊരു പ്രസ്താവനയായി ചേൎക്കുന്നതു് ഒട്ടുംതന്നെ അനാവശ്യമായിരിക്കയില്ലെന്നാണു് എന്റെ വിശ്വാസം.

പ്രാചീനകേരളത്തിൽ പരിഷ്കാരത്തിന്നു പരിപൂൎത്തി ഉണ്ടായിട്ടുള്ളതു പെരുമാക്കന്മാരുടെ വാഴ്ചക്കാലത്തായിരുന്നു എന്നു പ്രസിദ്ധമാണല്ലൊ. അക്കാലത്തു കേരളത്തിന്റെ തലസ്ഥാനം കൊടുങ്ങല്ലൂരായിരുന്നു. ഈ പ്രധാനപട്ടണം കൊടുങ്ങല്ലൂർ മുതൽ "തൃക്കണാമതിലകം" എന്നു കേൾവികേട്ടിരുന്ന മഹാക്ഷേത്രത്തിന്റെ വടക്കെ അറ്റത്തുവരെ നീണ്ടുകിടന്നിരുന്നു എന്നുമാത്രം പറഞ്ഞാൽ ഇതിന്നു് അന്നുണ്ടായിരുന്ന വിസ്താരം എത്രയാണെന്നു വായനക്കാർ സാമാന്യമൊക്കെ ഊഹിക്കാമല്ലൊ. ഈ മഹേശ്വരക്ഷേത്രമായിരുന്നു അക്കാലത്തു കേരളത്തിലുള്ള മറ്റെല്ലാക്ഷേത്രങ്ങളിലുംവെച്ചു് അധികം പ്രധാനപ്പെട്ടതും പന്നിയൂർ, ശുകപുരം (ചൊവ്വരം) മുതലായ പ്രധാനപ്പെട്ട ഗ്രാമക്ഷേത്രങ്ങൾപോലും അന്നു് ഈ ഒരു ക്ഷേത്രത്തിന്റെ കീഴിലായിരുന്നു എന്നുതന്നെ പറയണം. എന്തുകൊണ്ടെന്നാൽ അവയെല്ലാം പ്രത്യേകം ഓരോ ഗ്രാമക്കാരുടെ യോഗപരദൈവക്ഷേത്രങ്ങളേ ആയിരുന്നുള്ളു. 'തൃക്കണാമ

തിലകമോ കേരളത്തിലുള്ള അറുപത്തിനാലു ഗ്രാമക്കാൎക്കും പൊതുവിലുള്ള ഒരു കുലദൈവാലയമായിരുന്നു. എന്നു മാത്രമല്ല ധനപുഷ്ടി, പരിവാരവും വിശേഷിച്ചുമുള്ള ഓരോ അടിയന്തിരങ്ങൾ, ഉത്സവങ്ങൾ, ഉപാസനാഭേദങ്ങൾ, ഈശ്വരചൈതന്യം എന്നിവകകൊണ്ടും തൃക്കണ്ണാമതിലകം തന്നെയാണ് അന്നു മറെറല്ലാ ദേവാലയങ്ങളെയും അതിശയിച്ചുനിന്നിരുന്നതു്. അക്കാലങ്ങളിൽ ഈ മഹാക്ഷേത്രത്തിന്റെ അതിവിശാലമായ കളപ്പുരയിൽ കേരളത്തിലുള്ള സകല ബ്രാഹ്മണരുടെയും ഒരു മഹായോഗം (വലിയസഭ) നിത്യസന്നിഹിതമായിരുന്നു. അന്നു വേദശാസ്ത്രാദിപാഠങ്ങളുടെ പരിപൂൎത്തി വരുത്തുകമാത്രമല്ല, മതവിഷയങ്ങളായും ആചാരവിഷയങ്ങളായുമെന്നുവേണ്ട രാജ്യതന്ത്രങ്ങളെ സംബന്ധിച്ചും ജനസമുദായത്തിന്റെ യോഗക്ഷേമങ്ങളെ ഉദ്ദേശിച്ചും മററുമുള്ള സകലകാൎയ്യങ്ങളിലും വാദപ്രതിവാദംചെയ്തു സംശയനിവൃത്തിവരുത്തി ഒരു തീൎച്ചവിധി കല്പിക്കുന്നതും ഈ മഹാബ്രാഹ്മണയോഗത്തിൽത്തന്നെയായിരുന്നു. കേരളചക്രവൎത്തികളായ പെരുമാക്കന്മാരുടെ ഒരു പാൎല്ലിമെൻറു സഭതന്നെയായിരുന്നു ഈ മഹാസമാജം എന്നുകൂടി പറഞ്ഞാൽ ഇതിന്റെ മാഹാത്മ്യാതിശയത്തെക്കുറിച്ചു ചുരുക്കത്തിലെല്ലാവിവരണവും കഴിഞ്ഞു.

പെരുമാക്കന്മാരുടെ വാഴ്ചക്കാലത്തിനുശേഷവും കുറെക്കാലത്തോളം ഈ മഹാക്ഷേത്രം വളരെ പുഷ്ടിയോടുകൂടിത്തന്നെ നിന്നിരുന്നു. മഹാബ്രാഹ്മണരുടെ എന്നുവച്ചാൽ കേരളത്തിലുള്ള ജനസമുദായപ്രതിനിധികളുടെ ആ മഹായോഗവും പിന്നീടു ചില ശതാബ്ദങ്ങളോളം അവിടെത്തന്നെയാണു കൂടിയിരുന്നതു്. എന്നാൽ കൊല്ലവൎഷാരംഭങ്ങൾക്കുമുമ്പായി കലിവൎഷം 3666-ാമാണ്ടു പന്നിയൂർ ഗ്രാമക്കാർ വരാഹമൂൎത്തിയെ ചുട്ടുപൊട്ടിച്ചതായി പറയുന്ന കാലത്തിന്നും, 'ഒരലാശ്ശേരിയോഗിയാതിരിപ്പാടു്' എന്നു

പ്രസിദ്ധനായ മഹാപുരുഷൻ 'തൃശ്ശിവപേരൂർമതിലകം പുഷ്ടിവരുത്തിയതായി പറയുന്ന കാലത്തിനും ഇടക്കാണു 'തൃക്കണാമതിലകം' നശിച്ചുപോയതെന്നു ഊഹിക്കേണ്ടിയിരിക്കുന്നു. പനിയൂർഗ്രാമം ക്ഷയിച്ചതിൽപിന്നെയാണു് ഇരിങ്ങാലക്കുടെഗ്രാമം ഉയൎന്നതെന്നും തെലാശ്ശേരി യോഗിയാതിരിപ്പാടാണു തൃക്കണാമതിലകത്തുണ്ടായിരുന്ന മഹാബ്രാഹ്മണയോഗം തൃശ്ശിവപേരൂർ ക്ഷേത്രപ്രിയക്ഷേത്രത്തിലേക്കു മാററിയതെന്നും പ്രസിദ്ധിയുണ്ടു്. തൃക്കണാമതിലകത്തിന്റെ താഴ്ചയും, ഇരിങ്ങാലക്കുടഗ്രാമത്തിന്റെ ഉയർച്ചയും തമ്മിൽ ഏതോ ഒരു ദൃഢമായ സംബന്ധമുണ്ടെന്നു തോന്നുന്നതിനാലാണു് ഈ തൃക്കണാമതിലകം നശിച്ചതു മുൻപറഞ്ഞ കാലത്തിലായിരിക്കാമെന്നു് ഊഹിക്കുവാനിടവന്നതു്.

ഒടുക്കത്തെ ചേരമാൻപെരുമാളായിരുന്ന ഭാസ്കരരവിവൎമ്മകുലശേഖരപ്പെരുമാൾ രാജ്യാധികാരം വിട്ടൊഴിയുമ്പോൾ കൊടുങ്ങല്ലൂർ നാട്ടുകം മുഴുവൻ ഐരാണിക്കുളം ഗ്രാമത്തിന്റെ അദ്ധ്യക്ഷനായ പടിഞ്ഞാറേടത്തു ഭട്ടതിരിക്കാണു ദാനപ്രകാരം അധികാരപ്പെടുത്തീട്ടുള്ളതെങ്കിലും തൃക്കണാമതിലകം ക്ഷേത്രകാൎയ്യം പണ്ടേതന്നെ അന്വേഷിച്ചുവന്നിരുന്നതു തെക്കേടത്തുനായരെന്നും വടക്കേടത്തു നായരെന്നും പറഞ്ഞുവരുന്ന രണ്ടു നായർ കുടുംബക്കാരായിരുന്നു. അതിനാൽ അദ്ദേഹം തന്റെ അധികാരകാലത്തു് അവരുടെമേൽ ഒരു രാജ്യാധികാരം മാത്രമേ വഹിച്ചിരുന്നുള്ളു. ക്ഷേത്രത്തിലെ ഊരാളന്മാരുടെ നിലയിൽ സകലകാൎയ്യങ്ങളും അവർതന്നെയാണു നടത്തിപ്പോന്നിരുന്നതു്. ആ ക്ഷേത്രത്തിനു സകലവിധത്തിലും പുഷ്ടിവരുത്തുവാൻ ഇവർ സമൎത്ഥന്മാരായിരുന്നു. ഇവരുടെ പ്രാബല്യത്തിന്നും ധനപുഷ്ടിക്കും എതിരില്ലാതിരുന്നതിനാൽ ക്ഷേത്രത്തിനു ക്രമേണ അധികമായ പുഷ്ടി കൂടി വന്നിരുന്നു. തൃശ്ശിവപേരൂർ, ഗുരുവായൂർ മുതലായ മഹാക്ഷേത്രങ്ങൾ പലതും

ഈ ക്ഷേത്രത്തിന്റെ കീഴേടങ്ങളായിരുന്നതിനാൽ അവയും ഇവർ വേണ്ടപോലെ പുഷ്ടിവരുത്തിക്കൊണ്ടിരുന്നു. ഈ മഹാക്ഷേത്രത്തിന്റെ 'മതിലകം' ഗ്രന്ഥപ്പുരകളെത്തന്നെയല്ല വും 'നെയ്ഭരണി'യമ്പലവും പുറത്തുള്ള ഉപദേവന്മാരുടെ ക്ഷേത്രങ്ങളായിരിക്കുന്നതുകൊണ്ടും രണ്ടുനാഴികയോളം വിസ്താരമുള്ളതായിരുന്നു. ഈ മതിലകത്തിന്റെ വിസ്താരം നിമിത്തമാണ് ആ ദേശത്തിനുതന്നെ 'മതിലകം' എന്ന പേരു വരുന്നത്. ഇപ്പോൾ ആ മഹാക്ഷേത്രവും മതിലുമെല്ലാം നശിച്ചുപോയിട്ടും 'മതിലകം' എന്ന പേർ മാത്രം ശേഷിച്ചിരിക്കുന്നു. ഇക്കാലത്തും ആ ക്ഷേത്രത്തിന്റെ സൂചകമായി വലിയകുളം ഒന്നുമാത്രമേ അവിടെ കാണാനുള്ളു. അക്കാലത്ത് അങ്ങനെയുള്ള മതിൽക്കെട്ടിന്നു പുറമെ ആറു മതിൽക്കെട്ടും കൂടിയുണ്ടാക്കി അതാതിനുള്ളിൽ അവസ്ഥാനുസാരേണ ഓരോ ജാതിക്കാരുടെ ഭവനങ്ങളും ക്രമത്തിൽ ഉണ്ടാക്കിച്ചു ആ പ്രദേശം 'ശ്രീരംഗം' പോലെ ഭംഗിയാക്കിത്തീർക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ഏകശാസനക്കാരും കേരളകുംബന്മാരുമായ നായന്മാർ ഉത്സാഹിച്ചു പുറപ്പെട്ടു. അവരുടെ ഈ ഉദ്യമത്തിന്ന് ഉടനെ വലിയ വിരോധക്കാരും ഉണ്ടായി. ഈ വിരോധകക്ഷിക്കാർ ഇരിങ്ങാലക്കുടക്കാരല്ലാതെ മററാരുമായിരുന്നില്ല. അവർക്കതിൽ പ്രത്യേകം തടസ്ഥം പറയുവാൻ നല്ല കാരണവുമുണ്ടായിരുന്നു. ഒടുക്കത്തെ മതിൽക്കെട്ട് ഇരിങ്ങാലക്കുടെ ഗ്രാമത്തിന്റെ സങ്കേതത്തിൽ കടന്നുകെട്ടേണ്ടിവന്നതിനാൽ അവർക്കതിൽ കലശലായ വൈരാഗ്യം ജനിച്ചു. എന്നാൽ അതിപ്രബലന്മാരായ മതിലകത്തുകാരുണ്ടോ ദുർബ്ബലന്മാരും സാധുക്കളും ആയ ഇരിങ്ങാലക്കുടക്കാരുടെ വൈരസ്യം വകവെയ്ക്കുന്നു? ഇരിങ്ങാലക്കുടക്കാരുടെ ശാഠ്യസങ്കടവും കണ്ടപ്പോൾ ഒടുവിലമതിൽക്കെട്ട് ആദ്യംതന്നെ തീർത്തുകളയാമെന്നാണ് നായന്മാരുറച്ചത്. അവർ മുറയ്ക്കു

കിടങ്ങുകോരി പണിനടത്തിച്ചുതുടങ്ങി. അതിൽ മറെറ കൂട്ടൎക്കു വളരെ സങ്കടമായി. ആ ഗ്രാമസങ്കേതവാസികളിൽ പ്രമാണികളായ നമ്പൂരിമാർ ഒന്നിച്ചുകൂടി ആലോചിച്ചു നായന്മാരോടു നേരിട്ടുതന്നെ വിരോധം പറഞ്ഞുനോക്കി. ബ്രാഹ്മണരേക്കാളും തങ്ങളുടെ ഈശ്വരനാണു മാഹാത്മ്യം കൂടുന്നതെന്നു വിചാരിച്ചുറച്ചിട്ടുള്ള മതിലകത്തു നായന്മാർ ആ മഹാബ്രാഹ്മണവാക്കും നിരാകരിച്ചതേയുള്ളു. ഇവരുടെ ഈ അത്യന്തിന്തക്കത്തിൽ മതിലകത്തു യോഗക്കാരായ മഹാബ്രാഹ്മണരുടെ മദ്ധ്യസ്ഥവിധിപോലും ഫലിച്ചില്ലെന്നേ വേണ്ടു. 'വിനാശകാലേ വിപരീതബുദ്ധിഃ' എന്നു പറഞ്ഞ കൂട്ടത്തിൽ ആപത്തടുത്തിരിക്കുമ്പോൾ എന്തു സദുപദേശം ചെയ്താലും നേരെതോന്നാൻ പ്രയാസമാണല്ലോ. ഇത്രയൊക്കെയായിട്ടും ഇരിങ്ങാലക്കുടക്കാരും ഒഴിച്ചുപോയില്ല. നിവൃത്തിയുണ്ടെങ്കിൽ ഇതു മുടക്കണമെന്നുതന്നെ അവർ നിശ്ചയിച്ചു. ഇരിങ്ങാലക്കുടക്കാരുടെ ഐകമത്യം അന്നുമുതല്ക്കാണു പ്രസിദ്ധമായിത്തീൎന്നതു്. ആ ഗ്രാമസങ്കേതത്തിൽപെട്ട സകലജാതിക്കാരും ആബാലവൃദ്ധം ഒരുമിച്ചു മതിലുകെട്ടുന്ന സ്ഥലത്തു ചെന്നിട്ടു് 'അരുതേ അരുതേ! ഞങ്ങളുടെ ഗ്രാമസങ്കേതത്തിൽ കടത്തി നിങ്ങൾ മതിലുകെട്ടരുതേ' എന്നു വിളിച്ചുനിലവിളിച്ചു. ഇതുകൊണ്ടു് അവരുടെ കണ്ണീരിനല്ലാതെ, മതിലകത്തുകാരുടെ മുൻനിശ്ചയത്തിനു ലവലേശവും ഇളക്കം തട്ടിയില്ല. ഒരു ഭാഗക്കാർ വന്നു നിലവിളികൂട്ടുന്നു; മറേറവർ മുറയ്ക്കു മതിലു കെട്ടുന്നു. ഇരുകക്ഷിക്കാരും അവരവരുടെ സ്വാൎത്ഥപ്രതിപത്തി വിട്ടില്ല. മതിലകത്തുകാർ അതിപ്രബലന്മാരാകയാൽ അവരോടു കയ്യൂക്കുപ്രയോഗിച്ചു ജയം നേടിക്കളയാമെന്നു് ഇരിങ്ങാലക്കുടക്കാർ വിചാരിച്ചതേയില്ല. അവർ കൂട്ടംകൂടി ഒന്നായിനിന്നു നിലവിളിച്ചുപറകയും ഗ്രാമപരദേവതയായ ഭരതസ്വാമിയെ ('സംഗമേശ'നെന്നും

‘കൂടൽമാണിക്യ’മെന്നും ഇവരുടെ പരദേവതയ്ക്കു പേർ സിദ്ധിച്ചതു പിന്നെയും കുറെക്കാലം കഴിഞ്ഞിട്ടാണു്) പിടിച്ചു ശപഥം ചെയ്യുകയും എതൃകക്ഷിക്കാർ നശിക്കുവാൻ പ്രാർത്ഥിക്കുകയും ചെയ്തുനോക്കി. അതുകൊണ്ടൊന്നും യാതൊരു ഫലവും ഉണ്ടായില്ല. ഒടുവിൽ അവർ മതിൽ കെട്ടുന്ന സ്ഥലത്തു വന്നു നിരന്നുകിടന്നു താന്താങ്ങളുടെ ശരീരം കൊണ്ടു തടസ്ഥം ചെയ്തുനോക്കുക എന്നായി. അതിൽ മതിലകത്തുകാൎക്കു വലിയ ധൎമ്മസങ്കടമായിത്തീൎന്നു. എങ്കിലും സ്ഥിരോത്സാഹന്മാരായ നായന്മാരുടെ ആൾക്കാർ ഇവരെ ഒരുപുറത്തു നീക്കുമ്പോഴേക്കും അവർ മറ്റൊരുപുറത്തു നിരന്നു കഴിയും. ഇങ്ങനെ വലിയ ഒരു കോലാഹലമായിത്തീൎന്നു. ഒരു കക്ഷിയിൽ വേദവേദാംഗവേദികളും, ശ്രൗതസ്മാൎത്തവിധിവിശാരദന്മാരും, ഷൾക്കൎമ്മനിരതന്മാരും, വൎണ്ണാശ്രമനിഷ്ഠയുള്ളവരും, മഹാതപസ്വികളായ ‘തരണനല്ലൂർ’ ഗ്രാമക്കാർ മുതലായ അനേകം ഉത്തമബ്രാഹ്മണരും അവരുടെ അധീനത്തിലുള്ള മറ്റു പല ജാതിക്കാരുമായിരുന്നു. മറുകക്ഷിയിൽ മഹാധീരന്മാരും, സ്ഥിരനിശ്ചയന്മാരും, ഏററവും ജനസ്വാധീനമുള്ളവരും, മഹാധനികന്മാരും, ആയുധപ്രയോഗത്തിൽ അതിവിദഗ്ദ്ധന്മാരും, ശൂദ്രന്മാരും, അപരാജിതന്മാരുമായ നായന്മാരും അവരുടെ ആജ്ഞയിൻകീഴിൽ നില്ക്കുന്ന അസംഖ്യം മറ്റുജാതിക്കാരുമായിരുന്നു. ഇരുപക്ഷക്കാരുടെയും ഉദ്യമം കേവലം ദൈവപ്രതിപത്തിമൂലമായിരുന്നുതാനും. അവർ തമ്മിൽ നടന്ന ലഹളയിൽ മഹാബ്രാഹ്മണരെ മാത്രം ഉപദ്രവിക്കുവാൻ വളരെ മടിയുള്ള നായന്മാരുടെ കല്പനയ്ക്കനുസരിച്ചു് അവരുടെ ഭടന്മാർ ബ്രാഹ്മണരെ എല്ലാം ബലാൽക്കാരേണ കൊണ്ടുപോയി ഒരു വലിയ അഗ്രശാലയിലിട്ടടച്ചു തടവിൽ പാർപ്പിക്കയും മറെറല്ലവർ ആരെങ്കിലും മതിൽ കെട്ടുന്നേടത്തു വന്നു നിരന്നു കിടന്നാൽ അവരുടെ മേൽ കല്ലുപടുത്തു മതിലുകെട്ടുകയും

ചെയ്തു. എന്തിനധികം വിസ്തരിക്കുന്നു? സാഹസസംസ്മിത്താം അങ്ങിനെയുള്ള ആ പുറമതിലിന്റെ അസ്ഥിവാരം 'അസ്ഥിഭാര'മായിത്തീൎന്നു എന്നു പറഞ്ഞാൽ കഴിഞ്ഞു വല്ലൊ.

മലയാളത്തിലുള്ള മഹാബ്രാഹ്മണർ മുതലായ സകല ദ്വിജവൎഗ്ഗങ്ങൾക്കും സന്ധ്യാവന്ദനം തുടങ്ങിയുള്ള നിത്യകൎമ്മങ്ങളിൽ നേരനീക്കം വരുത്തിക്കൂടാ എന്നു നിഷ്കൎഷയുണ്ടായിരുന്നതും ആദ്യമായി തെറ്റിത്തുടങ്ങിയതു് അന്നുമുതല്ക്കാണു്. തടവിൽപെട്ടുപോയതിനാൽ സന്ധ്യാവന്ദനം, ഔപാസനംമുതലായ നിത്യകൎമ്മങ്ങൾക്കു മുടക്കംപെററിയ മഹാബ്രാഹ്മണൎക്കു് അന്നുണ്ടായിരുന്ന മനോവ്യസനം ഇന്ന പ്രകാരത്തിലായിരുന്നു എന്നു പറഞ്ഞറിയിക്കുവാൻ തീരെ പ്രയാസംതന്നെ! അന്നു സംഭവിച്ചതായ ആ അത്യാപത്തിനെ സൂചിപ്പിച്ചിട്ടാണു് ഇന്നും ഇരിങ്ങാലക്കുടെഗ്രാമത്തിൽപ്പെട്ട സകല ദ്വിജവൎഗ്ഗക്കാരും സന്ധ്യാവന്ദനത്തിന് ഏകാൎഘ്യം (ഒരു ഊക്കലു) മാത്രമായി നടത്തിപ്പോരുന്നതു്. എന്നാൽ ഈ ഗ്രാമത്തിൽപ്പെട്ട മൂന്നില്ലക്കാൎക്കു് ഇപ്പോഴും മൂന്നൎഘ്യമായിട്ടും കണ്ടുവരുന്നുണ്ടു്. ഈ ആചാരഭേദത്തിനുള്ള കാരണം അന്നു മൂന്നില്ലക്കാർ ഈ യോഗത്തിൽ ചേരാഞ്ഞിട്ടോ അവൎക്കു വല്ലസംഗതിവശാലും സന്ധ്യാവന്ദനം മുടങ്ങുവാനിടവരാഞ്ഞിട്ടോ എന്താണെന്നു സൂക്ഷ്മമായി പറയുവാൻ സാധിക്കയില്ല. ശുകപുരം, പെരുമനം, ഐരാണിക്കുളം, ചേന്നനാട്ടു് ഈ ഗ്രാമങ്ങളിലുള്ള നമ്പൂരിമാരിലും ഉദ്ദേശം ചിലർ ഏകാൎഘ്യക്കാരായിട്ടുണ്ടു്. അവരും ഇതുപോലെ വല്ല കാരണത്താലും നിയമഭംഗം വന്നുപോയവരുടെ വംശശാഖയിൽ പെട്ടവരായിരിക്കാം. ഏതായാലും മേല്പറഞ്ഞ അപൂൎവ്വസംഭവത്തിനുശേഷം ഇരിങ്ങാലക്കുടക്കാരെല്ലാവരും മതിലകത്തുനിന്നു പിൻവലിച്ചു. മതിലകത്തുകാരുടെ ഈ സാഹസപ്രവൃത്തിയിൽ മററുള്ള

മഹാബ്രാഹ്മണൎക്കും അവരുടെ മേൽ വൈരസ്യം ജനിക്കുവാനിടയായി. തൃക്കണാമതിലകത്തു കളപ്പുരയ്ക്കൽ കൂടിയിരുന്ന യോഗക്കാർ നമ്പൂരിമാരും ഓരോരുത്തരായി ഒഴിച്ചുപോകുവാൻ തുടങ്ങി. രക്ഷാധികാരിസ്ഥാനം വഹിച്ചിരുന്ന പടിഞ്ഞാറേറടത്തു പട്ടേരിയും ഈ നായന്മാൎക്കു ചില നിരോധകല്പനകളയച്ചു. എന്നാലിത്രയൊക്കെയായിട്ടും സ്ഥിരനിശ്ചയന്മാരായ നായന്മാർ ശ്രമിച്ച കാൎയ്യത്തിൽ നിന്നു് ഒരടിയെങ്കിലും പിന്നോക്കംവെച്ചതുമില്ല

ഇരിങ്ങാലക്കുടക്കാർ കൂട്ടത്തോടെ മടങ്ങിപ്പോന്നതിന്റെശേഷം മഹാബ്രാഹ്മണരെല്ലാരുംകൂടി "പട്ടണം." എന്ന ആഭിചാരകൎമ്മത്തിനാരംഭിച്ചു ഇതു അത്യാപത്തിൽ പെട്ട കേരളബ്രാഹ്മണൎക്കു ശത്രുക്കളുടെനേരെ പ്രയോഗിക്കുന്നതിനുള്ള ഒരു ബ്രഹ്മാസ്ത്രമായിട്ടാണു പണ്ടുള്ളവർ കരുതിപ്പോന്നിരുന്നതു്. ഇരിങ്ങാലക്കുടക്കാൎക്കു് ഇതല്ലാതെ മറെറാരു ആയുധവും പ്രയോഗിച്ചുനോക്കുവാനില്ലാതെയായി തീൎന്നതിനാൽ അവരെല്ലാവരും അവിടെ ക്ഷേത്രത്തിലൊത്തുകൂടി മേല്പറഞ്ഞ ആഭിചാരകൎമ്മമാരംഭിച്ചു. അഹസ്സു പകുന്നാൽ കുളിച്ചുനിത്യകൃത്യങ്ങൾ കഴിച്ചുതിന്നശേഷം എല്ലാവരും ശത്രുസംഹാരകരങ്ങളായ മന്ത്രങ്ങളെക്കൊണ്ടു തങ്ങളുടെ പരദേവതയെ സേവിച്ചുകൊണ്ടിരിക്കും. ഇങ്ങനെ മദ്ധ്യാഹ്നംവരെ സേവകഴിഞ്ഞാൽ വന്നുകൂടിയ ബ്രാഹ്മണൎക്കൊക്കെ ചതുൎവ്വിധവിഭവത്തോടുകൂടിയ സദ്യയുടെ വട്ടമായി. ദൂരദേശങ്ങളിൽനിന്നും മററും വിശന്നുവരുന്ന അതിഥികളും വേറെയുള്ളവരും എല്ലാംകൂടി സദ്യക്കു പന്തിയിൽ നിരന്നിരുന്നാൽ സകലഭക്ഷണസാധനങ്ങളും വിളമ്പി "കുടിയ്ക്കുക നീർവീഴ്ത്തും." ബ്രാഹ്മണർ അതു കുടിക്കുന്നതിനു മുമ്പായി ആ യോഗത്തിൽപ്പെട്ട നാലു ബ്രാഹ്മണർ തങ്ങൾക്കു നേരിട്ട സങ്കടം ഇവരുടെ മുമ്പാകെ ചെന്നു "വിളിച്ചു ചൊല്ലിക്കേൾപ്പിച്ചിട്ടു" ഈസങ്കടത്തിനു നിവൃത്തിവരുത്തിത്തരേണ്ടതിങ്ങൾ ഉണ്ണാവൂ എന്നു പ്രാൎത്ഥിക്കു

കയായി. "അങ്ങനെതന്നെ" എന്നു് അവർ ശപഥംചെയ്തു കൈകൂടഞ്ഞെഴുന്നേററു എല്ലാവരുംകൂടി ശത്രുഹരമായ ഒരുവലിയ അഥർവ്വസഹോമവും ജപവും മററുമായി നേരം സന്ധ്യയാകും. സന്ധ്യാവന്ദനത്തിനുശേഷവും ഈ ക്രിയയുടെ അവശേഷം നടത്തീട്ടു കേവലം പ്രാണരക്ഷക്കുമാത്രം പാകംചെയ്യാത്ത വല്ല ഫലമൂലങ്ങളും പച്ചവെള്ളവും കഴിച്ചു കിടന്നുറങ്ങും. അഹസ്സു[illegible]കന്നാൽ പിന്നെ പിറേറദിവസവും കൃത്യം ഇതുതന്നെ. അങ്ങനെ ഇവർ ഒരു മണ്ഡലം (നല്പത്തൊന്നുദിവസം) ഈ ക്രിയ നടത്തിപ്പോന്നു. അപ്പോഴേക്കു മതിലകത്തു് ഊരാളന്മാരായ തെക്കേടത്തു നായരും വടക്കേടത്തു നായരും തമ്മിൽ ഒരു നിസ്സാരമായ സംഗതിയിന്മേൽവച്ചു അന്തഃഛിദ്രം മുഴുത്തുവശായി. തെക്കേടത്തു നായന്മാരിൽ ഒരു ചെറുപ്പക്കാരൻ ഒരു പന്നിയെ നായാടി ഓടിച്ചു വടക്കേടത്തു നായന്മാരുടെ സ്ഥലത്തുവച്ചു എയ്തുകൊന്നു. വടക്കേടത്തു നായന്മാരിൽ ഒരുവൻ അതു കണ്ടിട്ടു് ഈ പന്നി ഞങ്ങളുടെ സ്ഥലത്തുവന്നു ചത്തതാകയാൽ ഞങ്ങൾക്കു കിട്ടേണ്ടതാണെന്നു നേരമ്പോക്കായി പറഞ്ഞു. മററെ ചെറുപ്പക്കാരൻ ഇതിനു കുറെ അധികപ്രസംഗവും അലക്ഷ്യവും ആയിട്ടാണു മറുപടിപറഞ്ഞതു്. അതു് ഈ ആൾക്കു് രസിച്ചില്ല. എന്തിനധികം പറയുന്നു? അവർ തമ്മിൽ വാക്കുമുഴുത്തിട്ടൊടുക്കം ആയുധമെടുത്തു വെട്ടും കുത്തുമായി. കാരണവന്മാർ അതു കേട്ടുവന്നു് ഇരുഭാഗവും അനന്തിരവന്മാരെ സഹായിച്ചു കലഹം മുഴപ്പിച്ചു് ഇരുകക്ഷിക്കാരും ആൾശേഖരത്തോടുകൂടി വലിയ യുദ്ധത്തിനൊരുമ്പെട്ടു ചേററുവാമണപ്പുറത്തുകാർ മുഴുവനും ഇവരുടെ ഓരോ കക്ഷിയിൽ ചേന്നു ലഹളയും വളരെ ഭയങ്കരമായിത്തുടങ്ങി. ഛിദ്രാപേക്ഷികളായ ഇരിങ്ങാലക്കുടെ ഗ്രാമണികളും ആൾക്കാരോടുകൂടി ഇതിന്നിടയിൽ കടന്നു രണ്ടുഭാഗത്തും അസംഖ്യം

ആളുകളെക്കൊന്നൊടുക്കി. ഈ വലിയ കലശലിനിടയിൽ തെക്കേടത്തു നായരുടെയും വടക്കേടത്തു നായരുടെയും വംശം മുഴുവനും മുടിച്ചു വീടുകളും ചുട്ടുപൊട്ടിച്ചു. ഇതുകൊണ്ടും കഴിഞ്ഞില്ല, പിന്നത്തെ കലാപമാണ് ഇതിലും കഠോരമായിത്തീർന്നതു്. തൃക്കണാമതിലകത്തെ മതിലുകൾ ഇടിച്ചു പൊളിച്ചു; ഗോപുരങ്ങൾ ചുട്ടെരിച്ചു. അഗ്രശാലകൾക്കു തീവച്ചു എന്നുമാത്രമല്ല, ആ മഹാക്ഷേത്രം മുഴുവനും പൊടിഭസ്മമാക്കിത്തീർത്തുകളഞ്ഞു. ആരാണ്, എന്താണ്, എന്നൊന്നും "കേൾപ്പോരും കേൾവിയും" ഇല്ലാത്ത സ്ഥലത്തു് അത്യാവേശത്തോടുകൂടിയ പലതരം കൊള്ളക്കാർ കടന്നുകൂടിയാൽ എന്തൊക്കെ ഉണ്ടാകുമോ അതൊക്കയും, അതിലധികവുംകൂടി അവിടെ സംഭവിച്ചു എന്നേ പറയേണ്ടതുള്ളൂ. യഥാശക്തി പണങ്ങളും പാത്രങ്ങളും ഓരോരുത്തൻ അപഹരിച്ചു. ചിലർ സ്ഥാവരസ്വത്തുക്കൾ കൈവശപ്പെടുത്തി. ഈ കൂട്ടത്തിലാണ് ഇരിങ്ങാലക്കുട, തിരുവഞ്ചിക്കുളം മുതലായ പല ക്ഷേത്രങ്ങൾക്കും സ്വത്തു വർദ്ധിച്ചതു്. തൃക്കണാമതിലകത്തിനു കീഴേടമായിരുന്ന തൃപ്പേക്കുളം, അന്തിക്കാട്ട്, ഗുരുവായൂർ മുതലായ പല ക്ഷേത്രങ്ങൾക്കും സ്വാതന്ത്ര്യം സിദ്ധിച്ചു. കാലത്തിന്റെ ശക്തികൊണ്ടോ, ഇരിങ്ങാലക്കുടക്കാരുടെ ആഭിചാരകർമ്മത്തിന്റെ ബലംകൊണ്ടോ, ഏതുകൊണ്ടെങ്കിലും "തൃക്കണാമതിലക"ത്തിന്റെ മഹിമയും ഇങ്ങനെ കലാശിച്ചു. മഹത്തായ പരമേശ്വരബിംബംമാത്രം അവിടെ നശിക്കാതെ ശേഷിച്ചു. അതിനും ക്രമേണ കഠിനമായ കഷ്ടത നേരിട്ടു. കാലാന്തരത്തിൽ മുഹമ്മദീയരും ക്രിസ്ത്യാനികളും ഈ ക്ഷേത്രസ്ഥാനത്തു പള്ളികയററി. ഇതിനുപുറമെ ദ്വീപാന്തരത്തിൽനിന്നു വന്നുകൂടിയ ചില ക്രിസ്ത്യാനികൾ ഈ മഹേശ്വരവിഗ്രഹം അവിടെനിന്നും ഇളക്കി പറിച്ചെടുത്തു കപ്പലിൽകയററി കൊച്ചിയിൽ

കൊണ്ടിറക്കി. പിന്നെ കൊച്ചിയിൽ കപ്പൽയാത്രക്കാൎക്കു കൊടികാട്ടുന്ന കൊടിമരം കെട്ടിയുറപ്പിക്കുന്ന കയർ വലിച്ചുകെട്ടിയിരുന്ന കല്ലായിട്ടു വളരെക്കാലം കിടന്നിരുന്നതും പ്രസിദ്ധപ്പെട്ട ഈ ശൈവബിംബം തന്നെയായിരുന്നു. ഇയ്യിടയിൽ അവിടെ കൊടിമരം സ്തംഭമാക്കിയതോടുകൂടി സ്വാമിക്കും ബന്ധനത്തിൽനിന്നു മോചനം കിട്ടി. ഇപ്പോൾ ആ വിഗ്രഹം തിരുമലദേവസ്വത്തിലേക്കു കൊങ്കിണികൾ ലേലംകൊണ്ടു അടുത്തൊരേടത്തു പ്രതിഷ്ഠിച്ചിട്ടുണ്ടു്.

ആ ബിംബത്തിന്മേൽ എണ്ണയാടീട്ടു തലവേദനയും മററും ക്ഷണത്തിൽ നശിച്ചതായി പലൎക്കും അനുഭവം വന്നിട്ടുണ്ടത്രെ. ഓരോ കാലത്തു് അഭിവൃദ്ധിയും, ക്ഷയവും, അഗ്നിഭയം മുതലായ ആപത്തുകളും, ചിലപ്പോൾ നാടുകടത്തലും, ബന്ധനവും, മോചനവും, നമ്മെപ്പോലെതന്നെ ഈശ്വരന്മാൎക്കും അനുഭവിക്കേണ്ടിവരുമെന്നുള്ളതിന്നു ഇതു തന്നെ ഒരു ലക്ഷ്യമായിരിക്കുന്നു.

കുഞ്ഞിക്കുട്ടൻതമ്പുരാൻ.

---

# വ്യ. ഭാഷാപരിഷ്കാരം.

ഭാഷാപോഷിണീ മാസിക പുസ്തകത്തിൽ പ്രവേശിക്കുന്നതിനെപ്പററിയുള്ള എന്റെ മനോരഥമെല്ലാം കുറച്ചുകാലമായി മനോരഥമാത്രമായിരിക്കുന്നതിനെപ്പററി ഞാൻ പലപ്പോഴും ക്ലേശപൂൎവ്വം ചിന്തിക്കാറുണ്ടു്. ഈ ഉപേക്ഷയ്ക്കു കാരണം കൃത്യാന്തരങ്ങളോ, അലസതയോ, എന്നു ഇവിടെ പരിച്ഛേദിക്കുന്നില്ല. എന്നാൽ ഭാഷാപരിഷ്കാരത്തെ ലക്ഷ്യമാക്കി പ്രവൎത്തിക്കുന്ന ഈ മാസിക സൎവ്വോൽകൎഷേണ വൎത്തിക്കട്ടെ എന്നുള്ള എന്റെ പ്രാൎത്ഥന ഒരിക്കലെങ്കിലും മന്ദതയെ പ്രാപിച്ചിട്ടില്ല എന്നുള്ള വാസ്തവം

ഒരു നാന്ദിയായി ഇവിടെ പ്രസ്താവിച്ചേക്കാം. സാഹിത്യ സംബന്ധമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന പലർക്കും രസാവഹമായിരിക്കുമെന്നു കരുതിയാണ്, ഭാഷാപരിഷ്കാരസംബന്ധമായി ചില സംഗതികളെപ്പററി ഇവിടെ ചിലതെല്ലാം പറയാമെന്നുവച്ചതു്. പലരും തെററിദ്ധരിക്കാൻ സംഗതിയായിട്ടുള്ള ചില കേരളപാണിനീയസൂത്രങ്ങളെ വിശദീകരിക്കണമെന്നു കൂടെ ഉദ്ദേശം ഇല്ലെന്നുമില്ല.

൨. 'ഞാൻ അവനെ അടിച്ചു' എന്നിത്യാദികളിലെപ്പോലെ, ദീർഘവും ഹ്രസ്വവും അല്ലാത്ത ഒരു "എ" കാരം മലയാളത്തിൽ ഉണ്ടെന്നും, അതിനെ കുറിക്കുന്നതിനായി ഒരു പ്രത്യേകലിപി ഉണ്ടാക്കേണ്ടതല്ലയോ എന്നും ചിലർക്ക് ഒരു പക്ഷം ഉണ്ടു്. സാധാരണങ്ങളായ ഹ്രസ്വാക്ഷരങ്ങളെ അപേക്ഷിച്ചു് "എ" കാരശബ്ദത്തെ ചില സ്ഥലങ്ങളിൽ ചില ആളുകൾ ദീർഘീകരിക്കുന്നുണ്ടെന്നു സമ്മതിച്ചേതീരൂ. എന്നാൽ ആ ദീർഘീകരണം അനാവശ്യമാകുന്നു എന്നുമാത്രമല്ല, ഹ്രസ്വം ആക്കുന്നതിനാൽ ദോഷം യാതൊന്നും ഇല്ലെന്നും ദീർഘീകരണപക്ഷക്കാരും അനുസരിക്കാതെ ഇരിക്കുകയില്ല. പിന്നെ ഉണ്ടാകുന്ന ഒരു ചോദ്യം, ഇങ്ങനെയുള്ള അക്ഷരങ്ങൾക്കു കവിതയിൽ ഒരു മാത്രയോ രണ്ടു മാത്രയോ സങ്കല്പിക്കപ്പെടേണ്ടതു് എന്നു് ആകുന്നു. ഈ "എ" കാരത്തിനു പിൻപു വരുന്ന ലിപി ദ്വിത്വമായിരുന്നാൽ (എന്നെക്കൂടെ) "എ" കാരം കവിതയിൽ സ്വയം ദീർഘമായി ഭവിക്കുന്നുണ്ടു്. ആയതിനാൽ ദ്വിത്വാക്ഷരം പരമാകാത്ത ദിക്കിൽ മാത്രമായിരിക്കും, "എ" കാരം ഹ്രസ്വമോ ദീർഘമോ എന്നുള്ള ചോദ്യം ഉണ്ടാകുന്നതു്. അങ്ങനെ ദ്വിത്വം പരമാകാത്ത സന്ദർഭങ്ങൾ വളരെ ചുരുങ്ങുമെന്നുള്ളതു് "ഉത്തരപദാദിയിൽ ദൃഢമിരട്ടിക്കും ശിഥിലാക്ഷരമായാൽ അങ്ങനെ വരികയില്ല" എന്നുള്ള കേരളപാണിനീയത്തിൽ നിർദ്ദേശിച്ചിരിക്കുന്നതിൽനിന്നു് അ

നമാനിക്കാം. ഇങ്ങനെ എത്രയും ചുരുക്കം സ്ഥലങ്ങളിലും കവിതയിലും മാത്രം കാണപ്പെടുന്ന ചില പദങ്ങളെ ഉദ്ദേശിച്ച്, നൂതനമായി ഒരു ലിപിയെ സൃഷ്ടിക്കുക അത്ര ആവശ്യമല്ലാത്തതാണ്. ഒരു മാത്രയുള്ള ഹ്രസ്വത്തെക്കുറുക്കി മുക്കാൽ മാത്രയിലോ അരരെയ്ക്കാൽ മാത്രയിലോ ഹ്രസ്വതരമാക്കാൻ ആവശ്യം കാണുന്നില്ല. കേരളപാണിനീയത്തിൽപറഞ്ഞിട്ടുള്ളതുപോലെ, പദ്യത്തിൽ ദ്വിതീയയുടെ "എ" പ്രത്യയത്തിനു വികല്പേന ദീർഘം വരും എന്നുപറഞ്ഞാൽ ധാരാളം മതിയാകുമെന്നു തോന്നുന്നു. ഇതുപോലെതന്നെ കവികൾ തൃതീയയുടെ "ഓടു" എന്ന പ്രത്യയത്തിന്നു ഹ്രസ്വവും വികല്പന ചെയ്യാറുണ്ട്.

ന. സംവൃതോകാരത്തെക്കുറിച്ചു വാദങ്ങൾ രണ്ടാണ്. അതു സംവൃതോകാരമോ സംവൃതാകാരമോ എന്നാണ് ഒന്നാമത്തേത്. അതിന്റെ സങ്കേതം എങ്ങനെയാണു വേണ്ടതെന്നു രണ്ടാമത്തേതും. 'വാക്ക്' എന്നിത്യാദി സംവൃതാന്തങ്ങളായ പദങ്ങൾ, ബഹുവചനത്തിൽ വിവൃതോകാരങ്ങളായിരിക്കുന്നതുകൊണ്ടും മററുമാണ്, ഏകവചനം സംവൃതോകാരാന്തമായി ഞാൻ പാണിനീയത്തിൽ പ്രസ്താവിച്ചത്. എന്നാൽ വാക്കുകൾ എന്നിങ്ങനെ ബഹുവചനത്തിലും സംവൃതംതന്നെ ഉച്ചരിക്കുന്ന ആളുകൾ ഉണ്ടെന്നും, ആയതിനാൽ ഞാൻ മേൽകാണിച്ച ന്യായം സാധുവല്ലെന്നും ഒരു ആക്ഷേപം പുറപ്പെട്ടിരിക്കുന്നു. ഇരിയ്ക്കട്ടെ, ഏകവചനം "അത,വാക്ക്" എന്നിങ്ങനെ സ്ഫുടാകാരാന്തമായി എഴുതുന്ന ആളുകളും "അതകൾ" 'വാക്കകൾ' എന്നിങ്ങനെ എഴുതിക്കാണുന്നില്ല. "അ"കാരസംബന്ധമായ ഒരു അച്ചാണു സന്ദിഗ്ദ്ധാവസ്ഥയിലിരിക്കുന്ന ഈ ലിപിയെങ്കിൽ, വിവൃതോകാരമായി ഉച്ചരിയ്ക്കുകയും എഴുതുകയും ചെയ്താലും അതു് അബദ്ധമല്ലെന്നു വന്നതെന്തുകൊണ്ട്? 'അതുകൾ' 'വാക്കുകൾ'

എന്നിങ്ങനെ തന്നെയാണ് ഉത്തമപക്ഷം എന്നതന്നെ വച്ചുകൊണ്ടാലും, മധ്യമപക്ഷമായി വിവൃതാകാരം ത്യാജ്യമായും വിവൃതാകാരം സ്വീകാര്യമായും പക്ഷാന്തരമില്ലാതെ വിധിക്കപ്പെട്ടുവാൻ സംഗതിയായതു് എങ്ങനെയാണ്? സന്ദിഗ്ദ്ധാവസ്ഥയിലുള്ള ഈ ലിപി "ഉ" കാരത്തിന്റെ പ്രകാരഭേദമാണെന്ന വാദിക്കുന്നവർ, മേല്പറഞ്ഞ പ്രശ്നങ്ങൾക്ക മറുപടി സൃഷ്ടിക്കേണ്ടതാണ്.

ഈ ലിപി സംവൃതാകാരമാണെന്ന കാണിപ്പാൻ തുലാമാസത്തിലെ ഭാഷാപോഷിണിയിൽ ൩൧൪-ാം പൃഷ്ഠത്തിൽ ചില ന്യായങ്ങൾ കാണിച്ചിരിക്കുന്നു. അവയെ യഥാലിഖിതം താഴെ ചേൎക്കുന്നു.

'ഇതിനുത്തരം i മുററുകാരത്തിലവസാനിക്കുന്ന പദങ്ങളുടെ ബഹുവചനം വേറെ രൂപത്തിലുമാം. 'ഗുരുമാർ, കരുക്കൾ' അരയുകാരത്തിൽ അവസാനിപ്പിയ്ക്കുന്നവയ്ക്ക് ഇതു പാടില്ലെന്നു മാത്രമല്ലാ അക്ഷരപരിജ്ഞാനമുള്ളവർ പോലും പോത്തുകൾ ആളുകൾ എന്ന ബഹുവചനത്തിലും കൂടെ അരയുകാരം തന്നെ പ്രയോഗിക്കാറുണ്ടു്.

ii ഈ മൂന്നു സ്വരങ്ങളിലും അവസാനിക്കുന്ന പദങ്ങളുടെ വിഭക്തിമാററങ്ങളിൽ ആഗമത്തിന്നു വ്യക്തമായ വ്യത്യാസം ഉണ്ടു്.

| | | | |
|---|---|---|---|
| ഉ-ം. | ചക്ക | ഷഷ്ഠി | ചക്കയുടെ |
| | ചക്ക് | ടി | ചക്കിന്റെ |
| | ചക്കു | ടി | ചക്കുവിന്റെ (ആളുടെ പേർ). |

ഇതിൽ i അടയാളമുള്ള ഖണ്ഡത്തിൽ രണ്ടു വാക്യങ്ങളാണല്ലോ ഉള്ളതു്. ആദ്യകാവ്യത്തിൽ ഗുരു, കരു, എന്ന പദങ്ങൾ എഴുതിയിരിക്കുന്നു. ഇവ വിവൃതോകാരാന്തങ്ങളാണ്. ബഹുവചനവും പ്രമാണാനുസാരമായിരിക്കുന്നു. 'വേറെ രൂപത്തിലുമാവാം' എന്നു പറഞ്ഞിരിക്കുന്നതിന്റെ അൎത്ഥം എന്താണെന്നോ, ആ വാക്യം

പ്രസ്തുത സംവൃതലിപി അകാരാന്തമാണെന്ന കാണിക്കുന്നതെങ്ങനെയാണെന്നൊ ഇവിടെ മനസ്സിലാകുന്നില്ല. രണ്ടാമത്തെ വാക്യത്തിൽ അടങ്ങിയിരിക്കുന്ന വിഷയത്തെപ്പററി മേൽ വിവരിച്ചു കഴിഞ്ഞു. ii എന്ന അടയാളമുള്ള ഖണ്ഡത്തിലെ വിഷയം സർവ്വഥാ ആദരണീയമാണ്. പക്ഷെ, ഈ സംവൃതലിപി അകാരമാണെന്ന സാധിപ്പാൻ, അതു് എങ്ങനെ ഉപയോഗപ്പെടുമെന്ന ധരിപ്പാൻ ലേഖകന്നു് അല്ലാതെ ആൎക്കും കഴിയുമെന്ന തോന്നുന്നില്ല.

സംവൃതോകാരസങ്കേതം എങ്ങനെ ആയിരിക്കണമെന്നാണ് ഇനി ചിന്തിപ്പാനുള്ളതു്. എങ്ങനെ വേണമെങ്കിലും ആവാം. ഇന്നതു ശരിയെന്നും മററതു് അബദ്ധമെന്നും വാദിക്കാനില്ല. ധാരാളം പ്രചാരമുള്ള പുസ്തകങ്ങളെ അടിച്ചിറക്കുന്ന രണ്ടുമൂന്ന പ്രസ്സുകാർ ഒത്തൊരുമിച്ചു ചേൎന്ന സംവൃതോകാരത്തിന്നു് എന്തെങ്കിലും ഒരു സങ്കേതം കൊടുക്കാമെന്നു് ഉറച്ചുകൊണ്ടാൽ, അതു ക്രമേണ സ്വീകൃതമായി ഭവിച്ചേക്കാവുന്നതാണ്. അതുകൊണ്ടു യാതൊരു അബദ്ധവും ഉണ്ടാകുവാനുമില്ല. എന്നാൽ പാണിനീയവിധിപ്രകാരം ഉകാരത്തിന്ന മീതെ ചന്ദ്രക്കലയായിരുന്നാൽ, സംവൃതോകാരത്തെപ്പററി മേലാൽ ഒരു തൎക്കം ഉണ്ടാകുവാൻ മാൎഗ്ഗമില്ലായിരിക്കുമെന്നുള്ള വാസ്തവം സ്മരണീയമാകുന്നു എന്നു മാത്രം വിശേഷവിധിയായി ഒന്നു പറയാനുണ്ടു്.

൪ 'ചേന നനയ്ക്കു നാനാരേ' എന്നവാക്യത്തിൽനിന്നു ധാരാളം സ്പഷ്ടമാവുന്നപ്രകാരം, രണ്ടു ശബ്ദങ്ങളെ കുറിയ്ക്കുന്നതിന്നു് ഒരു ലിപിമാത്രം ആകുന്നു, മലയാളത്തിൽ ഉള്ളതു് എന്നു ഇദംപ്രഥമമായി പാണിനീയത്തിൽ പ്രകടിപ്പിക്കപ്പെട്ട അഭിപ്രായം ഇപ്പോൾ സൎവ്വത്ര ആദരിക്കപ്പെട്ടു പോരുന്നുണ്ടെന്നു തോന്നുന്നു. സവിശേഷം സ്ഥിതസ്ഥാപകന്മാരായ മലയാളികൾ ഈ അഭിപ്രായത്തെ ഇത്ര

ക്ഷണത്തിൽ ആദരിച്ചതു കൃതാൎത്ഥതാഹേതുവാണു്. ഇങ്ങനെ രണ്ടു ലിപികൾ ആവശ്യകങ്ങളാണെന്നുള്ള അഭിപ്രായം സ്വീകരിക്കപ്പെട്ടാൽ, അതുകളിൽ ഓരോന്നിനെ സംബന്ധിച്ചും ആവശ്യപ്പെട്ട സംയോഗാക്ഷരങ്ങൾ, വേറെ, വേറെ, തന്നെ രൂപപ്പെടുത്തണമെന്നുള്ളതു സ്വതസ്സിദ്ധവും അപരിഹാൎയ്യവും ആകുന്നു. എന്നാൽ 'നനയ്ക്ക' എന്നതിലും മററും ഒരേ ലിപിയാൽ രണ്ടു ശബ്ദങ്ങൾ കുറിക്കപ്പെടുന്നതു്, ഭാഷയുടെ ഒരു ന്യൂനതയാണെന്നു സമ്മതിക്കുന്നതിനോടുകൂടെത്തന്നെ, ഇവയിൽ ഏതിന്റെ സംയോഗമായാലും ഒരേ ലിപിയിൽ കുറിക്കപ്പെടണമെന്നു വാദിക്കുന്ന ചിലരോടു് എന്തു സമാധാനമാണു പറയേണ്ടതു് എന്നു് അറിഞ്ഞുകൂടാ. ഭാഷാപോഷിണിയിൽ കണ്ടില്ലായിരുന്നു എങ്കിൽ, ഇതു അസംഗമായ ഒരു അഭിപ്രായത്തെ ഞാൻ ഇവിടെ പരാമൎശിയ്ക്കുന്നതിനുതന്നെ സംഗതിയാവുകയില്ലായിരുന്നു.

'ഩ'കാരത്തിനു് ഒരു പുതിയ ചിഹ്നം ഏൎപ്പെടുത്തുന്നതിനാൽ, മലയാളത്തിൽ ഒരു അക്ഷരപ്രളയം ഉണ്ടാകേണ്ട ആവശ്യമുണ്ടെന്നും തോന്നുന്നില്ല. വാക്കുകളിൽ 'ന' കാരവും 'ഩ' കാരവും വരുന്നതിനു് ഒരു വിധം ചില നിയമങ്ങളൊക്കെയുണ്ടു്. പദാദിയിൽ 'ന'കാരം മാത്രമേ ഉണ്ടായിരിക്കു. അതുപോലെതന്നെ ദ്വിത്വമൊഴിച്ചുള്ള കൂട്ടക്ഷരങ്ങളിൽ 'ന'കാരം കാണുകയില്ല. 'ന' കാരോച്ചാരണം പദാദിയിൽ മാത്രമെ ഉള്ളു എന്നുതന്നെ പറയാമെന്നു തോന്നുന്നു. പദമദ്ധ്യത്തിൽ ഇരട്ടിച്ച 'ന'കാരവും ചിലപ്പോൾ വന്നേക്കാം. അന്യസ്ഥലങ്ങളിലൊക്കയും 'ന'കാരശബ്ദമല്ല വരുന്നതു് എന്നുള്ളതിനു കുറെ പദങ്ങളെ എടുത്തു സൂക്ഷിച്ചു ശബ്ദിച്ചുനോക്കിയാൽ ആൎക്കും ബോധപ്പെടുന്നതാണു്. ആയതിനാൽ (ദ്വിത്വമൊഴിച്ചുള്ള) കൂട്ടക്ഷരങ്ങളൊക്കെയും (ന്‌്യ, ന്വ ഇത്യാദി) 'ന'കാരമല്ല; മറെറാ

ലിപിയാണു കാണുന്നതു് എന്നു് ഒരു വ്യവസ്ഥചെയ്തുകൊണ്ടാൽ, പിന്നെ വലിയ അക്ഷരപ്രളയമൊന്നും ആവശ്യപ്പെടുകയില്ല. പദമദ്ധ്യത്തിലെ കൂട്ടക്ഷരങ്ങൾക്ക (ക്ഷത്രിയൻ) ദ്വിത്വം എഴുതാതെ തന്നെ മലയാളികൾ ഉച്ചരിക്കുന്നതുപോലെ, (പാണിനീയസൂത്രം ൫൯)'ന' എന്ന രൂപം ദ്വിത്വം ഒഴിച്ചുള്ള കൂട്ടക്ഷരങ്ങളിൽ, 'എനിക്ക' എന്നതിലെപ്പോലെ ങകാരത്തെ കുറിക്കുന്നതായി വിചാരിക്കാവുന്നതാണു്. ഇങ്ങനെ ആലോചിച്ചു നോക്കിയാൽ

ങ, ങ്ങ, ഞ്ഞ, ഞ്ഞ,

എന്നീ നാലക്ഷരങ്ങളെ ഒഴിച്ചു പുതിയ സൃഷ്ടികൾ ആവശ്യപ്പെടുകയില്ലെന്നു കാണാവുന്നതാണു്.

൫. 'ങ്ക' എന്ന സങ്കേതം ൻ+ക (പൊങ്കാരം) എന്നും, ം+ക (വലങ്കൈ) ഇങ്ങനെ രണ്ടു ശബ്ദങ്ങൾക്ക പകരമായിനിൽക്കുന്നു എന്നും, അതു പരിഹരണീയമായ ഒരു ന്യൂനതയാകുന്നു എന്നും, ഈയിടെ ഒരു അഭിപ്രായം ഉണ്ടായിവരുന്നു. 'ങ്ക', 'മ്പ' എന്നതുകൾക്ക ങ്ക, മ്പ എന്നിതുകളുടെ ചിഹ്നങ്ങളാണു്. അല്ലാതെ ൻക, ൻപ എന്നിതുകളുടെ സങ്കേതങ്ങളല്ലെന്നുള്ള പാണിനീയപ്രതിപാദിതമായ (സൂ:വൃ) മതത്തെ പരിവർത്തനം ചെയ്യുന്നതിനു ഞാൻ ഇന്നും ന്യായം കാണുന്നില്ല. പൊൻ+കാരം, പൊൻകാരം എന്നിങ്ങനെതന്നെയാണു് എഴുതേണ്ടതു്. അല്ലെങ്കിൽ പെൺ+കുട്ടി എന്നിങ്ങനെ ഒക്കെക്കൂടെയും എഴുതി 'ങ്ക' കാരത്തെ പലപ്രകാരങ്ങളിൽ സങ്കല്പിച്ചു വ്യവസ്ഥാവിഹീനമാക്കേണ്ടിവരും. 'ങ്ക' 'മ്പ' എന്നവ ങ്ക, മ്പ എന്നിവയ്ക്കുള്ള ഒരു അർത്ഥമില്ലാത്ത സങ്കേതമെന്നു വച്ചേച്ചാൽ മതി. ൻക, ൻപ എന്നുച്ചരിക്കേണ്ടിടത്തിൽ ങ്ക, മ്പ എന്നു് എഴുതാതെ ൻക;ൻപ എന്നു തന്നെ എഴുതണം എന്നാണു് ഈ പറഞ്ഞതിൻെറ ചുരുക്കം.

ങ്ക, മ്പ എന്നിതുകളുടെ ആകൃതിയെ നല്ലവണ്ണം ഉറ

നോക്കുന്നതായാൽ അവ ന്ക, ന്പ എന്നിതുകളുടെ സാങ്കേതങ്ങളല്ലയോ എന്നു സംശയിപ്പാൻ മാൎഗ്ഗമുണ്ടെന്നുള്ളതു വിചാരിക്കാതെയല്ല, വ്യ.ഫ-ാംസൂത്രത്തിന്റെ ഭാഷ്യം എഴുതപ്പെട്ടതു്. ക, മ്പ എന്നിതുകളിലെ ആദ്യത്തെ കനിയാകുന്നുവല്ലോ നകാരഭ്രമത്തെ ജനിപ്പിക്കുന്നതു്. എന്നാൽ ആ കനി ങകാരത്തിന്റെ ആരംഭത്തിലുള്ള വൃത്താകൃതിയെ ഒഴിച്ചതിന്റെ ശേഷമുള്ള കനിയാണെന്നു സങ്കല്പിച്ചുകൂടേ? ആരംഭത്തിലുള്ള വൃത്താകൃതിയെ കൂടാതെയാകുന്നുവല്ലോ തമിഴിൽനിന്നു ഛകാരത്തെ നാം സ്വീകരിച്ചിരിക്കുന്നതു്. അല്ലെങ്കിൽ ആ കനി നകാരാൎദ്ധസൂചകമായിരുന്നാൽ തന്നെയും, മകാരാൎദ്ധസങ്കേതമായിരിക്കണമെന്നു് ഒരു വ്യവസ്ഥ ചെയ്തുകൊള്ളുന്നതിൽ അസാംഗത്യം ഒന്നും ഇല്ല. തകാരാൎദ്ധം എന്നു പ്രത്യക്ഷമായിരിക്കുന്ന 'ൽ' എന്ന ചിഹ്നം ലകാരാൎദ്ധമായിട്ടല്ലയോ മലയാളികളാൽ ഗണിക്കപ്പെടുന്നതു? 'പാൽ' എന്നുള്ളതു സയുക്തികമായി ആലോചിക്കുമ്പോൾ പാത് എന്നിരിക്കേണ്ടതാണെങ്കിലും പാല് എന്നു വായിക്കപ്പെടേണ്ടതാണെന്നുള്ള വിധി എല്ലാവരാലും ആദരിക്കപ്പെടുന്നുണ്ടല്ലോ.

൩. 'ഇരട്ടിച്ച പ്രത്യയാദികകാരത്തിനു മുൻപും താലവ്യത്തിനു യകാരം' എന്ന സൂത്രമാണു പാണിനീയത്തിന്റെ ഗുണാഗുണനിരൂപണംചെയ്വാൻ പുറപ്പെടുന്ന ചിലരെയും ഖേദിപ്പിക്കുന്നതു്.ത...ല...ക്ക എന്നോ, ത...ലെ ...ക്ക എന്നോ, ത...ലയ്...ക്ക എന്നോ, എങ്ങനെയാണു് ആളുകൾ സാധാരണശബ്ദിക്കുന്നതു് എന്നു അറിയുന്നതിനു് ഈ പദത്തിലുള്ള അക്ഷരങ്ങളെ അല്പാല്പം നിറുത്തി സാവധാനത്തിൽ സൂക്ഷിച്ചു ശബ്ദിച്ചു നോക്കിയാൽ മാത്രം മതിയാകുന്നതാണു്. 'തെക്കരുടെ ഉച്ചാരണത്തിൽപോലും'യ'കാരം അത്ര സ്ഫുടമായികേൾക്കാറില്ല, എന്നാണു് ഒരു വടക്കൻ ഭാഷാപോഷിണിയിലേക്കു് എഴുതുന്നതു്. അൎദ്ധ

യകാരത്തിന്റെ സ്ഫുടതാപരിണാമമല്ല വാദവിഷയം. തെക്കൻദിക്കുകളിൽ 'എ' കാരത്തെ അപേക്ഷിച്ചു 'യ' കാരം സ്ഫുടംതന്നെയാണ്. സംശയിതാക്കൾ മേൽക്കാണിച്ചതുപോലെ ത...ല...യ്...ക്ക് എന്ന് ഒന്നു നിറുത്തിശബ്ദിച്ചു പരീക്ഷിച്ചുനോക്കിയാൽ മതി.

തെക്കൻപ്രദേശങ്ങളെ സംബന്ധിച്ച് അവാസ്തവമായ ഒരു സംഗതിയെ, വാസ്തവമാണെന്നു ബലമായി നിബ്ബന്ധം ചെയ്യുന്ന ഒരുവൻ അതേ സംഗതി സംബന്ധിച്ചു വടക്കൻപ്രദേശങ്ങളെപ്പററി പറയുന്ന മതവും ഗ്രാഹ്യമാണോ എന്നു സംശയിക്കേണ്ടിവരുന്നു. അതെങ്ങനെയും ആകട്ടെ. 'എ' കാരവും 'യ' കാരവും ഒന്നുംവേണ്ടാ എന്നു സിദ്ധാന്തിക്കുന്നവരുടെ പക്ഷത്തിൽ 'മറക്കുന്നു' 'മറയ്ക്കുന്നു' എന്നിരണ്ടു പദങ്ങളേയും ഒരുപോലെതന്നെ ഉച്ചരിക്കുകയും എഴുതുകയും വേണമെന്നു തന്നെയാണോ? മദ്ധ്യമലയാളത്തിൽ പ്രസിദ്ധംചെയ്യപ്പെടുന്ന മലയാളമനോരമ മുതലായ പത്രങ്ങൾ എന്റെ മതത്തെ സ്വീകരിച്ചിരിക്കുന്നതുകൊണ്ടുതന്നെ ഈ വിഷയത്തെപ്പററി ജനസംബാധം എങ്ങനെയാണെന്നു വെളിപ്പെടുന്നുണ്ട്. 'ഗജം' എന്നെഴുതി 'ഗെജം' എന്നു വായിക്കുന്നതുപോലെ, 'തലക്കു' എന്നെഴുതി 'തലയ്ക്കു' എന്നു വായിച്ചുകൊള്ളാമെന്നും വിചാരിച്ചുകൂടാ. 'ഗജം' 'ഗെജം' എന്നിങ്ങനെ ഭിന്നാൎത്ഥങ്ങളോടുകൂടി രണ്ടു പദങ്ങൾ നടപ്പില്ല. ആയതിനാൽ 'ഗജം' എന്നെഴുതുമ്പോഴൊക്കെയും 'ഗെജം' എന്നു വായിക്കേണ്ടതാണെന്ന് ഒരു വ്യവസ്ഥ സാധ്യമാകുന്നതാണ്. 'ഗജം' എന്നെഴുതി ചിലപ്പോൾ 'ഗജ'മെന്നും മററു ചിലപ്പോൾ 'ഗെജ'മെന്നും വായിക്കേണ്ടതായിരുന്നെങ്കിൽ ആ വ്യത്യാസം തീൎച്ചയായും എഴുത്തിലും കാണിക്കപ്പെട്ടേനെ. 'മറക്കുന്നു' എന്നെഴുതുകയും വായന എപ്പോഴും 'മറയ്ക്കുന്നു' എന്നായിരിക്കുകയും ആയിരുന്നുവെങ്കിൽ 'യ'കാരത്തെ

എഴുതേണ്ട ആവശ്യം ഇല്ലായിരുന്നേനെ. എന്നാൽ ചിലപ്പോൾ 'മറക്കുന്നു' എന്നും മററു ചിലപ്പോൾ 'മറയ്ക്കുന്നു' എന്നും വായിക്കേണ്ടതായി വരുന്നുണ്ട്. ആയതിനാൽ ഈ ഭേദം എഴുത്തിലും വേണമെന്നു മാത്രമേ പാണിനീയം സിദ്ധാന്തിക്കുന്നുള്ളു. അടക്കുക, അടയ്ക്കുക, എന്നിങ്ങനെ എത്ര ദൃഷ്ടാന്തങ്ങൾ വേണമെങ്കിലും പറയാം.

൭. 'ചിരിയ്ക്കു' 'മരിയ്ക്കു' എന്നിങ്ങനെ ഇകാരത്തിനു പിറകേ 'യ'കാരത്തെ എഴുതണമെന്നുള്ളതു പലക്കും ദുസ്സഹമാണെന്നു തോന്നുന്നു. മനോരമാപംക്തികളും, പ്രതിപക്ഷാവലംബികളായിട്ടാണു പ്രായേണ കണ്ടുവരുന്നതു്. എന്നാൽ ഇവിടേയും മുൻപറഞ്ഞതുപോലെ ചിരിക്ക എന്നു നിറുത്തി ശബ്ദിച്ചുനോക്കിയാൽ 'രി' എന്നതിന്റെ പിറകെ കേവലം ഒരു 'ക്ക'യല്ല ശബ്ദിക്കപ്പെടുന്നതു് എന്നു പ്രത്യക്ഷമാവും. ആയതിനാൽ യകാരശബ്ദം ഉണ്ടെന്നുള്ളതു നിഷേധിക്കപ്പെടാവുന്നതല്ല എന്നു നിർബ്ബന്ധമുള്ള പക്ഷം, ഇതിനെപ്പററി ഒന്നു പറവാനുണ്ട്. ചിരിയ്ക്കു, മരിയ്ക്കു, എന്നിങ്ങനെ ഇകാരത്തിനു ശേഷം 'യ' കാരമില്ലാത്ത പദങ്ങളില്ലായ്കയാൽ, ആ 'യ' കാരം എഴുതപ്പെടേണ്ട എന്നു വച്ചുകളയാം. ഗ, ജ, ഇത്യാദി അക്ഷരങ്ങളെ 'ഗെ' 'ജെ', എന്നുച്ചരിക്കുന്നതുപോലെ 'ഇക്ക' എപ്പോഴും 'ഇയ്ക്ക' എന്നു ശബ്ദിക്കപ്പെടേണ്ടതാണ് എന്ന് ഒരു സങ്കല്പത്തിന്മേൽ 'ഇക്ക' എന്നുതന്നെ എഴുതാം. അല്ലാതെ 'യ' കാരശബ്ദം ഇല്ല എന്നു പറഞ്ഞാൽ സാധുവാകുന്നതല്ല.

൮. ഈ പ്രമാണമനുസരിച്ചുതന്നെ, ഹരികൾയ്ക്കു എന്നു വേണമെന്നു പാണിനീയം വിധിച്ചിരിക്കുന്നു എന്നും പറഞ്ഞു ചിലർ ചില്ലറയല്ലാത്ത ബഹളം ഉണ്ടാക്കിയിരിക്കുന്നു. ൯൧-ാംപൃഷ്ഠത്തിൽ 'ഹരികൾക്കു' എന്നെഴുതിക്കിടപ്പുണ്ടെന്നുള്ളതു വാസ്തവത്തെയാണ്. 'ക'കാരത്തിനു

മന്നും താലവ്യത്തിനു യകാരം' എന്നാണ് ൭൭-ാം സൂത്രം വിധിക്കുന്നത്. ആ വിധിക്കു തലക്കു=തലയ്ക്കു, ഹരിക്കു= ഹരിയ്ക്കു എന്നൊക്കയും ദൃഷ്ടാന്തങ്ങളുണ്ട്. എങ്കിലും 'താലവ്യത്തിനു' പിൻപ് എന്നുള്ളതിനു ഹരികരംക്ക് എന്നുള്ളതു, എങ്ങനെ ദൃഷ്ടാന്തമാകുമെന്നും ഈ ഗുണാഗുണജ്ഞന്മാർ ഒന്ന് ആലോചിക്കേണ്ടതായിരുന്നു. ഹരിക-ക്കു എന്നായിരുന്നെങ്കിൽ ഒരുവേള ഈ വിധിയിൽ പെടുകയും ഹരികയ്ക്കു (കോരികയ്ക്കു എന്നല്ലോ താനും) എന്നുണ്ടാവുകയും ചെയ്യുന്നു. 'ഠ' എന്നതിനെക്കൂടെ ഈ വ്യാകരണപരിശോധകന്മാർ താലവ്യമായി ഗണിച്ചെങ്കിൽ, അതു കുറെ സാഹസമായിപ്പോയില്ലയോ എന്നു സംശയിക്കുന്നു. 'ഹരികരംയ്ക്കു' എന്നതിലെ യകാരം കേവലം അച്ചടിപ്പിഴയാണ്. താലവ്യത്തിനു പിൻപു 'യകാരം' എന്ന സൂത്രമിരിക്കുന്നതിനാൽ, ഇത് അച്ചടിപ്പിഴ മാത്രമാണെന്നു പ്രത്യക്ഷവുമല്ല?

൯. 'പ്രായേണ നപുംസകപ്രതിഗ്രാഹിക അർത്ഥസിദ്ധം' 'നപുംസക വിശേഷണങ്ങളിൽ ബഹുവിനും ഏകവചനം പോരും വ്യക്തിയിലശ്രദ്ധയാൽ' എന്നുള്ള സൂത്രങ്ങളും പലരുടെയും ദൃഷ്ടിയെ ആകർഷിച്ചിട്ടുള്ളവയാണ്. അനുകൂലാഭിപ്രായമാണ് അധികംപേർക്കും ഉള്ളതെന്നു തോന്നുന്നു. വിപരീതാഭിപ്രായമുള്ളപ്പോൾ പാണിനീയസൂത്രങ്ങളെന്നു പറഞ്ഞു ദോഷാരോപണം ചെയ്യുകയും, മററുള്ള സന്ദർഭങ്ങളിൽ പാണിനീയ പ്രതിപാദിതങ്ങളായ തത്വങ്ങളെത്തന്നെ സ്വീയാഭിപ്രായങ്ങളെന്നതുപോലെ പ്രകടിപ്പിക്കുകയും ചിലർ ചെയ്തുവരുന്നതു വാക്യങ്ങളുടെ രചനാവൈചിത്ര്യത്തെ ഉദ്ദേശിച്ചുമാത്രമായിരിക്കണം എന്നല്ലാതെ വിചാരിച്ചുകൂടാത്തതാണല്ലോ.

൧൦. 'കൈവശം' 'കൈമാററം' 'കൈമോതിരം' മുതലായ സാമസങ്ങളിൽനിന്നു സ്പഷ്ടമാകുന്നപ്രകാരം കര

വാചകമായ മലയാളശബ്ദം 'കൈ' എന്നാണ്, 'കയ്യ്' എന്ന 'യ'കാരാന്തമല്ല എന്നു തീൎച്ചപ്പെടുന്നു. അതിനാൽ 'കൈയെഴുത്തു' 'കൈയാൾ' മുതലായ സമാസങ്ങളെയും 'കൈയിൽ' 'കൈയുടെ' എന്ന വിഭക്തിരൂപങ്ങളെയും കയ്യെഴുത്ത്, കയ്യാൾ, കയ്യിൽ, കയ്യുടെ എന്നു ചിലർ എഴുതുന്നതു് അബദ്ധമല്ലയോ? ഈ മാതിരി ഭ്രമം വരാനുള്ള കാരണം 'ഐയ' എന്നും 'അയ്യ' എന്നും ഉള്ള അക്ഷരയോഗങ്ങൾക്കു സാധാരണമായി ഉച്ചാരണത്തിൽ ഉണ്ടാകുന്ന സാമ്യമാണെന്നു തോന്നുന്നു. ഈ ഭ്രമം മൂലം 'വൈയാകരണൻ' എന്ന സംസ്കൃതശബ്ദത്തെപ്പോലും വയ്യാകരണൻ എന്നോ വൈയ്യാകരണൻ എന്നോ മലയാളികൾ എഴുതിക്കളയുന്നു.

൧൭. ഞാൻ എന്ന പ്രഥമൈകവചനമുള്ള 'എൻ' എന്ന ഉത്തമസൎവ്വനാമത്തിന്റെ വിഭക്തിരൂപങ്ങളെ എഴുതുമ്പോൾ എന്നെ, എന്നാൽ, എന്നോട്, എന്നിൽ എന്ന് എകാരംതന്നെ എഴുതുക പതിവായിരിക്കേ, ചതുൎത്ഥിയിൽ മാത്രം ചിലർ ഇനിയ്ക്ക്, എന്ന് 'ഇകാര'മാക്കുന്നതെന്തിനാണാവോ? അവിടെയും എനിയ്ക്ക് എന്നു പോരയോ എന്നു വടക്കരും തെക്കരും മദ്ധ്യമരും കൂടി ആലോചിച്ചു തീൎച്ചപ്പെടുത്തിയാൽ കൊള്ളാം. പലദിക്കിലും 'ഇ' കാരം വേണ്ടിടത്തു് എകാരം ആളുകൾ തെറ്റി എഴുതാറുണ്ടു്. ഇതു് അതിനു വിപരീതമായ ഒരു തെറ്റായിരിക്കയില്ലേ എന്നു സംശയിക്കുന്നു.

൧൮. 'കായും പൂവും ഉള്ള മരം' എന്നും മറ്റും ഉള്ളിടത്തു് ആദ്യത്തെ രണ്ടു വാക്കുകൾ 'കായ്-ഉം', 'പൂവ്-ഉം' എന്നോ 'കാ-ഉം', 'പൂ-ഉം' എന്നോ? ഇവയിലെ യകാര'വകാരങ്ങൾ' പദാന്ത്യാക്ഷരമോ സന്ധികാൎയ്യമോ? 'കാഫലം' 'പൂത്തട്ടം' ഇത്യാദിസമാസം നോക്കിയാൽ യകാരവകാരങ്ങൾ ശബ്ദഭാഗമല്ലെന്നു തോന്നും. സന്ധിയിൽ

ലോപിച്ചു പോയി എന്നു പറയാം. ഏതായാലും 'തീയ്യു-തന്നെ' എന്നും മററും ചിലർ പ്രയോഗിച്ചു കാണുന്നതു് അസംഗിയാണെന്നു് എനിക്കു തോന്നുന്നു. പാണിനീയത്തിൽ ഇവയെ ആഗമസന്ധിയാക്കിയാണു കല്പിച്ചിരിക്കുന്നതു്. (സൂ: ൭൮)

൧൭. 'പെട്ടെന്നു' 'അല്ലെങ്കിൽ' 'എന്നെല്ലാം' ഇത്യാദികളെ മുറയ്ക്കു 'പെട്ടന്നു' 'അല്ലങ്കിൽ' 'എന്നല്ലാം' എന്നു് ഏകാരം കൂടാതെ എഴുതുന്നതു ശരിയല്ല. അല്ല+എങ്കിൽ=അല്ലെങ്കിൽ എന്നേ വരാൻ തരമുള്ളു. ഇതിനു വിപരീതമായി 'അതു് അങ്ങനെയാണല്ലൊ' എന്നിടത്തു് 'ആണെല്ലൊ' എന്നു പുള്ളിയിടുന്നതും തെററാണെന്നു തോന്നുന്നു. 'അല്ലയോ' എന്നതു ചുരുങ്ങി ഉണ്ടായ ശബ്ദം 'അല്ലൊ' എന്നാണെന്നു് എനിക്കു തോന്നുന്നു.

'എതിരാളി' 'എതിരേൽക്കുന്നു' എന്നും മററും ഉള്ള വാക്കുകളിലെ ആദ്യത്തെ എതിർ എന്നതു രേഫാന്തമായിരിക്കെ, എതൃത്തു്, എതൃക്കുന്നു് എന്നെഴുതുന്നതു ശരിയോ?

൧൮. ഇതുപോലെ ഇനിയും പലതും സന്ദേഹാസ്പദങ്ങളായിട്ടുണ്ടു്. എല്ലാ നാട്ടുകാരും ചേൎന്നു നിഷ്പക്ഷപാതമായി തീരുമാനിച്ചാൽ, ശേഷമുള്ള സന്ദേഹങ്ങളെയും ഭാഷാപോഷിണി മുഖേന തീരുമാനിക്കാമെന്നു് ആഗ്രഹിക്കുന്നു.

എ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാൻ,
എം. എ., എം. ആർ. എ. എസ്സ്.

## ൯. ഭൂകമ്പം.

മലയാളത്തിൽ ഭൂകമ്പം വളരെ അപൂൎവ്വവും വളരെ കാലത്തിനിടയ്ക്കു് ഉണ്ടായിട്ടുള്ള ഭൂകമ്പങ്ങൾ എല്ലായിടത്തും ഒരുപോലെ വ്യാപിക്കാത്തവയും ആകകൊണ്ടു്

അതിന്റെ സ്വഭാവം അനുഭവിച്ചറിഞ്ഞിട്ടുള്ളവർ മലയാളികളുടെ ഇടയിൽ വളരെ ചുരുക്കമായിരിക്കും. ൧൦൭൮-ൽ കോഴിക്കോട്ടും അതിന്റെ സമീപദേശങ്ങളിലും ഒരു ഭൂകമ്പമുണ്ടായി. ഞാൻ ഇതെഴുതുന്നയാൾ അവിടെയുണ്ടായിരുന്നു. രാവിലെ എഴുന്നേററു കിടക്കയിൽ ഇരുന്ന്, കണ്ണു തുറക്കുമ്പോൾ ശരീരവും ഇരിക്കുന്നിടവും മററുമെല്ലാം മന്ദമായി ചലിക്കുന്നതുപോലെ തോന്നി. ആ ചലനം രണ്ടു മിനിട്ടു നേരം നിലനിന്നു. തലതിരിച്ചതുകൊണ്ടുണ്ടായ ഭ്രാന്തിയാണെന്നാകുന്നു ആദ്യം വിചാരിച്ചത്. കുറച്ചു കഴിഞ്ഞപ്പോഴേ ഭൂകമ്പം എന്നുള്ള ജ്ഞാനം ഉണ്ടായുള്ളു.

സാധാരണ ഭൂകമ്പങ്ങളെല്ലാം ഇങ്ങനെ ഉപായത്തിൽ പോകുന്നവയല്ല. ചില ദിക്കുകളിൽ ഭൂകമ്പങ്ങൾ കൂടക്കൂടെ ഉണ്ടാകുമെന്നുതന്നെയല്ല, ഉണ്ടാകുന്നതെല്ലാം വളരെ ഉഗ്രമായും ഇരിക്കും. ഇവയുടെ ആധിക്യവും തീക്ഷ്ണതയും ജപ്പാൻ എന്ന രാജ്യത്തുള്ളതുപോലെ മററധികം സ്ഥലങ്ങളിലില്ല. ൧൮൮൮-ൽ അവിടെ പത്തൊമ്പതു പ്രാവശ്യം ഭൂകമ്പം ഉണ്ടായിപോൽ. അവ വളരെ നാശകരമായിരുന്നു എങ്കിലും ൯൧-ാമാണ്ട് ഒക്ടോബർമാസത്തിൽ ഉണ്ടായതിനോടു ഒത്തുനോക്കുമ്പോൾ മററതെല്ലാം വളരെ നിസ്സാരമെന്നുതന്നെ പറയാം. ഇരുപത്തയ്യായിരം ചതുരശ്രമൈൽസു വിസ്താരത്തിനുള്ളിലെല്ലാം ഉറപ്പില്ലാത്ത ഭവനങ്ങൾ ഇടിഞ്ഞു വീഴത്തക്കവിധത്തിൽ ഇളക്കമുണ്ടായി. ഇതിന്റെ മധ്യഭാഗത്തിൽ ഏകദേശം നാലായിരം ചതുരശ്രമൈൽസു വിസ്താരമുള്ള ദിക്കുകളിലുണ്ടായ ചലനം വിശേഷിച്ചും ഭയങ്കരമായിരുന്നു. അധികം പൊക്കമുള്ള കെട്ടിടങ്ങൾ എല്ലാം, പൊക്കം കുറഞ്ഞവയിൽ ഉറപ്പില്ലാത്ത കെട്ടിടങ്ങൾ, പാലങ്ങൾ, അണകൾ മുതലായവ ഇടിഞ്ഞുപൊളിഞ്ഞു വീഴുകയും അതിനാൽ അസംഖ്യം ജനങ്ങൾ മരിക്കുകയും ചെയ്തു. ഏകദേശം തിരുവിതാംകൂർ

രാജ്യത്തോളം വലുതായ ഒരു ഭൂഭാഗത്തിലാണ് ഇത്രയും നാ
ശമുണ്ടായത് എന്നുകൂടി ഓൎത്താൽ പ്രകൃതഭൂകമ്പത്തിന്റെ
ഭയങ്കരസ്വഭാവം കുറെക്കൂടി സ്പഷ്ടമാകുന്നതാണ്.

ഈ ഭയങ്കരമായ സംഭവത്തിന്റെ കാരണമെന്താ
ണെന്ന് അറിയുന്നതിൽ വായനക്കാൎക്കു രസമില്ലാതിരിക്ക
യില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നു. എന്നാൽ അതുണ്ടാ
കുന്നത് എങ്ങനെ എന്ന് അനുഭവംകൊണ്ടു തെളിയി
പ്പാൻ മാൎഗ്ഗമില്ല. സാദൃശ്യംകൊണ്ടും യുക്തികൊണ്ടും അ
നുമിപ്പാനേ തരമുള്ളു. ഈ വിഷയം നല്ലവണ്ണം മനസ്സി
ലാകുന്നതിനു ഭൂമി നാരങ്ങപോലെ ഒരു ഗോളമാണെന്നും
അതിന്റെ ചുററളവു് ഇരുപത്തയ്യായിരം നാഴികയും വ്യാ
സദൈൎഘ്യം എണ്ണായിരം നാഴികയും ആണെന്നും നന്നായി
ഓൎമ്മവെയ്ക്കേണ്ടതാണ്.

ഭൂമിയുടെ മേൽഭാഗം മുഴുവൻ മണ്ണും വെള്ളവും ആ
ണല്ലോ. ഭൂമി ഒരു നാഴികയോളം മനുഷ്യർ കിളച്ചുതാഴ്ത്തി
ട്ടുണ്ട്. അതുവരെ ഈ ബഹിൎഭാഗത്തിൽ കാണുന്ന ഈ
സ്വഭാവത്തിൽനിന്നും വളരെ വ്യത്യസ്തപ്പെട്ടു കണ്ടിട്ടില്ല.
എന്നാൽ ഉള്ളിലേയ്ക്കു പോകുന്തോറും ചൂടു മാത്രം അധി
കമായി കാണുന്നുണ്ട്. അയ്യായിരത്തിലധികം കോൽ താ
ഴ്ചയുള്ള കുഴൽക്കിണറുകളിൽനിന്നു വരുന്ന ജലം മന്ദോഷ്ണ
മായി കാണുന്നു. അതുപോലെതന്നെ രണ്ടായിരം കോൽ
താഴ്ത്തീട്ടുള്ള കല്ക്കരി എടുക്കുന്ന ആകരങ്ങളിൽ ബഹിൎഭാ
ഗത്തിലുള്ളതിനേക്കാൾ ചൂടു വളരെ അധികമുണ്ടെന്ന് അ
നുഭവസിദ്ധമാണ്. ഇങ്ങനെ ഉള്ളിലേയ്ക്കു പോകുന്തോ
റും ചൂടു വൎദ്ധിച്ചുവരികയാണെങ്കിൽ ഭൂമിയുടെ സ്വഭാവ
ത്തിനും വളരെ വ്യത്യാസം ഉണ്ടാകാതിരിപ്പാൻ പാടില്ല.
മുപ്പതു നാല്പതു നാഴികയ്ക്കധികം ഉള്ളിലേയ്ക്കു പോയാൽ
അവിടെയെല്ലാം അഗ്നിമയമായി കാണുമെന്നു വിചാരി
പ്പാൻ മാൎഗ്ഗമുണ്ട്. ലോഹങ്ങളും മററും ഉരുകി കുഴമ്പായി

ജ്വലിച്ചു കിടക്കുകയാണെന്നാകുന്നു ശാസ്ത്രജ്ഞന്മാരുടെ ഊഹം.

എന്തെങ്കിലും ഒരു വസ്തുവിൻെറ അന്തർഭാഗത്തിൽ ചൂടുള്ള വല്ല സാധനവും ഉണ്ടെങ്കിൽ ആ ചൂട് എന്നെന്നും അവിടെ നില്ക്കുകയല്ലാ ചെയ്യുന്നതു്. അതു പുറത്തേയ്ക്കു പുറപ്പെടുകയും ക്രമേണ ബഹിർഭാഗത്തിലെല്ലാം വ്യാപിക്കുകയും ബഹിർഭാഗത്തുനിന്ന് അനന്തമായ ആകാശത്തിൽ പ്രസരിക്കുകയും ചെയ്തു്, സൂൎയ്യരശ്മിയിൽ ലയിച്ചുപോകുന്നു. ഇങ്ങനെയുള്ള ഉഷ്ണപ്രസരത്തിൽ ആ സാധനത്തിൻെറ ബഹിർഭാഗത്തിൽ എല്ലാ സമയവും ചൂടുണ്ടായിരിക്കും. എന്നാൽ അന്തർഭാഗത്തിലേയ്ക്കു വരുന്തോറും ചൂടു വർദ്ധിച്ചും ഇരിക്കും. ഇതുപോലെതന്നെ എല്ലായ്പ്പോഴും ഭൂമിയുടെ അന്തർഭാഗത്തുനിന്നു ബഹിർഭാഗത്തേയ്ക്കും ബഹിർഭാഗത്തുനിന്ന് ആകാശത്തിലേയ്ക്കും ഉഷ്ണം പ്രസരിച്ചുകൊണ്ടിരിക്കയാണു ചെയ്യുന്നതു്.

മേൽകാണിച്ച ഊഹങ്ങളും അനുമാനങ്ങളും ശരിയാണെങ്കിൽ ഭൂകമ്പത്തിൻെറ കാരണം സ്പഷ്ടമാണ്. സാധാരണയായി ഉഷ്ണം വസ്തുക്കളെ വലുതാക്കുകയും, ശീതം ചെറുതാക്കുകയും ചെയ്യുന്നതു് അനുഭവസിദ്ധമാണല്ലൊ. ഒരു ദ്വാരത്തിൽക്കൂടി തിക്കിക്കടത്താവുന്ന ഒരു ഇരുമ്പുവടി നല്ലവണ്ണം ചൂടുപിടിപ്പിച്ചാൽ ആ ദ്വാരത്തിൽക്കൂടി കടത്തുവാൻ പാടില്ലാത്ത വിധത്തിൽ വണ്ണംവയ്ക്കും. വണ്ടിച്ചക്രത്തിൻെറ പട്ട ഇറക്കുന്നതു വായനക്കാരിൽ പലരും കണ്ടിട്ടുണ്ടായിരിക്കാം. പട്ട നല്ലവണ്ണം പഴുപ്പിച്ചാണ് ഇറക്കുന്നതു്. പിന്നെ അതു തണുക്കുമ്പോൾ ഊരിപ്പോകാത്ത വിധത്തിൽ കുടുങ്ങിയിരിക്കും. അതുപോലെതന്നെ ഭൂമിയുടെ ഉൾഭാഗത്തുനിന്ന് എല്ലായ്പ്പോഴും ഉഷ്ണം പോയിക്കൊണ്ടിരിക്കുമ്പോൾ ചില ഭാഗങ്ങൾ ക്രമേണ തണുത്തുവരികയും അങ്ങനെ തണുക്കുമ്പോൾ ഒരു ദിവസം ആ ഭാഗങ്ങ

ളിൽ പെട്ടെന്നു സങ്കോചം ഉണ്ടാവുകയും ചെയ്യുന്നതാണു്. ഉൾഭാഗത്തിൽ ഒരേടത്തു സങ്കോചമുണ്ടാകുമ്പോൾ അതിന്നു നേരെമേലെയുള്ള ഭാഗങ്ങൾക്കു് ഒരു ചലനം ഉണ്ടാകുന്നതാണല്ലൊ. ആ ചലനം ആകുന്നു ഭൂകമ്പം എന്നു പറയപ്പെടുന്നതു്. സങ്കോചത്തിന്റെ അവസ്ഥപോലെ ഇരിക്കും ഭൂകമ്പത്തിന്റെ ഗൌരവം. കുറച്ചുഭാഗം മാത്രം ചുരുങ്ങിയാൽ ഭൂകമ്പം വളരെ ഉപായമായി കുറച്ചു ഭാഗത്തു മാത്രമെ ഉണ്ടാകയുള്ളു. സങ്കോചം അധികഭാഗത്തിൽ നല്ലവണ്ണം ഉണ്ടായാലാണ ൯൧-ൽ ജപ്പാനിൽ ഉണ്ടായതു പോലെയുള്ള ഭൂകമ്പം ഉണ്ടാകുന്നതു്. ഈ ചലനം എപ്പോൾ ഏതു ദിക്കിൽ ഉണ്ടാകുമെന്നു കാലേ അറിയുവാൻ ഒരു നിവൃത്തിയുമില്ല. ചില രാജ്യങ്ങളിൽ വളരെക്കാലം ഭൂകമ്പം ഇല്ലാതെ ഇരിക്കുകയും മറ്റു ചില രാജ്യങ്ങളിൽ അതു കൂടക്കൂടെ ഉണ്ടാകുകയും ചെയ്യുന്നതിനുള്ള കാരണം എന്തെന്നു് ഊഹിപ്പാൻ വഴി ഇതുവരെ കണ്ടുപിടിച്ചിട്ടില്ല.

ഭൂമിയുടെ അന്തർഭാഗത്തിലുള്ള അഗ്നിജ്വലനം ബഹിർഭാഗത്തുണ്ടാകുന്ന മറ്റു ചില അത്ഭുതസംഭവങ്ങൾക്കും കാരണമാകുന്നുണ്ടു്. ചില ഭാഗങ്ങളെ സമുദ്രം വന്നു മൂടിയതായും ചില ദിക്കുകളിൽ സമുദ്രം പിൻവാങ്ങി ഭൂമി പൊങ്ങിയതായും കേൾവിയുണ്ടല്ലോ. ഈ സംഭവങ്ങൾ ഭൂകമ്പംപോലെതന്നെ അന്തരഗ്നിജ്വലനംകൊണ്ടുണ്ടാകുന്ന ചേഷ്ടകളാണെന്നു സ്പഷ്ടമായി ഊഹിപ്പാൻ വഴിയുള്ളതാണ്. സമുദ്രത്തിന്നു സമീപത്തിലുള്ള ഭൂമി ഇടുങ്ങുമ്പോൾ ആ ഭാഗത്തെ സമുദ്രം വന്നു് ആക്രമിക്കുകയും ഉള്ളിലുള്ള അഗ്നിയുടെ ശക്തികൊണ്ടു സമുദ്രത്തിന്റെ അടിയിലുള്ള ഭൂമി എകന്നു ജലവിതാനത്തിന്റെ മേലെ ആകുകയും ചെയ്യുന്നതിനാലാകുന്നു ഈ സംഭവം ഉണ്ടാകുന്നതു്. കേരളം സമുദ്രത്തിന്റെ കീഴിൽ കിടന്നിരുന്ന ഭൂമിയാണെന്നും അന്തരഗ്നിയുടെ ചേഷ്ടകൊണ്ടു രണ്ടുനാലായിരം കൊല്ലത്തിനുമുമ്പായി സമുദ്രം

പിൻവാങ്ങി കരവച്ചതാണെന്നും സ്പഷ്ടമായി കാണ്മാനുണ്ടെന്നു ഭൂപ്രകൃതിവിജ്ഞന്മാർ പറയുന്നു. ഭൂമിയിൽ ചില ദിക്കുകളിൽ അഗ്നിപർവ്വതങ്ങളുണ്ടെന്നു വായനക്കാർ കേട്ടിട്ടുണ്ടായിരിക്കാം. അഗ്നിപർവ്വതമെന്നു പറയുന്നതു ബഹിർഭാഗത്തുള്ള വൃക്ഷങ്ങളും മററും തീപിടിച്ചു കത്തുന്ന പർവ്വതമല്ല. ഭൂമിയുടെ ഒരു ഭാഗം പെട്ടെന്നു പൊട്ടിത്തുറന്നു വളരെ മഹത്തായ ഒരു അഗ്നിജ്വാല പുറത്തു കാണുന്നതിനെയാകുന്നു അഗ്നിപർവ്വതമെന്നു പറയുന്നതു്. അങ്ങിനെ പൊട്ടിത്തുറക്കുമ്പോളുണ്ടാകുന്ന ദ്വാരത്തിൽനിന്നു പുറപ്പെടുന്ന ദ്രവവും മററും അഗ്നിപർവ്വതത്തിന്റെ ചുററുപുറത്തും വ്യാപിക്കുന്നതായാൽ വളരെ നാശം സംഭവിക്കാവുന്നതാണു്. യൂറോപ്പിൽ ഇററലി എന്ന രാജ്യത്തു് ഇങ്ങനെ ഒരു അഗ്നിപർവ്വതത്തിന്റെ പൊട്ടൽ ഉണ്ടായതോടുകൂടി ചുററുമുള്ള നാടെല്ലാം മണ്ണുകൊണ്ടും വെണ്ണീറുകൊണ്ടും മററും മൂടി വലുതായ രണ്ടു പട്ടണങ്ങളും വളരെ ഗ്രാമങ്ങളും അതിലുള്ള ജനങ്ങളും തീരെ നശിച്ചുപോയി. ഭൂമിയുടെ അന്തർഭാഗത്തുള്ള ചൂടുകൊണ്ടാണു് അഗ്നിപർവ്വതമുണ്ടാകുന്നതെന്നു പറഞ്ഞുവല്ലോ. ഇങ്ങനെ പൊടുന്നനെ അഗ്നിപർവ്വതം പൊട്ടുന്നതു അന്തർഭാഗത്തിൽ മഹത്തായ ചൂടുണ്ടെന്നുള്ളതിന്നു ഒരു തെളിവാണു്. അഗ്നിജ്വാലയിൽകൂടി വരുന്ന പദാർത്ഥങ്ങളെ പരിശോധിച്ചു നോക്കിയതിൽനിന്നാണു ഭൂമിയുടെ അന്തർഭാഗത്തിൽ ലോഹങ്ങളും മററും ഉരുകി കുഴമ്പായി ജ്വലിച്ചു കിടക്കുകയാണെന്നു് ഊഹിക്കുന്നതെന്നുള്ളതിന്നു വേറെ ഒരു തെളിവുകൂടിയുണ്ടു്. ഭൂമിയിൽ ചില ഭാഗങ്ങളിൽ ഉഷ്ണജലപ്രവാഹം കാണ്മാനുണ്ടു്. ഭൂമി പൊട്ടിത്തുറന്നു് അഗ്നിപർവ്വതം പുറപ്പെടുന്നതുപോലെ ഉറവായി വെള്ളം വളരെ പൊക്കത്തിൽ പുറത്തേക്കു ചാടുന്നു. ആ വെള്ളം സാധാരണ തിളച്ചവെള്ളംപോലെ ചൂടുള്ളതായി കാണുന്നതു ഭൂമിയുടെ അന്തർഭാഗത്തിൽ ചൂടുണ്ടെന്നുള്ളതിന്നു വളരെ പ്രബലമായ തെളിവാണല്ലോ.

# ൧൦. അറിയുക.

## (അല്ലെങ്കിൽ മനസ്സിലാവുക)

---

നാം നമ്മുടെ ജനനംമുതൽ മരണംവരെ ഓരോ ക്ഷണത്തിലും ലോകത്തിലുള്ള ഏതെങ്കിലും ഒരു വിഷയത്തെപ്പററി നമ്മുടെ ഇന്ദ്രിയങ്ങൾ വഴിയായി ഓരോ അറിവുകളെ സമ്പാദിച്ചുകൊണ്ടു തന്നെയിരിക്കുന്നു എന്നുള്ള സംഗതി പെട്ടെന്നു പറയുമ്പോൾ ചിലർ അത്ര വകവയ്ക്കയില്ലായിരിക്കാമെങ്കിലും അല്പം ആലോചിച്ചാൽ എല്ലാവരും സമ്മതിക്കുന്നതായിരിക്കും.

നാം എന്തെങ്കിലും അറിയുന്നതു നമ്മുടെ ജ്ഞാനേന്ദ്രിയങ്ങൾ (കണ്ണ്, മൂക്ക്, ചെവി, നാവ്, തൊലി) വഴിയായിട്ടാണല്ലോ. എന്നാൽ പ്രതിബന്ധങ്ങൾ യാതൊന്നുമില്ലാത്ത പക്ഷം ഇന്ദ്രിയങ്ങൾക്കെല്ലാം തത്തദ്വിഷയഗ്രഹണസാമർത്ഥ്യം തുല്യമായിരിക്കാമെങ്കിലും ഓരോ ഇന്ദ്രിയദ്വാരേണയും നമ്മുടെ മനസ്സിൽ പതിയുന്ന വിഷയസ്വരൂപസ്ഥിതിക്കു പലപ്പോഴും സ്ഥൂലസൂക്ഷ്മതാഭേദമോ താരതമ്യവിശേഷമോ ദൃഢാദൃഢതാവ്യത്യാസമോ ഉണ്ടാകാറുണ്ടെന്നുള്ളതു് അനുഭവസിദ്ധമാകുന്നു.

നാം അമ്മയുടെ ഉദരത്തിൽ നിന്നു ഭൂമിയിൽ പിറക്കുമ്പോൾ തന്നെ നമുക്കു ചക്ഷുരാദിജ്ഞാനേന്ദ്രിയങ്ങൾ എല്ലാം ഉണ്ടായിരിക്കുന്നുണ്ടല്ലോ. എന്നാൽ ആദ്യമായി നമുക്കുണ്ടാകുന്ന ജ്ഞാനം ഏതു് ഇന്ദ്രിയമാർഗ്ഗേണ സിദ്ധിക്കുന്നതാകുന്നു? എന്നുള്ള ചോദ്യത്തിനുതന്നെ ശരിയായ ഒരു ഉത്തരം സാധാരണക്കാർക്ക് എളുപ്പത്തിൽ പറവാൻ കഴിയുന്നതാണെന്നു തോന്നുന്നില്ല. ജനനാനന്തരം ഒന്നോ രണ്ടോ മണിക്കൂറുകൊണ്ടോ, മൂന്നോ നാലോ ദിവസംകൊണ്ടോ, അഞ്ചോ ആറോ മാസംകൊണ്ടോ ഒരു കുട്ടി

തന്റെ അമ്മയുടെ സ്തന്യരസത്തിന്റെയോ അംഗസ്പർശത്തിന്റെയോ, ദേഹഗന്ധത്തിന്റെയോ, താലോല (താരാട്ടു) ശബ്ദത്തിന്റെയോ സൂക്ഷ്മമായ ഭേദത്തെ ഗ്രഹിക്കുകയും, ക്രമേണ അമ്മയച്ഛന്മാരെ പ്രത്യേകം കണ്ടറിയുകയും അവർ കുട്ടിയുടെ നേരെ കാണിക്കുന്ന വല്ല മുഖവികാരാദികളെക്കണ്ടു കുട്ടി ചിരിച്ചുതുടങ്ങുകയും ചെയ്യുന്നു. മററുള്ളവർ എടുക്കുകയോ മുല കൊടുക്കുകയോ മററൊ ചെയ്യുന്നതിൽ പരിചയഭേദംകൊണ്ടു കുട്ടിക്കു അസുഖം തോന്നുന്നതായാൽ തദ്വികാര സൂചകമായി നിലവിളിക്കുകയോ നേരെ നോക്കാതിരിക്കുകയോ അവർ ബലമായി എടുക്കാൻ ശ്രമിച്ചാൽ പിന്തിരിച്ചു വൈമുഖ്യം നടിച്ച് അകലെപ്പോവുകയോ ചെയ്യുന്നു. അതിനാൽ ഇന്ദ്രിയങ്ങളുടെ വിഷയഗ്രഹണശക്തി ഏകകാലത്തിൽതന്നെ തുല്യപരിമാണമായി ഉണ്ടാകുന്നില്ലെന്നും, ഓരോന്നും അനുക്രമമായും അഭ്യാസഭേദവശാൽ അല്പാല്പമായി വർദ്ധിച്ചും ഉണ്ടാകുന്നതാണെന്നും അനുഭവസിദ്ധമാകുന്നു.

ഇതുകൊണ്ടുതന്നെ ഓരോ വിഷയങ്ങളെയും അതാതിന്ദ്രിയങ്ങൾക്കു ഗ്രഹിപ്പാനുള്ള ശക്തിയും അതിലുള്ള വേഗാധിക്യവും വർദ്ധിച്ചുവരുന്നതു പ്രതിക്ഷണാഭ്യാസം നിമിത്തമാണെന്നു സിദ്ധിയ്ക്കുന്നു. ഇങ്ങനെ ക്ഷണംപ്രതി ഇന്ദ്രിയാർത്ഥസന്നികർഷജന്യമായ ജ്ഞാനം നിത്യാഭ്യാസംകൊണ്ടു വർദ്ധിക്കുന്തോറും ഓരോവിഷയങ്ങളിലും അതിസൂക്ഷ്മങ്ങളായ അനേകം പ്രകാരഭേദങ്ങളെ അതിവേഗത്തിൽ ഗ്രഹിപ്പാനുള്ള ശക്തി അളവററ വിധം വർദ്ധിച്ചു വർദ്ധിച്ച് ഇന്ദ്രിയങ്ങൾക്കു തദ്വിഷയഗ്രഹണത്തിനു വേണ്ടിവരുന്ന കാലദൈർഘ്യം കുറഞ്ഞു കുറഞ്ഞു വന്ന് അല്പക്ഷണത്തിൽ തന്നെ പലേ ഇന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കേണ്ടവയായ പലേ വിഷയങ്ങളെയോ അല്ലെങ്കിൽ ഒരിന്ദ്രിയത്തിന്റെ വിഷയത്തിൽ തന്നേ അതിസൂക്ഷ്മങ്ങളായ വിവിധപ്രകാര

ഭേദങ്ങളെയോ കൂട്ടി കലൎന്നു മാറി മാറി ഗ്രഹിക്കുക മുതലായ അനേക പരിക്ഷകളിൽ പൂൎണ്ണജയം പ്രാപിക്കത്തവണ്ണം നമ്മിൽ പലൎക്കും പാണ്ഡിത്യം സിദ്ധിച്ചിട്ടുണ്ടെന്ന് അല്പം ആലോചിച്ചാൽ ആരും സമ്മതിക്കാതിരിക്കുന്നതല്ല. എന്നാൽ എല്ലാരിലും എല്ലാ വിഷയങ്ങളിലും ഈ ശക്തി ഒരുപോലെ പ്രവൃത്തിക്കുന്നില്ലെന്നും ഓരോരുത്തനിലും ഓരോ വിഷയങ്ങളിലും അഭ്യാസാദി ഉപാധിഭേദവശാൽ താരതമ്യഭേദമുള്ളതായി കണ്ടുവരുന്നുണ്ടെന്നും സമ്മതിക്കേണ്ടതുതന്നെ. എങ്കിലും അങ്ങിനെയുള്ളതിൽ പലതും ജന്മസിദ്ധമല്ലെന്നും അഭ്യാസഭേദവശാലുണ്ടാകുന്നതാണെന്നും പറയാതിരിപ്പാൻ നിവൃത്തിയില്ല.

എന്തെന്നാൽ സംഗീതരസികന്മാരുടെ സൎവ്വപാപഹരണകാരണമായ സപ്തസ്വരങ്ങൾ കേട്ടാൽ തദപരിചിതന്മാർ കേവലം ഒരു ശബ്ദമെന്നു മാത്രമല്ലാതെ അവയുടെ യാതൊരു വ്യത്യാസവും മനസ്സിലാക്കുന്നില്ലെങ്കിലും അവർ തങ്ങൾക്കു നിത്യപരിചയമുള്ള എട്ടോ പത്തോ സ്നേഹിതന്മാർ നേരിട്ടു കാണാതെ ഒരു മുറിക്കകത്തോ മറേറാ മറഞ്ഞു നിന്നു സംസാരിച്ചാൽ ഓരോന്നും ഇന്നിന്ന ആളുടെ ഒച്ചയാണെന്നു യാതൊരു താമസവും പ്രയാസവും കൂടാതെ അറിയുന്നു.

അതുപോലെതന്നെ അഞ്ചായിരവും പതിനായിരവും വിലപിടിക്കുന്ന വൈരക്കല്ലുകളും കാൽക്കാശുപോലും വിലയില്ലാത്ത സ്ഫടികക്കഷണങ്ങളും തമ്മിൽ സാധാരണ നാട്ടുപുറത്തുള്ള കൃഷിക്കാരനായ ഒരുവനു യാതൊരു ഭേദവും കാഴ്ചയിൽ തോന്നുന്നില്ലെങ്കിലും, ഒരു നല്ല കല്ലുനോട്ടക്കാരന്റെ കയ്യിൽ കിട്ടുമ്പോൾ അവയുടെ വ്യത്യാസത്തെ അവൻ അതിവേഗത്തിലും സൂക്ഷ്മമായും കണ്ടെത്തുന്നു.

നല്ല കണ്ണുള്ളവർ തങ്ങൾക്കു നിത്യപരിചയമുള്ള വഴിയിൽ കൂടിത്തന്നെയും രാത്രികാലങ്ങളിൽ വെളിച്ചം കൂടാതെ അല്പം സഞ്ചരിക്കേണ്ടി വന്നാൽ എത്ര കല്ലിലും

മുള്ളിലും കയറുന്നു? എത്ര കുണ്ടിലും കുഴിയിലും ചാടുന്നു? എന്നാൽ ഒരു ജാത്യന്ധനാകട്ടെ, തന്റെ കയ്യിലുള്ള വല്ല കോലുകൊണ്ടും നിലത്തു കുത്തികുത്തിക്കൊണ്ടു് ആ വഴിയിൽ കൂടിത്തന്നെ യാതൊരാപകടവും കൂടാതെ രാവും പകലും സ്വൈരമായി സഞ്ചരിക്കുന്നു. ഇതിനുള്ള കാരണം ആ അന്ധൻ തന്റെ കയ്യിലുള്ള കോലുകൊണ്ടും കാലുകൊണ്ടും വഴിയിലുള്ള വൈഷമ്യങ്ങളെ സ്പർശവിശേഷത്താൽ നല്ലവണ്ണം അറിയുന്നതു മാത്രമല്ലാതെ വേറെ എന്തെങ്കിലുമുണ്ടോ? ഇങ്ങനെ ഓരോ വിഷയത്തെപ്പറ്റിയും പ്രത്യേകം പ്രത്യേകം ഉദാഹരണം കാണിച്ചിട്ടാവശ്യമില്ലല്ലോ.

ഇതുവരെ പറഞ്ഞതു് ഇന്ദ്രിയങ്ങളുടെ വിഷയഗ്രഹണശക്തിഭേദം, അഭ്യാസാദികാരണഭേദങ്ങളെ അനുസരിച്ചു ഭേദപ്പെട്ടു വരുന്നതാണെന്നാണല്ലോ. ഇനി ഈ ഗ്രഹണശക്തി ഇന്ദ്രിയങ്ങൾക്കു മാത്രം അധീനമായിട്ടുള്ളതോ അല്ലയോ എന്നും, വേറെ വല്ലതിന്റെയും സഹായം ഒഴിച്ചുകൂടാത്തതോ അല്ലയോ എന്നും ആലോചിക്കേണ്ടിയിരിക്കുന്നു. ഇന്ദ്രിയങ്ങൾക്കു തന്നെ അധീനമായിരുന്നു എങ്കിൽ ഉറക്കത്തിലും മോഹത്തിലും കൂടി വിഷയജ്ഞാനം ഉണ്ടാകേണ്ടതായിരുന്നുവല്ലോ. അതില്ലാത്തതിനാൽ ഇന്ദ്രിയമാത്രാധീനമല്ലെന്നു് ഊഹിക്കേണ്ടിവരുന്നു. എന്നുമാത്രമല്ല ഇന്ദ്രിയങ്ങൾക്കെല്ലാറ്റിനും കൂടി സഹായിയായി വേറെ എന്തോ ഒന്നുണ്ടെന്നു കൂടി കല്പിക്കേണ്ടി വരുന്നു. ഇങ്ങനെ ഇന്ദ്രിയങ്ങൾക്കെല്ലാം കൂടി വിഷയഗ്രഹണത്തിങ്കൽ ഏകസഹായിയായി നില്ക്കുന്ന ഒരു അന്തഃകരണമാകുന്നു 'മനസ്സ്.' അതുകൊണ്ടു് ഇന്ദ്രിയങ്ങൾക്കു വിഷയസന്നികർഷമുണ്ടാകുമ്പോൾ മനസ്സിന്റെ സഹായവും സിദ്ധിച്ചാൽ മാത്രമേ ജ്ഞാനം (അറിവു്) ഉണ്ടാകയുള്ളൂ. അതില്ലാത്തതുകൊണ്ടാണു നിദ്രയിലും മോഹത്തിലും വിഷയജ്ഞാനമുണ്ടാകാത്തതു്. ജാഗ്രത്തിൽ തന്നെയും ഓരോ ഇന്ദ്രിയ

ങ്ങൾക്കും അതാതിന്റെ വിഷയസന്നികർഷമുണ്ടാകുമ്പോൾ അതോടുകൂടി മനസ്സിന്റെ പ്രവൃത്തിയും സിദ്ധിച്ചാൽ മാത്രമേ ജ്ഞാനമുണ്ടാകുന്നുള്ളു. അതിനാൽ ഒരു സമയത്തിൽ ഒരിന്ദ്രിയത്തിന് അതിന്റെ വിഷയത്തോട് ആഭിമുഖ്യം ഉണ്ടാവുകയും മനസ്സും അതോടുകൂടി പ്രവർത്തിക്കുകയും ചെയ്തുകൊണ്ടിരിക്കുമ്പോൾ ഇതരേന്ദ്രിയങ്ങൾക്ക അവയുടെ വിഷയങ്ങളിൽ സംബന്ധമുണ്ടായാലും മനസ്സിന്ന് അവയിൽ പ്രസക്തി ഉണ്ടാവാൻ കഴിയാതിരിക്കുന്നതുകൊണ്ട് ആ വിഷയങ്ങളിൽനിന്നുള്ള ജ്ഞാനം സിദ്ധിപ്പാനിടവരുന്നില്ല.

ഇതിന്നും പുറമേ മനസ്സിന്ന ബാഹ്യേന്ദ്രിയങ്ങളുടെ വ്യാപാരങ്ങളിൽ സാഹായ്യം ചെയ്യുക എന്ന പ്രവൃത്തി കൂടാതെ, മുമ്പിൽ ഏതെങ്കിലും പ്രകാരത്തിൽ അറിയപ്പെട്ടിട്ടുള്ള പല വിഷയങ്ങളിലും തന്നെത്താൻ വ്യാപരിക്കുക എന്ന ഒരു പ്രവൃത്തികൂടി സ്വതന്ത്രമായി ചെയ്വാനുള്ളതിനാൽ മനസ്സ ചിലപ്പോൾ യാതൊരു ബാഹ്യേന്ദ്രിയവ്യാപാരത്തിലും സഹായിക്കാതെ സ്വതന്ത്രമായി വ്യാപരിക്കുന്നതായാൽ ആ സമയങ്ങളിൽ മറ്റുള്ള ഇന്ദ്രിയങ്ങൾക്ക തങ്ങളുടെ യാതൊരു വിഷയത്തെയും ഗ്രഹിപ്പാൻ ശക്തിയില്ലാതെയും വന്നുപോകുന്നു. ഇങ്ങനെയുള്ള മനഃപ്രവൃത്തിയെയാകുന്നു നാം 'മനോരാജ്യം' എന്നു പറയുന്നതു.

അതിനാൽ മനസ്സ തന്നെത്താൻ പ്രവർത്തിച്ചുകൊണ്ടിരിക്കയോ ബാഹ്യേന്ദ്രിയങ്ങളിൽ ഏതെങ്കിലും ഒന്നിന്റെ പ്രവൃത്തിക്കു സഹായിച്ചുകൊണ്ടിരിക്കയോ ചെയ്യുന്ന സമയത്തിൽ ഇതരേന്ദ്രിയങ്ങൾക്ക് അവയുടെ വിഷയങ്ങളോടു സംബന്ധമുണ്ടായാലും അവയിൽനിന്നു യാതൊരു ജ്ഞാനവും സിദ്ധിപ്പാനിടവരാത്തതുകൊണ്ടാണ് —അതു ഞാൻ കണ്ടു അല്ലെങ്കിൽ കേട്ടു പക്ഷേ ഒന്നും മനസ്സിലായില്ല—എന്നു നാം പറയുന്നതു. ഇങ്ങനെയുള്ള മനസ്സിന്റെ

അന്യവിഷയാഭിനിവേശത്തെ പരിഹരിപ്പാൻ വേണ്ടിയാണു 'മനസ്സിരുത്തി കേൾക്കു' 'മനസ്സിരുത്തി നോക്കു' എന്നൊക്കെ പറയുന്നതു്.

ഇത്രയും പറഞ്ഞതുകൊണ്ടു മനസ്സിന്റെ ഐകാഗ്ര്യത്തോടുകൂടി ഇന്ദ്രിയാൎത്ഥസന്നികൎഷവും കൂടി ഉണ്ടായാൽ മാത്രമേ വിഷയജ്ഞാനമുണ്ടാവാൻ കഴിയൂ എന്നു സിദ്ധമായല്ലോ.

അതിനാൽ ക്ഷണംപ്രതി വിവിധവിഷയേന്ദ്രിയസന്നികൎഷമുണ്ടാകുമ്പോഴൊക്കെയും മനസ്സിനെ അതാതു വിഷയങ്ങളിലേക്കു് അതിവേഗത്തിൽ മാറിമാറി പ്രവൎത്തിപ്പാനുള്ള ശക്തിയുണ്ടാക്കുകയാകുന്നു അഭ്യാസത്തിന്റെ ഫലം എന്നും പറകകൂടി.

ഈ ഘട്ടത്തിൽ തന്നെ മേൽപ്രകാരമുള്ള അഭ്യാസത്തെ കുറിച്ചുകൂടി അല്പം വിവരിക്കേണ്ടതാവശ്യമായി വന്നിരിക്കുന്നു. എന്തെന്നാൽ—മനസ്സിന്റെ ഐകാഗ്ര്യത്തോടുകൂടി ഇന്ദ്രിയാൎത്ഥസന്നികൎഷമുണ്ടാകുമ്പോൾ വിഷയഗ്രഹണമുണ്ടാകുന്നു എന്നു പറഞ്ഞുവല്ലോ. അങ്ങിനെ ഓരോ ഇന്ദ്രിയങ്ങളും അതാതിന്റെ വിഷയങ്ങളെ ഗ്രഹിക്കുന്നതു് എല്ലായ്പോഴും ഒരേപ്രകാരത്തിലായിരിക്കയില്ല. നമ്മുടെ കണ്ണു് ഒരു രൂപത്തെ ഗ്രഹിക്കുമ്പോൾ ആ രൂപത്തിന്റെ എല്ലാഭാഗങ്ങളെയും സാമാന്യമായി അറിയുന്നതു കൂടാതെ ചില ഭാഗങ്ങളെ സവിശേഷമായി പ്രത്യേകം ശ്രദ്ധിച്ചു ആ ഭാഗങ്ങളിലുള്ള അതിസൂക്ഷ്മങ്ങളായ പല വിഷയങ്ങളെയും കുറിച്ചു പ്രത്യേകമായ അറിവു സമ്പാദിക്കുന്നു. എങ്ങിനെയെന്നാൽ, നാം ഒരു മനുഷ്യനെ ആദ്യമായി കണ്ടു പരിചയിച്ചതിന്നു ശേഷം പിന്നീടു് എപ്പോഴെങ്കിലും അയാളെ കാണുന്നതായാൽ ഉടനെ ഇതു് ഇന്ന ആളാണെന്നു പ്രയാസം കൂടാതെ അറിയുന്നു. ഈ അറിവു നമുക്കുണ്ടാവാൻ കാരണം, അയാളെ ആദ്യം കണ്ടപ്പോൾ

തന്നെ നമ്മുടെ കണ്ണുകൾ വഴിയായി അയാളുടെ ആകൃതിവിശേഷത്തിന്റെ ചില പ്രത്യേക ഭേദങ്ങളോടുകൂടിയ വൎണ്ണം, പൊക്കം, നിറം മുതലായവയെയോ, കണ്ണു, മൂക്ക, കയ്യ, കാലു മുതലായ അവയവങ്ങളുടെ സംസ്ഥാനഭേദത്തെയോ, സന്തോഷം, ദ്വേഷ്യം മുതലായ മനോവികാരങ്ങളിൽ പ്രദൎശിപ്പിക്കുന്ന മുഖവികാരഭേദങ്ങളെയോ കുറിച്ചു് അതി സൂക്ഷ്മങ്ങളായ പല സംജ്ഞാഭേദങ്ങളും നമ്മുടെ മനസ്സിൽ ദൃഢമായി പതിഞ്ഞിട്ടുള്ളതാകുന്നു.

എന്നാൽ ആ മനുഷ്യനെത്തന്നെ മറെറാരവസരത്തിൽ മുഖമൊഴികെ ശരീരത്തിന്റെ മററു സകല ഭാഗങ്ങളും കണ്ടാലും തീരെ അറിയുന്നില്ല. ഈ അറിവുകേടിനുള്ള കാരണം എന്താകുന്നു? അയാളെ കണ്ടപ്പോഴൊക്കെയും അയാളുടെ മുഖത്തെ മാത്രമേ മനസ്സിരുത്തി നോക്കി സൂക്ഷ്മം ഗ്രഹിച്ചിട്ടുള്ളു. ശരീരത്തിന്റെ മററുള്ള ഭാഗങ്ങളെ എല്ലാം കണ്ടിട്ടുണ്ടെന്നു പറവാൻ മാത്രമല്ലാതെ മനസ്സിരുത്തി നോക്കി സൂക്ഷ്മസ്ഥിതി അറിഞ്ഞിട്ടില്ല എന്നുള്ളതുതന്നെ. ഇതാണു 'മുഖപരിചയം' എന്നു പറയുന്നതു്. ചത്തവനെ അറിയാതിരിപ്പാൻവേണ്ടി കുലപാതകികൾ മൃതശരീരത്തിന്റെ തല വെട്ടിക്കൊണ്ടു പോകുന്നതു പ്രസിദ്ധമാണല്ലൊ.

ഇതുതന്നെയല്ല, ജീവികളിൽവെച്ചു മനുഷ്യരായ നാം നമ്മുടെ സ്വജാതീയരായ മററു മനുഷ്യരെപ്പററി അറിയുന്നതുപോലെ അത്ര സൂക്ഷ്മത്തിലും വേഗത്തിലും എളുപ്പത്തിലും മററു യാതൊന്നിനെയും അറിയുന്നില്ല. എങ്ങനെയെന്നാൽ അനേകായിരം ജനങ്ങൾ കൂടുന്ന കൊടുങ്ങല്ലൂർ ഭരണി, ആറാട്ടുപുഴ പൂരം, വൈക്കത്തഷ്ടമി മുതലായ സ്ഥലങ്ങളിൽവെച്ചു നാം മുമ്പിൽ കണ്ടിട്ടില്ലാത്ത ഒരു മനുഷ്യനെ യദൃച്ഛയായി കാണുകയും സംഭാഷണാദികളാൽ തമ്മിൽ പരിചയിക്കുകയും ചെയ്തു പിരിഞ്ഞതിനു ശേഷം കുറെ

നാം കഴിഞ്ഞിട്ടു പിന്നെ ഒരിക്കൽ മറെറാരു സ്ഥലത്തുവെച്ച് അയാളെ കാണ്മാൻ സംഗതിവന്നാൽ ഉടനെ അന്യോന്യം യാതൊരു സംശയവും കൂടാതെ അറിയുന്നു.

എന്നാൽ വാണിയംകുളം, പൊള്ളാച്ചി മുതലായ ഏതെങ്കിലും ഒരു ചന്തയിൽ നിന്ന് ഒരു കാളയെ വാങ്ങുവാനായി പ്രത്യേകം മനസ്സിരുത്തി നോക്കി അതിന്റെ ദേഹസ്ഥിതികളെക്കുറിച്ചും മററും വളരെ നേരം സൂക്ഷ്മപരിശോധന ചെയ്തറിഞ്ഞതിനു ശേഷം വില ചേരായ്കയാൽ മടങ്ങി പോന്നുവെന്നിരിക്കട്ടെ. പിന്നെ ആ കാളയെത്തന്നെ വേറൊരവസരത്തിൽ അതുപോലെയുള്ള മറെറാരു ചന്തയിൽ വച്ചോ, അല്ലെങ്കിൽ നാം സവാരിക്കായി കയറിയ വണ്ടിക്കു പൂട്ടീട്ടോ കാണ്മാനിടവന്നാൽ നമുക്കതിനെ മററുള്ള കാളകളിൽനിന്നു വേർതിരിച്ചറിവാൻ തീരെ കഴിയുന്നില്ല. എങ്കിലും ആ കാളയെത്തന്നെ നാം ആദ്യം നോക്കിയ സമയം വാങ്ങി നമ്മുടെ വീട്ടിൽകെട്ടി രക്ഷിച്ചു കുറച്ചുകാലം നാം തന്നെ അതിനെ നിത്യം പെരുമാറിക്കൊണ്ടിരിക്കുന്ന പക്ഷം എത്ര കാളകളുള്ള കൂട്ടത്തിൽ നിന്നും അതിനെ വേർതിരിച്ചറിവാൻ പിന്നീടു നമുക്കു കഴിവുണ്ടാകയും ചെയ്യുന്നു. അങ്ങനെ വരുവാനുള്ള കാരണം, ആദ്യം കണ്ടപ്പോൾ അല്പസമയത്തിന്നുള്ളിൽ നമുക്കു കണ്ടറിവാൻ കഴിയാത്ത അനേകം സൂക്ഷ്മഭേദങ്ങളെ കാലക്രമേണ കണ്ടറിവാനിടവരുന്നതാകുന്നു. എന്നാൽ ആദ്യം ചന്തയിൽവച്ച് ആ കാളയെ നോക്കി വിലപറഞ്ഞു വാങ്ങാതെ പോന്നതു് ഒരു നല്ല വണ്ടിക്കാരനായിരുന്നാൽ പിന്നീട് ആ കാളയെ വേറൊരു കാളക്കൂട്ടത്തിൽവച്ചു കണ്ടാലും അവൻ ക്ഷണത്തിൽ അറിഞ്ഞു എന്നു വന്നേക്കാം. അതിന്നുള്ള കാരണം, അവന്നു കാളജാതിയിലുള്ള അനേകം വ്യക്തികളുടെയും വളരെക്കാലമായിട്ടുള്ള സൂക്ഷ്മപരിചയം നിമിത്തം ഏതെങ്കിലും ഒരു കാളയെക്കണ്ടാൽ

അതിൻെറ ആകൃതി മുതലായവയിൽനിന്ന്, അനേകം സൂക്ഷ്മസ്ഥിതിഭേദങ്ങളെ എളുപ്പത്തിലും വേഗത്തിലും ധരിപ്പാനുള്ള ശക്തി നിത്യാഭ്യാസംകൊണ്ടു വളരെ വൎദ്ധിച്ചിട്ടുള്ളതാകുന്നു.

ഇതുപോലെ തന്നെ പത്തോ മുപ്പതോ ആശാരിമാർ പണിചെയ്യുന്ന ഒരു സ്ഥലത്തുനിന്നു സന്ധ്യയ്ക്കു പണിനിൎത്തുന്ന സമയം ഓരോ ആശാരിയും അവനവൻെറ പണി ആയുധങ്ങളെ മാറിപ്പോകാതെ തിരിഞ്ഞെടുത്തു വെവ്വേറെ സൂക്ഷിക്കുന്നു. തട്ടാനും അതുപോലെതന്നെ ഒരേ മാതിരിയിലുള്ള വളരെ പണ്ടങ്ങളിൽനിന്നു താൻ പണിചെയ്തിട്ടുള്ള ഒരു പണ്ടത്തെ അനായാസേന കണ്ടുപിടിക്കുന്നു. ഒരു സ്കൂൾ കുട്ടി, സ്കൂൾ വിട്ടുപോകുമ്പോൾ തൻെറ ക്ലാസ്സിലുള്ള കുട്ടികളുടെ ഒരേതരത്തിലുള്ള പുസ്തകങ്ങളിൽനിന്നും, സ്ലേറ്റുകളിൽനിന്നും തൻെറ പുസ്തകങ്ങളെയും സ്ലേറ്റുകളെയും നിഷ്പ്രയാസമായി തിരഞ്ഞെടുക്കുന്നു.

എന്തിനേറെപ്പറയുന്നു? ഇതുപോലെ ആലോചിച്ചാൽ ഓരോ വിഷയങ്ങളിലും പ്രത്യേകാഭ്യാസംകൊണ്ടു നമ്മുടെ വിഷയഗ്രഹണശക്തി വൎദ്ധിച്ചുവരുന്നതുകൂടാതെ പ്രത്യേകതരമായി തിരിയുകയും ചെയ്യുന്നതാണ്. പ്രസിദ്ധനായ 'കാക്കശ്ശേരി ഭട്ടതിരി' കുട്ടിയായിരിക്കുമ്പോൾ തൻെറ ഇല്ലത്ത് ഒരു നിത്യശ്രാദ്ധം നടന്നുവന്നിരുന്നതിനാൽ ദിവസേന പതിവായി പിണ്ഡം ഭക്ഷിപ്പാൻ വരുന്ന കാക്കകളേയും ചില ദിവസം മാത്രം വരുന്ന കാക്കകളേയും പ്രത്യേകം അടയാളത്തോടുകൂടി മററുള്ളവരെ കാണിച്ചുകൊടുത്തിരുന്നു എന്നുള്ള പഴങ്കഥ ഈ ഘട്ടത്തിൽ ഓൎക്കേണ്ടതാണ്. അതിനാൽ ഇങ്ങനെ മനസ്സിരുത്തലോടുകൂടി വിഷയപരിശോധന ചെയ്യുന്നതായാൽ ഈ ലോകത്തിലുള്ള ഓരോ വിഷയങ്ങളിൽനിന്നും ക്ഷണംപ്രതി പുതുതായി അസംഖ്യം അറിവുകൾ നമുക്കു സിദ്ധിപ്പാനിടവരുന്നതാണെന്നുള്ള ഉപദേശത്തോടുകൂടി ഈ വിഷയത്തെ ഉപസംഹരിക്കുന്നു.

കുന്നേഴത്തു പരമേശ്വരമേനോൻ.

# ൧൧. തുഞ്ചത്തെഴുത്തച്ഛൻ.

"ശങ്കിയ്ക്കവേണ്ടാ സുവർണ്ണത്തെ കൈക്കൊൾകവേണ്ടു
പങ്കത്തിൽ കിടക്കുന്നതെങ്കിലുമതിദ്രുതം" —മ. ഭാ.

മലയാളഭാഷ സംസാരിയ്ക്കുന്നവരിലും, മലയാളസാഹിത്യത്തെക്കുറിച്ച് അല്പമെങ്കിലും അറിവുള്ളവരിലും തുഞ്ചത്തെഴുത്തച്ഛന്റെ പേരു കേൾക്കാത്തവർ വല്ലവരുമുണ്ടോ എന്നു സംശയമാണ്. മലയാളികൾക്ക്, ഇദ്ദേഹത്തിന്റെ പേർ ഇപ്പോഴും ശ്രുതിമധുരമായിട്ടാണിരിയ്ക്കുന്നത്. ഇദ്ദേഹം ഭൂവാസം വെടിഞ്ഞിട്ടു രണ്ടുമൂന്നു ശതാബ്ദങ്ങൾ കഴിഞ്ഞിട്ടുണ്ടെങ്കിലും, ഇദ്ദേഹത്തിന്റെ മധുരസ്വരം ഇന്നും നമ്മുടെ കർണ്ണങ്ങളിൽ മുഴങ്ങിക്കൊണ്ടുതന്നെയിരിയ്ക്കുന്നു. ഇദ്ദേഹത്തിന്റെ കാലാനന്തരം മലയാളഭാഷയ്ക്കും സാഹിത്യത്തിനും വളരെ മാററങ്ങൾ വന്നിട്ടുണ്ടെങ്കിലും, ഇദ്ദേഹത്തിന്റെ കൈവിരലുകളുടെ പാട് ഇപ്പോഴും അവയിൽ തെളിഞ്ഞുകാണാനുണ്ട്. മലയാളഭാഷയുടെയും സാഹിത്യത്തിന്റെയും 'ജനകൻ' ഈ മഹാൻതന്നെയാണെന്നു സമ്മതിയ്ക്കാത്തവർ ആരുംതന്നെ ഉണ്ടായിരിക്കയില്ല. മലയാളഭാഷയ്ക്ക്, അതിന്റെ ജീവനും, ഗൌരവവും, രമ്യതയും ഇദ്ദേഹത്തിൽനിന്നു സിദ്ധിച്ചിട്ടുള്ളവയാണ്. സംസ്കൃതമലയാളപദങ്ങളെ എത്ര ഭംഗിയാകുംവണ്ണം കൂട്ടിച്ചേൎക്കാൻ കഴിയുമെന്നും ഭാഷയ്ക്ക് എത്രമാത്രം കെല്പും, വൈഭവവുമുണ്ടെന്നും, മേലു അതിനെ എത്രമാത്രം പരിഷ്കരിയ്ക്കയും പോഷിപ്പിയ്ക്കയും ചെയ്യാമെന്നും, വിവിധമനോവികാരങ്ങളെ പ്രത്യക്ഷപ്പെടുത്തുവാൻ അതിന് എത്രമാത്രം ശക്തിയുണ്ടെന്നും ആദ്യമായി തെളിയിച്ചതു് ഇദ്ദേഹംതന്നെയാണ്. താഴ്ന്ന വൎഗ്ഗത്തിൽ ജനിയ്ക്കയും, ഒരു സാധാരണ ജീവിതവൃത്തിയെ മാത്രം അവലംബിച്ചു കാലക്ഷേപം ചെയ്കയും ചെയ്തിരുന്നുവെങ്കിലും, അദ്ദേഹ

ത്തിന്റെ ബുദ്ധിയുടെയും, പരിശ്രമത്തിന്റെയും, ധൈൎയ്യത്തിന്റെയും അസാമാന്യശക്തികൊണ്ടു മാത്രം അദ്ദേഹം തന്റെ സ്വദേശിയക്ക് അതിരററ ഗുണം ചെയ്യുന്നതിനും ഒരു പദത്തെ പ്രാപിയ്ക്കയും, ഇപ്പോഴും ഇത്രയെന്നു ശരിയായി ഖണ്ഡിയ്ക്കാൻ പാടില്ലാത്തതായ ഒരു പ്രേരണാശക്തിയെ ജനങ്ങളിലും, വെവ്വേറെ ഭാഷയിലും, വ്യാപരിപ്പിയ്ക്കയും ചെയ്യുന്നതിനു ശക്തനായിത്തീൎന്നു. ഇദ്ദേഹത്തിന്റെ പ്രയത്നമില്ലായിരുന്നുവെങ്കിൽ മലയാളഭാഷയ്ക്കു ദക്ഷിണഇൻഡ്യയിലുള്ള ഭാഷകളുടെ ഇടയിൽ ഇപ്പോഴുള്ള മാന്യസ്ഥാനം ഒരിയ്ക്കലും ലഭിയ്ക്കയില്ലായിരുന്നു. അതുകൊണ്ടു് ഇദ്ദേഹത്തിന്റെ ആവിർഭാവം മലയാളസാഹിത്യചരിത്രത്തിന്റെ ഒരു പ്രധാനഘട്ടത്തെ ലക്ഷീകരിയ്ക്കുന്നു.

ഇപ്രകാരം നമ്മുടെ മാതൃഭാഷയ്ക്കു് അലങ്കാരവും, പുഷ്ടിയും നല്കിയതും, നമ്മുടെ സാഹിത്യത്തിന്റെ മൂലധനം ആൎജ്ജിച്ചതും, നമ്മുടെ സുഖാനുഭവങ്ങളുടെ വ്യാപ്തിയെ വൎദ്ധിപ്പിച്ചതും, നമ്മുടെ വിചാരങ്ങളെ ഏറക്കുറെ ഉയൎത്തി നിൎമ്മലങ്ങളാക്കുന്നതിനു യത്നിച്ചതും, നമ്മുടെ ഗൃഹങ്ങളിൽ ഒരു അഭിനവമായ പ്രദീപം ജ്വലിപ്പിച്ചതും ആയ ഈ മഹാന്റെ ജീവിതരീതിയെയും സ്വഭാവഗുണങ്ങളെയും കുറിച്ചു നമുക്കു ജിജ്ഞാസ ജനിയ്ക്കുന്നതു സഹജമാണല്ലോ. എന്നാൽ, നിൎഭാഗ്യവശാൽ, കേവലം ചില ഐതിഹ്യങ്ങളല്ലാതെ ഈ വിഷയത്തിൽ നമുക്കു രേഖാമൂലമായ അറിവുകൾ ലഭിയ്ക്കുന്നതിനു മാൎഗ്ഗം ഒന്നും ഇല്ലാതെയാണിരിയ്ക്കുന്നതു്. പല മഹാകവികളുടെയും സ്ഥിതി ഇതുതന്നെയാണു്. അവർ പരാൎത്ഥജീവികളായിരുന്നതിനാൽ തങ്ങളുടെ കാൎയ്യത്തിൽ തീരെ ശ്രദ്ധയില്ലായിരുന്നു. അവരുടെ ജീവിതം ഒരുമാതിരി ഒതുങ്ങിയ മട്ടിലായിരുന്നതുകൊണ്ടു് അവരുടെ സമാനകാലികന്മാരുടെ ശ്രദ്ധയെയും അവർ ആകൎഷിച്ചില്ല. എന്നുതന്നെയുമല്ല, ഇങ്ങനെ

യുള്ളവരുടെ കൃതികളുടെ യഥാൎത്ഥഗുണം അറിയുന്നതി നു കുറച്ചുകാലം വേണ്ടിവരും; അപ്പോഴെക്കത്തെയ്ക്കു ഇവരെ ക്കുറിച്ചുണ്ടായിരുന്ന അറിവുകൾ തേഞ്ഞുമാഞ്ഞുപോകാ നും ഇടയുണ്ട്. ഇതുനിമിത്തം ഒടുവിൽ ഐതിഹ്യങ്ങൾ തന്നെ ആശ്രയമായിത്തീരുന്നു. ഒന്നുമില്ലാത്തതിൽ ഭേ ദം ഐതിഹ്യങ്ങളാണല്ലോ. ഇവയെയും രേഖപ്പെടുത്താ തിരുന്നാൽ അവയും കാലാന്തരത്തിൽ നഷ്ടമായിത്തീരും. ഇദ്ദേഹത്തെപ്പറ്റി ഭാഷാചരിത്രത്തിൽനിന്നും ചില സം ഗതികളെമാത്രം ചുരുക്കിപ്പറയുന്നു.

എഴുത്തച്ഛന്റെ ജീവചരിത്രത്തിലുള്ള സംഗതികൾ മിക്കവയും സംശയാന്ധകാരത്തിൽ മറഞ്ഞുകിടക്കുന്നുവെ ന്നിരിയ്ക്കിലും, ഒരു സംഗതിമാത്രം അവിതൎക്കിതമായവിധ ത്തിൽ ഈ ഇരുട്ടിൽനിന്നും തെളിഞ്ഞുനില്ക്കുന്നുണ്ട്. ഇ തു് ഇദ്ദേഹത്തിന്റെ ജനനസ്ഥലത്തെ സംബന്ധിച്ചുള്ള താണു്. "തുഞ്ചത്തെഴുത്തച്ഛനെ"ന്നാണല്ലോ നാം ഇ ന്നും ഈ മഹാനെ പേരുപറഞ്ഞുവരുന്നതു്. മലയാള സാഹിത്യശാഖിയുടെ തുഞ്ചത്തു് (അഗ്രത്തിൽ) സ്ഥിതിചെ യ്യുന്നതുകൊണ്ടു മാത്രമല്ല ഇദ്ദേഹത്തിനു് ഈ പേർ സി ദ്ധിച്ചിട്ടുള്ളതു്. ഇദ്ദേഹത്തിന്റെ വീട്ടുപേരും "തുഞ്ചത്തു്" എന്നായിരുന്നുവെന്നുള്ളതു ഇപ്പോൾ നിൎവിവാദമായ ഒരു സംഗതിയാണു്. തെക്കെ മലയാളത്തിൽ പൊന്നാനി ത്താലൂക്കിൽ വെട്ടത്തുപുതിയങ്ങാടി എന്ന സ്ഥലത്തു് 'തു ഞ്ചൻപറമ്പു്' എന്നൊരു പുരയിടം ഇപ്പോഴും ഉണ്ടു്. ഇ വിടെയാണു നമ്മുടെ എഴുത്തച്ഛൻ ഭൂജാതനായതു്. ഈ സ്ഥലം ഇപ്പോഴ് ഒരു വിശുദ്ധഭൂമിയായിട്ടാണു ഗണിയ്ക്ക പ്പെട്ടിരിയ്ക്കുന്നതു്. സമീപസ്ഥലങ്ങളിലുള്ളവർ കുട്ടികളെ എഴുത്തിനിരുത്തുന്നസമയം ഈ പറമ്പിലെ മണ്ണാണു് ഇ ന്നും ഉപയോഗിച്ചുവരുന്നതെന്നു കേൾവിയുണ്ടു്. ഒരി യ്ക്കൽ ദിവ്യനായ ഇദ്ദേഹത്തിന്റെ കൊല്ലുകാലിന്റെ

സ്പർശം ലഭിയ്ക്കാൻ ഇടയായ മണ്ണിന് എന്തോ ഒരു ദിവ്യശക്തിയുണ്ടെന്നു ജനങ്ങൾ ഇന്നും വിശ്വസിച്ചുവരുന്നു. ഇതിൽ അത്ഭുതപ്പെടുവാനൊന്നുമില്ല. "വീരപുരുഷാരാധന" (Hero worship) മനുഷ്യർക്കു സഹജമായിട്ടുള്ളതും, മനുഷ്യസ്വഭാവത്തിൻെറ എത്രയും വിശിഷ്ടമായ ഒരു അംശവുമാണല്ലൊ. അദ്ദേഹം ജനിച്ച ഗൃഹമോ, അദ്ദേഹത്തിൻെറ വംശക്കാരോ ഇപ്പോൾ ഉള്ളതായി കേൾവിയില്ല. എങ്കിലും, അദ്ദേഹത്തിൻെറ പാദസ്പർശംകൊണ്ടു പാവനമാക്കപ്പെട്ട ഒരു സ്ഥലം പ്രത്യക്ഷമായി കാണ്മാനുണ്ടെന്നുള്ളതു മലയാളികൾക്ക് എത്രയോ ചാരിതാൎത്ഥ്യജനകമായ ഒരു സംഗതിയാണ്. തുഞ്ചൻപറമ്പു മലയാളത്തിലെ "സ്റ്റ്രാറ്റ്ഫോർഡ്" തന്നെയാണെന്നുള്ളതിനു സംശയമില്ല. പക്ഷെ, നാം അവിടെയ്ക്കു തീൎത്ഥയാത്ര ചെയ്കയോ, സ്മാരകമായി അവിടെനിന്നും വല്ലതുമൊക്കെയും കൊണ്ടുപോരികയോ ചെയ്യാത്തതു നമ്മുടെ കൃതഘ്നതകൊണ്ടുതന്നേയാണ്. ഈ സ്ഥലത്തെ വേണ്ടതുപോലെ സംരക്ഷിയ്ക്കുന്നതിനു കുറച്ചുമുമ്പു ചില ശ്രമങ്ങൾ ചെയ്തിട്ടുള്ളതായി അറിവുണ്ട്. എന്നാൽ, അവ എത്രമാത്രം സഫലമായിട്ടുണ്ടെന്നറിഞ്ഞുകൂട.

എഴുത്തച്ഛൻെറ ജനനസ്ഥലത്തെപ്പററി നമുക്ക് എത്രമാത്രം നിശ്ചയം ഉണ്ടോ അത്രമാത്രം ജനനകാലത്തെപ്പററി അത്രയും സംശയവുമുണ്ട്. ഇദ്ദേഹം ജീവിച്ചിരുന്നതു് ഏകദേശം കൊല്ലവർഷം ഏഴിനും എട്ടിനും മദ്ധ്യേ ആണെന്നു വിചാരിയ്ക്കപ്പെട്ടിരിയ്ക്കുന്നു. ഇദ്ദേഹവും മേപ്പത്തൂർ നാരായണഭട്ടതിരിയും സമാനകാലീനന്മാരായിരുന്നുവെന്നു വിശ്വസിച്ചുവരുന്നു. ഇതിനു രേഖാമൂലമായ അടിസ്ഥാനം ഉള്ളതായി അറിവില്ല. പഴയ കവികൾ, സാധാരണയായി അവർ ഗ്രന്ഥങ്ങൾ ഉണ്ടാക്കുകയോ എഴുതിത്തീ

ക്കുകയോ ചെയ്യുന്ന വത്സരം, മാസം, ദിവസം മുതലായതു് അവസാനത്തിൽ ചേക്കാറുണ്ടു്. എന്നാൽ, ഇദ്ദേഹത്തിന്റെ കൃതികളിൽ ഒന്നിലും ഇങ്ങനെ ഒരു സൂചകവും ചേൎത്തിട്ടുള്ളതായിക്കാണുന്നില്ല. * ഇദ്ദേഹത്തിന്റെ കൃതികൾ മിക്കവയും പുരാണങ്ങളെ സംബന്ധിച്ചുള്ളവയായതുകൊണ്ടു് ഇദ്ദേഹത്തിന്റെ ജീവിതകാലത്തു നടന്നിട്ടുള്ള സംഗതികളെയോ, അന്നുള്ള ആചാരങ്ങളെയോ, നടപ്പുകളെയോ, സമുദായസ്ഥിതികളെയോ കുറിച്ചു് അവയിൽ പ്രസ്താവിക്കാൻ ആവശ്യവും സൌകൎയ്യവും ഇല്ലായിരുന്നുവല്ലോ. ഇവ മൂലവും അദ്ദേഹത്തിന്റെ ജീവതകാലത്തെ ഏകദേശമെങ്കിലും നിൎണ്ണയിക്കാമെന്നുവച്ചാൽ അതിന്നും നിവൃത്തിയില്ലാതെയാണിരിക്കുന്നതു്. ജീവചരിത്രം എഴുതുകയെന്നുള്ളതു് അക്കാലത്തു പതിവില്ലായിരുന്നതിനാൽ അദ്ദേഹത്തിന്റെ ശിഷ്യന്മാരും അദ്ദേഹത്തെപ്പററി വല്ലതും രേഖപ്പെടുത്തിവയ്ക്കണമെന്നു വിചാരിച്ചതായിക്കാണുന്നില്ല. ഈ വിഷയത്തിൽ ജാഗ്രതയോടുകൂടി ആരെങ്കിലും അന്വേഷണം നടത്തിയാൽ വല്ല മൂലയിലും മുക്കിലും നിന്നു തെളിവുകൾ കിട്ടിയെന്നു വരാം. എന്നാൽ, അങ്ങനെ ആരെങ്കിലും ശ്രമിച്ചിട്ടുണ്ടോ എന്നും സംശയമാണു്. സൂക്ഷ്മാ ആലോചിച്ചുനോക്കിയാൽ, ഒരു മനുഷ്യൻ ഇന്നകാലത്തു്, ഇത്രകൊല്ലം ജീവിച്ചിരുന്നുവെന്നുള്ളതല്ല,

---

* അദ്ധ്യാത്മരാമായണം കിളിപ്പാട്ടിന്റെ ഒടുവിൽ അതിന്റെ ഫലശ്രുതിയിൽ കാണുന്ന 'ദീർഘായുരർത്ഥപ്രദം പവിത്രം പരം സൌഖ്യപ്രദം സകലാഭീഷ്ടസിദ്ധിദം' എന്ന പദങ്ങളിൽ 'പവിത്രം പരം സൌഖ്യം' എന്നതു്, ആ ഗ്രന്ഥം ഉണ്ടാക്കിത്തീൎന്ന ദിവസത്തെ കലിദിനസംഖ്യയെ കുറിക്കുന്നതാണെന്നു് ഇയ്യിടെ ചില സാഹിത്യപരിശോധകന്മാർ ഊഹിച്ചുവരുന്നതായി അറിയുന്നു. അതു ശരിയാണെങ്കിൽ നാരായണീയത്തിലെ 'ആയുരാരോഗ്യസൌഖ്യം' എന്ന കലിദിനങ്ങൾ കഴിഞ്ഞിട്ടു് ഇരുപത്തുനാലു കൊല്ലവും എട്ടു മാസവും പത്തൊമ്പതു ദിവസവും ചെല്ലുമ്പോഴേക്കു രാമായണം അവസാനിച്ചതെന്നു വിചാരിക്കാവുന്നതാണു്.

ആ മനുഷ്യനെപ്പററി പ്രധാനമായി നമുക്കറിയേണ്ട സംഗതി. ഏതുവിധത്തിൽ അയാൾ ജീവിതം നയിച്ചുവെന്നും, അയാളുടെ വിശിഷ്ടാംശമായ ബുദ്ധി ഏതുപ്രകാരത്തിൽ വ്യാപരിച്ചുവെന്നും, പരോപകാരാർത്ഥമായി എന്തെല്ലാം പ്രവർത്തിച്ചുവെന്നും ജീവിതോദ്ദേശ്യത്തെ എത്രമാത്രം സഫലമാക്കിയെന്നുമാണല്ലോ നാം പ്രത്യേകം അന്വേഷിച്ചറിയേണ്ടതു്. ഇവയെല്ലാം അദ്ദേഹത്തിന്റെ കൃതികളിൽനിന്നും, നമുക്കറിവുള്ള മററു സംഗതികളിൽനിന്നും ഏറക്കുറെ ഗ്രഹിയ്ക്കാൻ സാധിയ്ക്കുന്നതാണു്. മറെറാന്നും നമുക്കറിഞ്ഞുകൂടാ എങ്കിലും ഇദ്ദേഹം,

"കാലവുമവശ്യമാക്കിക്കൊണ്ടു വശ്യാത്മാവായ്
പാലിച്ചുപുരുഷാർത്ഥം"

എന്നുള്ള ഈ നിശ്ചയംതന്നെയാണു്. ഇദ്ദേഹം ജാതിയിൽ 'ചക്കാലനായർ' ആയിരുന്നുവത്രെ. ഈ വർഗ്ഗക്കാരെ അവരുടെ തൊഴിലിന്റെ സ്വഭാവംകൊണ്ടോ, എന്തോ, വളരെ നികൃഷ്ടന്മാരായിട്ടാണു ഗണിച്ചുവന്നിരുന്നതു്. ഇദ്ദേഹത്തിന്റെ ശത്രുക്കളുടെ ദൃഷ്ടിയിൽ ഇതു് ഒരു വലിയ ആക്ഷേപമായിബ്ഭവിച്ചിരുന്നു. പക്ഷെ,

"വൃത്തിഹീനനു കുലമപ്രമാണംപോൽ നല്ല
വൃത്തവാനെങ്കിലന്ത്യജാതനും നന്നുതാനും"

എന്നുള്ള തത്വം ഇവർ അറിഞ്ഞിട്ടില്ലായിരിയ്ക്കാം. അല്പജ്ഞന്മാരുടെ ദൃഷ്ടി പലപ്പോഴും അസ്ഥാനങ്ങളിൽ പതിയ്ക്കുന്നതു പതിവാണല്ലോ. അതുകൊണ്ടു് ഇവരെ കുററം പറഞ്ഞിട്ടാവശ്യമില്ല. ഇദ്ദേഹത്തിന്റെ പിതാവു ഒരു വിദ്വാനായ നമ്പൂരിയായിരുന്നുവെന്നു പറയപ്പെട്ടിരിയ്ക്കുന്നു. ആ ദേഹത്തിൽനിന്നും എഴുത്തച്ഛന് ഒരു നല്ല വിദ്യാഭ്യാസം സിദ്ധിയ്ക്കുന്നതിനിടയായി. ചെറുപ്പത്തിൽ ഇദ്ദേഹം സമീപമുള്ള തൃക്കണ്ടിയൂർക്ഷേത്രത്തിൽ പോയി തൊഴുക പതിവായിരുന്നു. ഒരുദിവസം പോയപ്പോൾ

നമ്പൂരിമാർ ഓത്തുചൊല്ലുന്നതുകേട്ട്, "കാട്, കാട്" എന്നു ബാലനായ ഇദ്ദേഹം പറകയുണ്ടായി. ഇവർ വേദോച്ചാരണം ചെയ്യുന്നതു പിഴച്ചാണെന്നായിരുന്നു ഇതിൻെറ അൎത്ഥം. ബ്രാഹ്മണർ ഇതു കേട്ട് അസ്വസ്ഥന്മാരായിട്ടു കുട്ടിയ്ക്കു പ്രസാദത്തിൻെറ കൂടെ ഏതോ ജപിച്ചുകൊടുത്തു എന്നും, അന്നുമുതൽ ബാലൻ ഒന്നുംതന്നെ മിണ്ടാതെ മൌനം അവലംബിച്ചു ചൈതന്യഹീനനായ് വസിച്ചുവെന്നും ഒരു ഐതിഹ്യം ഉണ്ട്. ഇദ്ദേഹത്തിൻെറ പിതാവ് ഈ വിവരം അറിഞ്ഞപ്പോൾ ഇതിനു പ്രത്യൌഷധമായി മദ്യം സേവിയ്ക്കാൻ ആജ്ഞാപിച്ചു. അപ്രകാരം ചെയ്തപ്പോൾ ബാലൻെറ ബുദ്ധിതെളിഞ്ഞു പഴയപടി ഉത്സാഹശീലനായിത്തീൎന്നുവത്രെ. ഇതിൻെറ വാസ്തവാവാസ്തവത്തെപ്പറ്റി ഈ ദൂരകാലത്തിൽ ഒന്നുംതന്നെ തീൎച്ചയായിപ്പറവാൻ നിവൃത്തിയില്ല. എങ്കിലും, എല്ലാ ഐതിഹ്യങ്ങളിലും ഒരു സത്യാംശലേശം ഉള്ളതുകൊണ്ട് ഇതിലും ഇപ്രകാരം വല്ലതുമുണ്ടായിരിയ്ക്കാവുന്നതാണ്. എന്തായാലും എഴുത്തച്ഛൻ ഏതാനും നമ്പൂരിമാരുടെ വിരോധം സമ്പാദിച്ചുവെന്നുള്ളതിനു തൎക്കമില്ല. അവരുടെ ദൃഷ്ടിയിൽ ഇദ്ദേഹം പുരാണവേദാദി നോക്കുകയോ വായിയ്ക്കുകയോ ചെയ്തതു് ഒരു ക്ഷന്തവ്യമല്ലാത്ത അപരാധമായിരുന്നു. എന്നാൽ, ലോകത്തിൽ, പലപ്പോഴും ദോഷങ്ങളെന്നു വിചാരിയ്ക്കപ്പെടുന്നവ ഗുണങ്ങളായ് പരിണമിയ്ക്കുന്നു. ഇതുനിമിത്തം എഴുത്തച്ഛൻ ഒരു നിശ്ചയം ചെയ്യുന്നതിനിടയായി. അക്ഷരജ്ഞാനംപോലുമില്ലാതെ അജ്ഞതയിൽ മുങ്ങിക്കിടക്കുന്ന തൻെറ സ്വദേശികളുടെ സ്ഥിതി എത്രയും പരിതാപകരമായി അദ്ദേഹത്തിനു തോന്നി. ഇതിനെ പരിഹരിയ്ക്കുന്നതിനു വേണ്ട ശ്രമം ചെയ്വാൻ അദ്ദേഹം ഒരുങ്ങി. മലയാളഭാഷ അക്കാലത്തു വളരെ ശോച്യസ്ഥിതിയിലായിരുന്നു. പദദാരിദ്ര്യവും ഗ്രന്ഥദാരിദ്ര്യവും അതിനെ അസാമാ

ന്യമായി ബാധിച്ചിരുന്നു. അതിൻെറ ഒരു കൈ, തമിഴിൻെറ തോളിനെ ആശ്രയിച്ചും ഇരുന്നു. അതിനെ പോഷിപ്പിക്കുന്നതിനു തല്പരമുള്ളവരായി ആരുംതന്നെ ഇല്ലാതെയാണിരുന്നതു്. ചിലരുടെ ചവിട്ടും തൊഴിയും ഏൽക്കേണ്ടിയും വരുന്നു. ഈ സ്ഥിതിയിൽ ആണു് എഴുത്തച്ഛൻ സ്വഭാഷയെക്കണ്ടതു്. ഭാഷമൂലം വേണമല്ലോ ജനങ്ങൾക്കറിവുണ്ടാകുവാൻ. ഈ സ്ഥിതിയിലിരിക്കുന്ന ഭാഷയെക്കൊണ്ടു് ഉദ്ദേശ്യം എത്രമാത്രം സാധിക്കാൻ കഴിയും?

അതുകൊണ്ടു ഭാഷയെ പരിഷ്കരിക്കയാണു് ആദ്യമായി ചെയ്യേണ്ടതെന്നു് അദ്ദേഹം തീർച്ചയാക്കി, അതിനായൊരുമ്പെട്ടു. അതിനുള്ള മാർഗ്ഗത്തെപ്പററി അദ്ദേഹത്തിനു സംശയമുണ്ടായില്ല. സർവ്വപ്രകാരേണ പരിപൂർണ്ണതയെ പ്രാപിച്ചിരിക്കുന്ന സംസ്കൃതഭാഷയുടെ സഹായമാണു ക്ഷീണസത്വയായ മലയാളഭാഷയ്ക്കു ജീവധാതുവെന്നും, അതിൻെറ പോഷണത്തിനും, പരിഷ്കരണത്തിനും അത്യാവശ്യമായ മാർഗ്ഗമെന്നും അദ്ദേഹം തീർച്ചയാക്കി, തൻെറ ശ്രദ്ധയേയും പ്രയത്നത്തെയും സാഹിത്യരത്നഗർഭയായ സംസ്കൃതഭാഷയിലേയ്ക്കു തന്നെ ആദ്യം തിരിച്ചുവിട്ടു.

ഇദ്ദേഹത്തിൻെറ പിതാവു്, ഒരു നല്ല വിദ്വാനും, ശാസ്ത്രജ്ഞനുമായിരുന്നതുകൊണ്ടു്, അദ്ദേഹം പുത്രനു്, സംസ്കൃതസാഹിത്യഭൂവിൽ പ്രവേശനം സമ്പാദിക്കുന്നതിനു്, സഹായിക്കുന്നതായ ഒരു വിദ്യാഭ്യാസം നൽകിയിരുന്നു. അല്പം സ്വാദറിഞ്ഞപ്പോൾ എഴുത്തച്ഛനു് അതിൽ അതിരുചി വർദ്ധിച്ചുവന്നു. അദ്ദേഹം ഈ അഭിരുചിയെ പോഷിപ്പിക്കുന്നതിൽ ഒട്ടുംതന്നെ ഉദാസീനനായിരുന്നില്ല. കിട്ടിയ അവസരം ഒന്നും അദ്ദേഹം നിഷ്ഫലമായിക്കളഞ്ഞില്ല. അദ്ദേഹത്തിൻെറ ഉദ്ദേശ്യസിദ്ധിയ്ക്കു് ഏററവും ഉതകുന്നതായ ഒരു തൊഴിലും അദ്ദേഹം ഇക്കാലത്തു സ്വീകരിച്ചു.

ഒരു എഴുത്തുപള്ളി കെട്ടി അദ്ദേഹം സമീപത്തുള്ള ബാലന്മാരെയും ബാലികമാരെയും വിദ്യ അഭ്യസിപ്പിയ്ക്കാൻ ആരംഭിച്ചു. ഇതുമുതൽക്കാണ് അദ്ദേഹത്തിന്, നമുക്കിപ്പോഴും എത്രയും പരിചയമായിരിയ്ക്കുന്നതും, ശബ്ദമാത്രയിൽ, ആനന്ദപ്രദങ്ങളായ അനേകം സ്മരണകളെ ജനിപ്പിയ്ക്കുന്നതുമായ "എഴുത്തച്ഛൻ" എന്ന പേർ സിദ്ധിച്ചത്. അദ്ധ്യാപകവൃത്തിയിൽ ഇദ്ദേഹം പ്രശോഭിച്ചിരുന്നുവെന്നുള്ളതിന് ഇദ്ദേഹത്തിൻെറ ശിഷ്യന്മാർ തന്നെ ദൃഷ്ടാന്തങ്ങളായിരുന്നു. തൻെറ നാട്ടുകാരെ അജ്ഞാനാന്ധകാരത്തിൽനിന്നും ഉയർത്തുന്നതിനായി എഴുത്തച്ഛൻ ആദ്യമായി ചെയ്ത പ്രവൃത്തി ഇതായിരുന്നു. അക്കാലത്ത് എഴുത്തുപള്ളികളായിരുന്നു ഓരോ ഗ്രാമങ്ങളിലെയും പരിഷ്കാരകേന്ദ്രങ്ങൾ. ജനസമുദായത്തിൻെറ ഇടയിൽ എഴുത്തച്ഛന്മാർക്ക് ഒരു മാന്യസ്ഥാനം കല്പിക്കപ്പെട്ടിരുന്നു. എല്ലാ തർക്കവിഷയങ്ങളിലും ഇവരുടെ അഭിപ്രായം സർവസമ്മതമായി സ്വീകരിച്ചുവന്നിരുന്നു. നമ്മുടെ എഴുത്തച്ഛൻ വിദ്വാൻകൂടി ആയിരുന്നതുകൊണ്ട് അദ്ദേഹം പ്രത്യേകം പൂജ്യനായി ഗണിയ്ക്കപ്പെട്ടിരുന്നുവെന്നുള്ളതിനു സംശയമില്ല. പക്ഷേ, അദ്ദേഹത്തിൻെറ ജാതിയെ അടിസ്ഥാനപ്പെടുത്തി അസൂയകരായ ചിലർ ചെയ്തുകൊണ്ടിരുന്ന ആക്ഷേപത്തിനു വലിയ ശമനം ഉണ്ടായതായിത്തോന്നുന്നില്ല. ഇക്കാലത്തു നമ്പൂരിമാരിൽ ചിലർ ആക്ഷേപസൂചകമായി "തുഞ്ചൻെറ ചക്കിൽ എത്ര ആട്ടം" എന്നു ചോദിച്ചതിന്, "എൻെറ ചക്കിൽ നാലും, ആറും ആട്ട"മെന്ന് അദ്ദേഹം മറുപടി പറഞ്ഞു. നാലുവേദങ്ങളും ആറു ശാസ്ത്രങ്ങളും തനിയ്ക്കു നല്ല പാഠമാണെന്നു സൂചിപ്പിച്ച ഈ പ്രതിവാക്യം, പ്രശ്നകർത്താവിന് എങ്ങനെ രസിച്ചിരിയ്ക്കുമെന്നു വായനക്കാർ തന്നെ ഊഹിച്ചുകൊള്ളട്ടെ.

ഏറെത്താമസിയാതെ, എഴുത്തച്ഛൻ തൻെറ ഉദ്ദേശ്യ

സിദ്ധിയ്ക്കായിട്ട്, വിദേശസഞ്ചാരം ചെയ്യണമെന്നു തീൎച്ചയാക്കി. വിദേശസഞ്ചാരം വിദ്യാഭ്യാസത്തിന്റെ ഒരു അപ്രധാനമല്ലാത്ത അംശമായിട്ടാണ് അന്നും ഗണിയ്ക്കപ്പെട്ടിരുന്നതു്. മനസ്സിന്നു വിശാലത വരുത്തുന്നതിനും സ്വഭാവത്തിന്റെ മുക്കും മൂലയും തട്ടിനിരപ്പാക്കുന്നതിനും ഇത്രയും നല്ലതായ ഒരു മാൎഗ്ഗം മറെറാന്നില്ല. സംസ്കൃതഭാഷാപരിജ്ഞാനസമ്പാദനത്തിനു സ്വദേശത്തു നേരിട്ടിട്ടുള്ളതുപോലെയുള്ള പ്രതിബന്ധങ്ങൾ വിദേശങ്ങളിൽ ഉണ്ടായിരിപ്പാൻ തരമില്ലെന്നും എഴുത്തച്ഛനു് അറിയാമായിരുന്നു. മലയാളഭാഷയുടെ പോഷണത്തിനു തമിഴിന്റെ സഹായവും അത്യാവശ്യമാകുന്നു എന്നു് അദ്ദേഹത്തിനു് അഭിപ്രായമുണ്ടായിരുന്നു. എന്നതന്നെയുമല്ല, പ്രസിദ്ധ തമിഴ്കവികളും പണ്ഡിതന്മാരുമായിട്ടും അഭിമുഖസംഭാഷണം ചെയ്തും, അവരുടെ കൃതികൾ വായിച്ചും അറിവു സമ്പാദിയ്ക്കണമെന്നും അദ്ദേഹത്തിനു താല്പൎയ്യം ഉണ്ടായിരുന്നു. ശത്രുക്കളുടെ വിരോധത്തിന്റെ കാഠിന്യം കുറയ്ക്കുന്നതിനും വിദേശഗമനത്തിനു് ഒട്ടേറെ ശക്തിയുണ്ടല്ലോ. അജ്ഞാതവാസംകൊണ്ടും മററുവിധത്തിൽ ദുൎഗ്രഹങ്ങളായ പല സംഗതികളും ഗ്രഹിയ്ക്കാൻ സൌകൎയ്യമുണ്ടായിരുന്നു. എന്നാൽ, ഇതിലേയ്ക്കു പണം അത്യാവശ്യമാണല്ലോ. നമ്മുടെ എഴുത്തച്ഛൻ അത്ര ധനവാനല്ലായിരുന്നുവെന്നു നമുക്കു ഊഹിയ്ക്കാൻ ധാരാളം മാൎഗ്ഗം ഉണ്ടു. പൂൎവ്വകാലങ്ങളിൽ വിദ്വാന്മാരെയും, കവികളെയും മററും സാധാരണ സഹായിച്ചുവന്നിരുന്നതു പ്രഭുക്കന്മാരും രാജാക്കന്മാരുമായിരുന്നു. നമ്മുടെ എഴുത്തച്ഛനും ഇപ്രകാരം ഒരു സഹായം ലഭിയ്ക്കുന്നതിനിടയായി. വിദേശസഞ്ചാരത്തിനു വേണ്ട ധനം മനക്കോട്ടച്ചന്മാരിൽ ഒരാൾ നൽകിയതായി ഒരു ഐതിഹ്യം ഉണ്ടു്. എഴുത്തച്ഛന്റെ ശിവപുരാണത്തിൽ

ഇദ്ദേഹത്തെക്കുറിച്ചു പ്രസ്താവിച്ചിട്ടും ഉണ്ടു * പള്ളിക്കൂടം, തന്റെ ഒരു പ്രിയശിഷ്യനെ ഏല്പിച്ചു് അദ്ദേഹം യാത്രതിരിച്ചു. എഴുത്തച്ഛൻ ദ്രാവിഡപ്രദേശങ്ങളിൽ കുറെക്കാലം സഞ്ചരിക്കുകയും, തമിഴിലും തെലുങ്കിലും നല്ല പരിചയം സമ്പാദിക്കുകയും, തന്റെ അറിവിനെ വർദ്ധിപ്പിക്കുകയും, ബുദ്ധിയെ വികസിപ്പിക്കുകയും, തന്റെ ആശയങ്ങളെയും ആദർശങ്ങളെയും പൂർവ്വാധികം ശുദ്ധീകരിക്കുകയും ചെയ്തതിന്റെ ശേഷം തന്റെ നാട്ടിലേക്കുതന്നെ മടങ്ങിവന്നു തന്റെ പഴയ ജോലിയിൽ പ്രവേശിച്ചു. തന്റെ ജോലിയുടെ ഗൌരവത്തെക്കുറിച്ചു് ഇദ്ദേഹത്തിനു നല്ല ബോധമുണ്ടായിരുന്നതിനാൽ, അതിൽ തന്റെ സമയവും, ശ്രദ്ധയും വേണ്ടതുപോലെ ഉപയോഗിച്ചുവന്നു. ഇദ്ദേഹത്തിന്റെ ശിഷ്യന്മാർ പലരും ഇദ്ദേഹത്തിനു് അനുരൂപന്മാരായിത്തീർന്നുവന്നുള്ളതിനു് ഇദ്ദേഹത്തിന്റെ പിൻഗാമികളായ സൂര്യനാരായണൻ എഴുത്തച്ഛൻ, കരുണാകരൻ എഴുത്തച്ഛൻ ഇവർതന്നെ ദൃഷ്ടാന്തമായിരിക്കുന്നു. എഴുത്തച്ഛന്റെ പാദാന്തികത്തിൽ വസിക്കുന്നതിനിടയായിട്ടുള്ളവർ എത്രയോ കൃതാർത്ഥന്മാരായെന്നുള്ളതിനു സംശയമില്ല. നമുക്കിപ്പോഴും അസൂയപ്പെടുകയല്ലാതെ നിവൃത്തിയില്ലല്ലോ.

എഴുത്തച്ഛനിപ്പോൾ പുരുഷപ്രായമായി. അദ്ദേഹം ആലോചനാശീലനും, തത്ത്വാന്വേഷിയും ആയിരുന്നതുകൊണ്ടു്, തന്റെ ചുറ്റുമുള്ള സംഗതികളെക്കുറിച്ചു ചിന്തിക്കുവാൻ തുടങ്ങി. മനുഷ്യജന്മത്തിന്റെ ഉദ്ദേശ്യങ്ങളെയും, ചുമതലകളെയും ഏറെക്കുറെ മനസ്സിലാക്കി; തന്റെ നാട്ടുകാരുടെ അജ്ഞതയെയും, അന്ധവിശ്വാസങ്ങളെയും കണ്ടു് അദ്ദേഹം വളരെ മനസ്താപപ്പെട്ടു. മലയാളഭാഷ

---

* ശിവപുരാണത്തിന്റെ കവിതാരീതി നോക്കിയാൽ അതു് എഴുത്തച്ഛന്റേതല്ലെന്നും നമ്പൂതിരിയുടേതായിരിക്കാമെന്നും ചിലർ ഊഹിച്ചുവരുന്നു.

ളുടെ ശോച്യാവസ്ഥയും, സാഹിത്യദാരിദ്ര്യവും അദ്ദേഹത്തിന്റെ ശ്രദ്ധയ്ക്കു വിഷയീഭവിയ്ക്കാതിരുന്നില്ല. തന്റെ സമസൃഷ്ടങ്ങളുടെ സന്മാൎഗ്ഗസ്ഥിതിയെ ഉയൎത്തുന്നതിനും, അവരുടെ ബുദ്ധിയെ വികസിപ്പിയ്ക്കുന്നതിനും ഉപയുക്തങ്ങളായ വിശിഷ്ടാശയങ്ങളും, ധൎമ്മോപദേശങ്ങളും അടങ്ങിയ കനതരം സാഹിത്യഗ്രന്ഥങ്ങളെ നിൎമ്മിയ്ക്കുന്നത്യാവശ്യമാണെന്ന് അദ്ദേഹം വിചാരിച്ചു, അതിലേയ്ക്കു വേണ്ട യത്നങ്ങളും തുടങ്ങി. അദ്ദേഹത്തിന്റെ യത്നം എത്രമാത്രം സഫലമായി എന്നു മലയാളികൾക്കെല്ലാവൎക്കും ഏറെക്കുറെ അറിയാവുന്നതാണല്ലോ. ഏകദേശം ഇക്കാലത്ത് അദ്ദേഹത്തിന് അപ്രതീക്ഷിതമായ ദിക്കിൽനിന്നും വലിയ സഹായം ലഭിയ്ക്കാൻ ഇടയായി. നാരായണീയം എന്ന വിശിഷ്ടഗ്രന്ഥത്തിന്റെ കൎത്താവായ മേല്പത്തൂർ നാരായണഭട്ടതിരിയുമായിട്ട്, പരിചയത്തിനിടയായി. സ്വഭാവം, അഭിരുചി, ഉദ്ദേശ്യം ഈ വിഷയങ്ങളിൽ രണ്ടുപേൎക്കും സാമ്യം ഉണ്ടായിരുന്നതുകൊണ്ട് അവരുടെ പരിചയം അചിരേണ ദൃഢമൈത്രിയായി പരിണമിച്ചു. മിത്രധൎമ്മം അനുസരിച്ച് അന്യോന്യം ഉപദേശങ്ങൾ നൽകുകയും, അനൎഘങ്ങളുടെ വിനിമയം ചെയ്യുകയും ചെയ്തുവന്നു. ഇവരെപ്പറ്റിയുള്ള ഒരു ഐതിഹ്യം ഇവിടെ പ്രസ്താവിയ്ക്കുന്നു. വാസ്തവം എങ്ങനെയോ? ഭട്ടതിരി അവർകൾ വാതംപിടിച്ചു തളൎന്നു പരവശനായി ഒരു മഞ്ചലിൽ കയറി ഗുരുവായൂൎക്കു പോകുന്നവഴിയ്ക്ക് എഴുത്തച്ഛൻ ഒരേടത്തിൽ മദ്യം സേവിച്ചുകൊണ്ടിരിയ്ക്കുന്നതു കണ്ടു. അദ്ദേഹത്തിന്റെ കണ്ണിൽ ഉപദേശമായിട്ട് ഒരു ചതുരത്വവും ഉണ്ടായിരുന്നുവത്രെ. തങ്ങളിൽ കണ്ട ഉടനെ രണ്ടുപേൎക്കും അല്പം വ്യസനമുണ്ടായി. ഒടുവിൽ പിരിയുന്ന സമയം "ഇതെന്താണു ഭോ ഭവാങ്ങളു്?" എന്നു ഭട്ടതിരി അവർകൾ എഴുത്തച്ഛനോടു ചോദിച്ചു. ഇതിനു മറുപടിയായി തന്റെ കയ്യിൽ ഇരുന്ന

മത്സ്യത്തെ കാണിച്ചുകൊണ്ടു, "വ്യസനിക്കേണ്ടാ, ഇതുമുതൽ തുടങ്ങുക; എല്ലാം ശരിയാകും" എന്നു പറഞ്ഞു. മത്സ്യാവതാരം മുതൽ ഭഗവൽസ്തുതി ചെയ്യണമെന്നാണ് ഇദ്ദേഹം സൂചിപ്പിച്ചതു്. നാരായണീയം ഭഗവാന്റെ ദശാവതാരങ്ങളെയാണല്ലോ. ഭട്ടതിരി അമ്പലപ്പുഴ ചെമ്പകശ്ശേരിരാജാവിന്റെ സ്നേഹിതനായിരുന്നതുകൊണ്ട് അദ്ദേഹം കൂടെക്കൂടെ അവിടെ പോകാറുണ്ട്. ഒരിക്കൽ തന്റെ മിത്രമായ ഉണ്ണിയേയുംകൂടി കൂട്ടിക്കൊണ്ടുപോയി രാജാവുമായി പരിചയപ്പെടുത്തി. ഇദ്ദേഹം ഒരു വിദ്വാനും, വിദ്വൽബന്ധുവും ആയിരുന്നതിനാൽ എഴുത്തച്ഛനെ സൽക്കരിച്ചു കുറച്ചുദിവസം രാജധാനിയിൽ പാർപ്പിച്ചു. ഇവിടെ വച്ചാണു് ഉണ്ണി അദ്ധ്യാത്മരാമായണം മലയാളഭാഷയിലാക്കിയതെന്നു കേൾവിയുണ്ട്. രാജാവ് ഇദ്ദേഹത്തിന്റെ തർജ്ജിമ വായിച്ചുനോക്കി വളരെ സന്തോഷിക്കുകയും, എഴുത്തച്ഛന് ഒരു പഷ്ഠാശനം നല്കുകയും ചെയ്തുകൂടാതെ, ചെമ്പകശ്ശേരി നാട്ടിലുള്ള ചക്കാലനായന്മാർ മേലാൽ എഴുത്തു പഠിക്കുന്നു് ആജ്ഞാപിക്കയും, അവരുടെ ചക്കകൾ പറപ്പിച്ചുകളകയും ചെയ്തു. ഇപ്രകാരം എഴുത്തച്ഛന്റെ സജാതീയന്മാർക്കെല്ലാവർക്കും അദ്ദേഹംനിമിത്തം ഒരു മേന്മ ലഭിക്കുന്നതിനിടയായി. പലപ്പോഴും ഒരുവന്റെ സൽഗുണം തന്റെ സമുദായത്തിനൊട്ടുക്ക് ശ്രേയഃപ്രദമായി ഭവിക്കുന്നുണ്ടെന്നുള്ളതിന് ഇതു് ഒരു ഉത്തമദൃഷ്ടാന്തമാകുന്നു. ഇപ്രകാരമുള്ള ആനുകൂല്യങ്ങൾ സാമൂതിരിപ്പാട്ടിൽനിന്നും, കൊച്ചിതമ്പുരാനിൽനിന്നും, പരപ്പനാട്ടുരാജാവിൽനിന്നും ഉണ്ണിക്കു ലഭിക്കയുണ്ടായി. ഭാഗ്യം വരുമ്പോൾ പലവഴിയായും വരുന്നതു സാധാരണയാണല്ലോ. ഇദ്ദേഹം മടങ്ങിവന്നതിന്റെശേഷം ഇപ്പോൾ സുപ്രസിദ്ധങ്ങളും, സുമനസ്സമ്മതങ്ങളുമായ മററുഗ്രന്ഥങ്ങൾ നിർമ്മിക്കുന്നതിന് ഉത്സാഹിച്ചു. ഈ കൃത്യം എത്രയും ഉത്തമ

മായ വിധത്തിൽ ഇദ്ദേഹം നിർവ്വഹിച്ചുവെന്നുള്ളതിനു സംശയമില്ല. ഇദ്ദേഹത്തിന്റെ പ്രധാനകൃതികൾ:— ശിവപുരാണം, ദേവീമാഹാത്മ്യം, ഹരിനാമകീർത്തനം, അദ്ധ്യാത്മരാമായണം, ഇരുപത്തിനാലുവൃത്തം, ഭാരതം, ഭാഗവതം, ചിന്താരത്നം, കേരളനാടകം ഇവകളാകുന്നു. ഇവകൂടാതെ ഇദ്ദേഹം അനേകം സ്തോത്രങ്ങളും, കീർത്തനങ്ങളും, പാട്ടുകളും ഉണ്ടാക്കീട്ടുള്ളതായും പറയപ്പെട്ടിരിയ്ക്കുന്നു. പുലയർക്കു പാടുന്നതിനു രാമായണം പാട്ടാക്കി ഇദ്ദേഹം ഉണ്ടാക്കിക്കൊടുത്തിട്ടുള്ളതായി അറിയുന്നു. ഇവർ ഇന്നും ഈ പാട്ടു പാടിവരുന്നുണ്ടു്. അതിന്റെ രീതി കാണിക്കുന്നതിനായി രണ്ടുവരി താഴെ ചേർക്കുന്നു.

"ജനകന്റെ മകളല്ലോ ചിരുത (സീത) പ്പെണ്ണു
അവൾക്കെല്ലോ രാമനച്ചനടുപ്പാനിട്ടു."

ഇദ്ദേഹം ഏകദേശം ൬൦ വയസ്സുവരെ ജീവിച്ചിരുന്നുവെന്നാണു വിശ്വസിച്ചുവരുന്നതു്. പരോപകാരാർത്ഥജീവിയായ ഇദ്ദേഹത്തിന്നു ഇതു് ഒരു ദീർഘായുസ്സ് എന്നു വിചാരിപ്പാൻ പാടില്ല. എങ്കിലും, ഈ കാലത്തിനിടയ്ക്കു് അദ്ദേഹം തന്റെ ഉദ്ദേശ്യങ്ങളെ മിയ്ക്കതും സാധിച്ചു കൃതകൃത്യനായിത്തീന്നുവെന്നുള്ളതിനു തക്കമില്ല. തന്റെ ഉൽകൃഷ്ടപ്രയത്നങ്ങൾ സഫലങ്ങളായിത്തീന്നതുകൊണ്ടുണ്ടാകാവുന്ന മനസ്സമാധാനത്തോടും, സ്വസമുദായത്തിന്റെ കൃതജ്ഞതാപൂർവ്വമായ അനുഗ്രഹത്തോടും, സുദൃഢമായ ഭക്തിയോടുംകൂടി തൃക്കണ്ടിയൂർ സ്വഗൃഹത്തിൽവെച്ചുതന്നെ അദ്ദേഹം പരമഗതിയെ പ്രാപിച്ചു. ഇദ്ദേഹം മരിയ്ക്കുന്നതിനുമുമ്പു തന്റെ പാദുകവും, മുറക്കോലും, ഭസ്മസഞ്ചിയും തന്റെ പ്രിയശിഷ്യനായ സൂര്യനാരായണൻ എഴുത്തച്ഛനെ ഏല്പിച്ചു എന്നും അദ്ദേഹം ഇവയെ ഗുരുനാഥന്റെ ചൈതന്യാംശങ്ങളെന്നു സങ്കല്പിച്ചു വെച്ചു പൂജിച്ചിരുന്നുവെന്നും പറയപ്പെട്ടിരിയ്ക്കുന്നു. ഇദ്ദേഹം വിവാഹം ചെയ്തിട്ടില്ലായിരുന്നുവെ

ന്നാണ് ഊഹിക്കപ്പെട്ടിരിക്കുന്നത്. ഇതു വാസ്തവമായിരിപ്പാനാണ് ഇടയുള്ളത്. എന്തുകൊണ്ടെന്നാൽ, വിവാഹബന്ധം തന്റെ ഉദ്ദേശ്യസിദ്ധിക്ക് ഒരു പ്രതിബന്ധവും തന്റെ ജീവിതത്തിന് ഒരു ഭാരവുമായിത്തീരുമെന്ന് അദ്ദേഹത്തിന്നു നല്ലപോലെ അറിയാമായിരുന്നു. താൻ മുമ്പിൽ സങ്കല്പിച്ചിട്ടുള്ള ഉദ്ദേശ്യത്തിന്റെ ഗൌരവം, തന്റെ ബുദ്ധിശക്തിയുടെയും, ഹൃദയവികാരങ്ങളുടെയും, യാതൊരംശത്തെയും മറ്റു വിഷയത്തിൽ പ്രവേശിക്കാൻ അനുവദിച്ചില്ല. ലോകത്തിൽ മഹൽകാര്യങ്ങൾ സാധിക്കുന്നതിനു സ്വസുഖപരിത്യാഗം അത്യാവശ്യമായിട്ടുള്ളതാണല്ലോ. കളത്രപുത്രാദികളുടെ ബലവത്തായ ആകർഷണം ഇതരകാര്യങ്ങൾക്കു പലപ്പോഴും വിഘ്നം വരുത്തുന്നതിന് ഇടയുള്ളതാണല്ലോ. അതുകൊണ്ട് അദ്ദേഹം നിത്യബ്രഹ്മചാരിത്വം തന്നെ അവലംബിച്ചിരുന്നുവെന്നുള്ളത് അസംഭാവ്യമല്ല. ഈ മഹാന്റെ ജീവചരിത്രത്തിന്റെ അവ്യക്തമായ ഒരു ബാഹ്യരേഖമാത്രമേ ഇവിടെ നൽകാൻ കഴിഞ്ഞുള്ളു എന്നു വ്യസനപൂർവ്വം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഇദ്ദേഹത്തിന്റെ ജീവിതം ഗുരുതരങ്ങളായ അനേകം സംഗതികൾകൊണ്ടു നിബിഡമായിരുന്നുവെന്നുള്ളതിനു സംശയമില്ല. മഹാന്മാരുടെ പ്രാരംഭങ്ങൾ, ഫലാനുമേയങ്ങളാണല്ലോ. എന്നാൽ, അവയിൽ മിക്കവയും കാലപര്യയംകൊണ്ടു ചരിത്രകാരന്റെ ദൃഷ്ടിക്കു അഗോചരങ്ങളായിത്തീർന്നിരിക്കുന്നു. ഇദ്ദേഹത്തിന്റെ ആകൃതിയെയോ, ഗാർഹജീവിതത്തെയോ, സ്വഭാവത്തെയോപററി നമുക്കു വിശദമായ യാതൊരറിവും ലഭിക്കാൻ മാർഗ്ഗമില്ലാതെയാണിരിക്കുന്നത്. അദ്ദേഹത്തിന്റെ കൃതികളാകുന്ന ദർപ്പണങ്ങളിൽ അദ്ദേഹത്തിന്റെ ബുദ്ധിയുടെ ഏകദേശമായ ഒരു ഛായ പ്രതിബിംബിച്ചു കാണാവുന്നതാണ്. മററുവിഷയങ്ങളിൽ നമ്മുടെ ജിജ്ഞാസയെ തല്ക്കാലം അടക്കിവെക്കാനേ നിവൃത്തി

കാണുന്നുള്ളു. ഇദ്ദേഹം ഒരു നമ്പൂരിയുടെ പുത്രനായിരുന്നതുകൊണ്ടും, ഇദ്ദേഹം ഗന്ധർവാംശജനാണെന്നു് ഒരു ഐതിഹ്യമുള്ളതുകൊണ്ടും, ഇദ്ദേഹം സുമുഖനും, കോമളഗാത്രനുമായിരുന്നുവെന്നു വിചാരിയ്ക്കുന്നതിനു കാരണമുണ്ടു്. അദ്ദേഹത്തിനു "രാമൻ" എന്നുപേരായ ഒരു ജ്യേഷ്ഠനും, ഒരു മരുമകളും ഉണ്ടായിരുന്നതായി പറയപ്പെട്ടിരിയ്ക്കുന്നു. "രാമനാമാചാര്യനും" എന്നു രാമായണത്തിന്റെ ആരംഭത്തിൽ പറഞ്ഞിരിയ്ക്കുന്നതു് ഇദ്ദേഹത്തെ സംബന്ധിച്ചാണു്. മരുമകളുടെ കയ്യക്ഷരത്തിൽ ഒരു ഭാഗവതഗ്രന്ഥം ആദ്യം എഴുതപ്പെട്ടിരുന്നതെന്നും കേൾവിയുണ്ടു്.

എഴുത്തച്ഛന്റെ ആദ്യഗുരു അദ്ദേഹത്തിന്റെ അഗ്രജൻതന്നെ ആയിരുന്നുവെന്നു വിചാരിയ്ക്കുന്നതിനു തക്ക കാരണം ഉണ്ടു്. ഇദ്ദേഹവും അദ്ധ്യാപകവൃത്തിതന്നെയാണു് അവലംബിച്ചിരുന്നതെന്നുള്ളതിനും തർക്കമില്ല. രാമായണത്തിന്റെ ആരംഭത്തിൽ ഇദ്ദേഹത്തെപ്പററി എഴുത്തച്ഛൻ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു:—

"അഗ്രജൻ മമ സതാംവിദുഷാമഗ്രേസരൻ,
മൽഗുരുനാഥനനേകാന്തേവാസികളോടും,
ഉൾക്കരുന്നിങ്കൽവാഴ്ക രാമനാമാചാര്യനും,
മുഖ്യന്മാരായ ഗുരുഭൂതന്മാർ മററുള്ളോരും."

"രാമനാമാചാര്യനും" എന്നു് ഇവിടെ പറഞ്ഞിട്ടുള്ളതു്, തന്റെ അഗ്രജനെസ്സംബന്ധിച്ചാണെന്നു വിചാരിയ്ക്കപ്പെട്ടിരിയ്ക്കുന്നുവെങ്കിലും, "ആചാര്യ"ശബ്ദം പ്രയോഗിച്ചിരിയ്ക്കുന്നതുകൊണ്ടു രാമാനുജാചാര്യരെയോ മറേറാ കൂടി സൂചിപ്പിയ്ക്കുന്നില്ലയോ എന്നു സംശയമുണ്ടു്. ഇദ്ദേഹത്തെത്തന്നെയാണു് ഉദ്ദേശിച്ചിരിയ്ക്കുന്നതെങ്കിൽ "മൽഗുരുനാഥൻ" എന്നു പറഞ്ഞിട്ടുള്ള സ്ഥിതിയ്ക്കു് "ആചാര്യൻ" എന്നുകൂടി പറയേണ്ട ആവശ്യം ഉണ്ടെന്നു തോന്നു

ന്നില്ല. ഒരാളെ മാത്രമല്ല ഉദ്ദേശിച്ചിരിയ്ക്കുന്നതെന്നുള്ളതു "ഗുരുഭ്രാതന്മാർ മററുള്ളോരും" എന്നു പറഞ്ഞിരിയ്ക്കുന്നതുകൊണ്ടുതന്നെ സ്പഷ്ടമാകുന്നു. ഏതായാലും, വിദ്വന്മാമഗ്രേസരനായ തന്റെ ജ്യേഷ്ഠന്റെ കളരിയിലും, ശാസനയിലും ദൃഷ്ടിയിലും ആയിരിയ്ക്കണം ഇദ്ദേഹം സംഭ്യസ്തവിദ്യനായിത്തീർന്നതു്. മേൽ ഉദ്ധരിയ്ക്കപ്പെട്ട പദ്യത്തിൽ പ്രകാശിച്ചുകാണുന്ന ഭക്തി, സ്നേഹം, ബഹുമാനം ഇവകൾ വേറെ അനുമാനത്തിന് അവകാശം നൽകുന്നില്ല. പിന്നീട്ടു്, തന്റെ പിതാവിൽനിന്നും ശാസ്ത്രസംബന്ധമായും മററുമുള്ള വിദ്യാഭ്യാസം എഴുത്തച്ഛൻ ഏറാക്കുറെ സമ്പാദിച്ചിരിയ്ക്കാനും ഇടയുണ്ടു്. ഇദ്ദേഹത്തിന്റെ മരുമകളെക്കൊണ്ടാണു ഭാഗവതം എഴുതിച്ചതെന്നും ഒരു ഐതിഹ്യം ഉണ്ടു്. ഈ സ്ഥിതിയ്ക്കു് ഇദ്ദേഹത്തിന്റെ മാതാവു മാത്രം അക്ഷരജ്ഞാനമോ, വിദ്യാഭ്യാസമോ ഇല്ലാത്ത ഒരു സ്ത്രീയായിരിപ്പാൻ തീരെ സംഗതിയില്ല. എഴുത്തച്ഛനിൽ പുരുഷപ്രായത്തിൽ വികസിച്ചു ശോഭിച്ചിരുന്ന സൽഗുണങ്ങൾ തന്റെ മാതാവിന്റെ ശാസന, ഉപദേശം, ദൃഷ്ടാന്തം ഇവകളുടെ ഫലങ്ങളായിരിയ്ക്കാനേ മാർഗ്ഗമുള്ളു. മാതാക്കൾക്കു പുത്രന്മാരിലുള്ള പ്രേരണാശക്തി തല്ക്കാലം അഗോചരമായിരുന്നേയ്ക്കാമെങ്കിലും, കാലാന്തരത്തിൽ അതു ഫലരൂപേണ പ്രത്യക്ഷീഭവിയ്ക്കുന്നു. ഈ തത്വം പലപ്പോഴും നാം വിസ്മരിക്കാറുണ്ടു്. പിതാവു ഗൃഹത്തിൽ സ്ഥിരവാസിയല്ലാതിരുന്നതുകൊണ്ടു മാതാവിന്റെയും അഗ്രജന്റെയും ദൃഷ്ടിയിൽതന്നെയാണു് ഇദ്ദേഹത്തിന്റെ ബാല്യകാലം മുഴുവലും നയിയ്ക്കപ്പെട്ടതു്. ഒരു മനുഷ്യനെ യോഗ്യനാക്കിത്തീർക്കുന്നതിൽ സഹായിയ്ക്കുന്നതായ പല ശക്തികളും ഉണ്ടു്. അവററിൽ എല്ലാററിലുംവച്ചു് ഉൽകൃഷ്ടമായതു മാതാവിന്റെ പ്രേരണാശക്തി ഒന്നുതന്നെ

യാണ്. എഴുത്തച്ഛൻ വിദ്വാനായിരുന്നതിനാൽ അദ്ദേഹം വിനയവാനും ആയിരുന്നു.

"ബ്രഹ്മപാദജനജ്ഞാനിനാമാദ്യനായുള്ളോരു ഞാൻ" എന്നാണ് അദ്ദേഹം തന്നെക്കുറിച്ചു പ്രസ്താവിച്ചിരിക്കുന്നതു്. പിന്നൊരു ദിക്കിൽ "അഗതിയായോരടിയനനുഗ്രഹിയ്ക്കണ"മെന്നും പറഞ്ഞിരിയ്ക്കുന്നു. ഇദ്ദേഹം വലിയ ബ്രാഹ്മണഭക്തനും ആയിരുന്നു. അവരുടെ "ചരണാരുണാംബുജപീഠപാംസുസഞ്ചയം" അദ്ദേഹത്തിന്റെ "ചേതോദർപ്പണത്തിന്റെ മാലിന്യം" തീർക്കണമെന്നായി അദ്ദേഹം പ്രാർത്ഥിയ്ക്കുകയും ചെയ്തു കാണുന്നു. ഇതു കൂടാതെയും,

"വേദശാസ്ത്രങ്ങൾക്കധികാരിയല്ലെന്നതോർത്തു
ചേതസി സൎവ്വം ക്ഷമിച്ചീടുവിൻ കൃപയാലെ".

എന്നും മറ്റും ഇദ്ദേഹം അവരോടപേക്ഷിയ്ക്കുന്നു. ബ്രാഹ്മണരിൽനിന്നും അദ്ദേഹത്തിനു ചില ഉപദ്രവങ്ങൾ നേരിട്ടിരുന്നുവെങ്കിലും, ഇതൊന്നും അദ്ദേഹത്തിന്റെ ഭക്തിയ്ക്കും ബഹുമാനത്തിനും ബാധകമായിബ്ഭവിച്ചില്ല. ഇവരുടെ അപ്രീതി സമ്പാദിയ്ക്കാതിരിയ്ക്കണമെന്ന് അദ്ദേഹത്തിനു താല്പര്യമുണ്ടായിരുന്നുവെങ്കിലും, തന്റെ ഉൽകൃഷ്ടമായ ഉദ്ദേശ്യങ്ങളെ ഇതിലേയ്ക്കുവേണ്ടി പരിത്യജിയ്ക്കാൻ അദ്ദേഹം ഒട്ടുംതന്നെ സന്നദ്ധനല്ലായിരുന്നു. "അല്പസ്യ ഹേതോർബ്ബഹു ഹാതുമിച്ഛൻ, വിചാരമൂഢഃ" എന്നാണല്ലോ മഹദ്വാക്യം. കർത്തവ്യകർമ്മാനുഷ്ഠാനത്തിൽ ദത്തദൃഷ്ടിയായിരുന്ന ഒരാൾക്ക് ഇപ്രകാരമുള്ള പ്രതിബന്ധങ്ങൾ കേവലം നിസ്സാരങ്ങളാണല്ലോ. "ബോധഹീനന്മാരായ" തന്റെ നാട്ടുകാരുടെ ഉൽഗതിയ്ക്കും, അപരിഷ്കൃതനിലയിൽ ഇരിയ്ക്കുന്ന ഭാഷയുടെ സംസ്കരണത്തിനും മാൎഗ്ഗാന്വേഷിയായ തുഞ്ചന്, ഇതൊക്കെയും കാലിൽ തടഞ്ഞ പുല്ലുപോലെ മാത്രമേ ആയിരുന്നുള്ളു.

എഴുത്തച്ഛന്റെ കൃതികൾ പലതും പുരാണങ്ങളെ സംബന്ധിച്ചുള്ളവയാണല്ലോ. മിയ്ക്കവയും അവയുടെ

തർജ്ജമയോ, അല്ലെങ്കിൽ, സംക്ഷേപമോ ആയിട്ടാണു കാണുന്നത്. അദ്ദേഹത്തിനു വേറെ വിഷയങ്ങൾ ലഭിയ്ക്കാഞ്ഞിട്ടോ അവയിൽ തനിയ്ക്കു പാടവം ഇല്ലാഞ്ഞിട്ടോ ആണെന്നു വിചാരിച്ചുകൂടാ; അദ്ദേഹം ഇപ്രകാരം തിരഞ്ഞെടുത്തിട്ടുള്ളതു ബുദ്ധിപൂർവ്വമായ ഒരു പ്രവൃത്തിയാണ്. എഴുത്തച്ഛൻ ഒരു വലിയ ദൈവഭക്തനായിരുന്നതുകൊണ്ട് അദ്ദേഹത്തിനു പുരാണാദികളിൽ അസാമാന്യമായ അഭിരുചിയുണ്ടായിരുന്നു. ഇതു കൂടാതെ അദ്ദേഹത്തിന്റെ പ്രധാന ഉദ്ദേശ്യങ്ങളിൽ ഒന്ന്, തന്റെ നാട്ടുകാരുടെ അജ്ഞതയെ ദൂരീകരിച്ച്, അവരുടെ മുമ്പിൽ ഉൽകൃഷ്ടങ്ങളായ ആദർശങ്ങളെ സമർപ്പിയ്ക്കയും, അവർക്ക് ഈശ്വരഭക്തി, സന്മാർഗ്ഗബോധം ഇവകളെ ജനിപ്പിയ്ക്കയും ചെയ്യണമെന്നായിരുന്നു. ഇതിനും പുറമെ, ദാരിദ്ര്യം ബാധിച്ചും, നികൃഷ്ടാവസ്ഥയെ അവലംബിച്ചും, അരക്ഷിതമായും കിടന്നിരുന്ന മലയാളഭാഷയ്ക്ക്, ഉത്തമങ്ങളായ സംസ്കൃതഗ്രന്ഥങ്ങളിൽ അടങ്ങിയിരിയ്ക്കുന്ന പ്രൗഢങ്ങളായ ആശയങ്ങൾകൊണ്ടും, സാരങ്ങളായ തത്വോപദേശങ്ങൾകൊണ്ടും, അലങ്കാരവും, പുഷ്ടിയും, ഗൌരവവും നൽകി അതിനെ ഒരു മാന്യസ്ഥാനത്തിൽ വയ്ക്കണമെന്നും അദ്ദേഹത്തിന് ആഗ്രഹമുണ്ടായിരുന്നു. ഈ ഉദ്ദേശ്യങ്ങളെ നിറവേറ്റുന്നതിന് അദ്ദേഹം ആലോചിച്ചു തീർച്ചയാക്കിയ മാർഗ്ഗം ഏറ്റവും ഉചിതമായിട്ടുള്ളതാണെന്നുള്ളതിനു ലേശംപോലും സംശയമില്ല. ഇപ്രകാരം കേരളീയകുടുംബങ്ങളിൽ ആദ്യമായി ജ്ഞാനപ്രദീപം ജ്വലിപ്പിച്ചതു, മലയാളസാഹിത്യത്തിന്റെ അടിസ്ഥാനമിട്ടതും നമ്മുടെ എഴുത്തച്ഛനാണെന്നുതന്നെ പറയാം. ഇദ്ദേഹത്തിന്റെ കൃതികൾ ഉത്ഭവിച്ചകാലം മുതല്ക്കു കേരളീയരുടെ ദൃഷ്ടിയിൽ മലയാളഭാഷയ്ക്ക് എറക്കുറെ ഗൌരവം സിദ്ധിച്ചു തുടങ്ങിയതായി വിചാരിയ്ക്കേണ്ടിയിരിയ്ക്കുന്നു. എല്ലാംകൊണ്ടും "മണിപ്രവാളകൃതികളുടെ

മാർഗ്ഗദർശി"യായ തുഞ്ചന്റെ ആവിർഭാവം മലയാളസാഹിത്യത്തിന്റെ അരുണോദയമായിട്ടു ഗണിക്കാവുന്നതാണ്. മലയാളം മാതൃഭാഷയായിട്ടുള്ള കേരളീയർ എല്ലാവരും ഇദ്ദേഹത്തിനെ എന്നെന്നേയ്ക്കും കൃതജ്ഞതയോടുകൂടി സ്മരിക്കേണ്ടതാണെന്നുള്ളതിനു സംശയമില്ല. ഇദ്ദേഹത്തിന്റെ കൃതികൾ മിക്കവയും സംസ്കൃതത്തിൽനിന്നു ഭാഷാന്തരം ചെയ്യപ്പെട്ടവയും, ചിലതു സംസ്കൃതകൃതികളുടെ സംക്ഷേപങ്ങളുമാകുന്നെന്ന് ഒരാക്ഷേപം പറഞ്ഞുകേട്ടിട്ടുണ്ട്. ഇതിൽനിന്നു ഇദ്ദേഹത്തിനു സ്വയമായി കവിതയുണ്ടാക്കുവാൻ ശക്തിയില്ലായിരുന്നുവെന്ന് അനുമാനിക്കുന്നതു് അനുചിതമായിരിക്കും. ഹരിനാമകീർത്തനംതന്നെ ഇപ്രകാരമുള്ള ശങ്കയെ നിഷ്കാസനം ചെയ്യുന്നു. അദ്ദേഹത്തിന്റെ ഉദ്ദേശ്യസിദ്ധിക്കു് അദ്ദേഹം വരിച്ച പന്ഥാവ് എത്രയും ഉചിതമായിട്ടുള്ളതാണ്. സുപ്രസിദ്ധങ്ങളും ഇതരന്മാരാൽ ആരാധിതങ്ങളും, വേദാന്തസാരസമ്മിശ്രങ്ങളും, അദ്വിജാതന്മാർക്ക് ഇതുവരെ നിഷിദ്ധങ്ങളും, അപ്രാപ്യങ്ങളും ആയിരുന്ന പുരാണാദികളുടെ സാരം അല്പമെങ്കിലും ഗ്രഹിക്കുന്നതിനു "തൃഷ്ണയോത്താനദൃഷ്ടി"കളായിരുന്ന തന്റെ നാട്ടുകാർക്ക് സൌകര്യം നൽകണമെന്നും, തന്മൂലം അവരിൽ ജ്ഞാനം, ധർമ്മബുദ്ധി, സദാചാരതല്പരത, ഈശ്വരഭക്തി മുതലായ ഗുണങ്ങളെ ജനിപ്പിക്കണമെന്നുമുള്ള ഉദ്ദേശ്യങ്ങളെയാണ് എഴുത്തച്ഛൻ മുന്നിറുത്തി പ്രവർത്തിച്ചതു്. ഭാഷയ്ക്കു് അന്യദൃഷ്ടിയിൽ ഗൌരവം നൽകുന്നതിനും ഈ മാർഗ്ഗംതന്നെയാണ് അധികം ഉപയോഗപ്പെടുന്നതെന്നും അദ്ദേഹത്തിന് ബോധമുണ്ടായിരുന്നു. പ്രൌഢങ്ങളായ കവിതകളെ അർത്ഥഭേദവും ഭംഗിക്കുറവും കൂടാതെ ഭാഷാന്തരം ചെയ്യുന്നതിനു വാസനാദിഗുണങ്ങൾ ഉള്ള ഒരു കവിക്കല്ലാതെ സാധിക്കാത്ത പ്രയാസമാണ്. എഴുത്തച്ഛൻ കവിയായിരുന്നുവെങ്കിലും, കവിയശഃപ്രാർത്ഥിയായിരുന്നില്ല. തന്റെ യശസ്സിനേക്കാൾ അധികം നാട്ടുകാരുടെ അഭ്യുദയമാണ് അദ്ദേഹം കാംക്ഷിച്ചിരുന്നതു്. ഭാഷാന്തരം ചെയ്യുന്നതിൽ എഴുത്തച്ഛന്

അസാമാന്യദുർഘടങ്ങൾ ഉണ്ടായിരുന്നുവെന്നുള്ളതും ഓൎമ്മിക്കേണ്ടതാണ്. മലയാളഭാഷതന്നെ അക്കാലത്തു ശൈശവാവസ്ഥയിലായിരുന്നു. ഇതു് അസ്ഫുടാവയവയും, അസമഗ്രയും, അപരിഷ്കൃതയുമായിരുന്നു. പദദാരിദ്ര്യവും, ഗ്രന്ഥദാരിദ്ര്യവും അതിനെ അധികമായി ബാധിച്ചിരുന്നു. ഈവക ന്യൂനതകളെ പരിഹരിക്കുന്നതിനു മൂലഗ്രന്ഥങ്ങളിൽ അടങ്ങിയിരിക്കുന്ന ആശയവിശേഷങ്ങളെയും, ഭാവങ്ങളെയും മനോധൎമ്മങ്ങളെയും അന്നത്തെ നാട്ടുഭാഷയിൽ പ്രതിഫലിക്കുന്നതിന് എഴുത്തച്ഛന് അസാധാരണമായ ശ്രമം ചെയ്യേണ്ടിയിരുന്നു. ഇതിലേക്കായി സംസ്കൃതത്തിൽനിന്നും, ഇടയ്ക്കിടെ തമിഴിൽനിന്നും ധാരാളം ശബ്ദങ്ങളെ എടുത്തു സ്വകൃതികളിൽ പ്രയോഗിക്കയല്ലാതെ നിവൃത്തിയില്ലായിരുന്നു. ഇപ്രകാരം എഴുത്തച്ഛനിൽനിന്നും ലഭിച്ച "പുരാണസ്വത്തു്" നിമിത്തം മലയാളഭാഷയ്ക്കു് ഒരു വിശേഷപുഷ്ടിയും, ഗൌരവവും, അലങ്കാരവും സിദ്ധിക്കുന്നതിനിടയായി. ഇദ്ദേഹത്തിന്റെ കൃതികൾ തന്നെയാണു മലയാളഭാഷയ്ക്കു ലഭിച്ച 'മൂലധനം.' എഴുത്തച്ഛനു പരിശുദ്ധവും, സ്വാഭാവികവുമായിരുന്ന സംസ്കൃതസാഹിത്യത്തിൽ പ്രവേശിക്കുന്നതിന് ആദ്യം അല്പം മടിയുണ്ടായിരുന്നുവെന്ന് അദ്ദേഹംതന്നെ സമ്മതിക്കുന്നുണ്ട്. എന്നാൽ, പല ദുർഘടങ്ങളും സഹിച്ചു് അതിൽ പ്രവേശിച്ചുകഴിഞ്ഞതിൽപിന്നെ, നിസ്സാരമായ വല്ലതുംകൊണ്ടു മടങ്ങിപ്പോരുന്നതു യുക്തമല്ലെന്നു് അദ്ദേഹത്തിനു തോന്നി. അതിനാലാണു, "നാന്മറ നേരായ" രാമായണാദി വിശിഷ്ടവസ്തുക്കളിൽ ആദ്യമായി കൈ വച്ചതു്. ഇപ്രകാരം ബുദ്ധിമുട്ടി സമ്പാദിച്ച അനർഘസ്വത്തു് അദ്ദേഹം മലയാളികളായ നമുക്കു് എന്നെന്നേക്കും അനുഭവിക്കുന്നതിനായിട്ടു നൽകുകയാണു ചെയ്തതു്.

"ആദാനം ഹി വിസർഗ്ഗായ
സതാം വാരിമുചാമിവ."

എഴുത്തച്ഛന്റെ കൃതികളെപ്പറ്റി ഒരു ഗുണദോഷനിരൂപണം ചെയ്യുന്നതിനു ഞാൻ ഇപ്പോൾ ഒരുങ്ങുന്നില്ല.

# പദ്യം

## ൧ വിദുരവാക്യം.

പരന്മാരുടെ വിത്തരൂപവീൎയ്യാഭിജാത്യ-
ഗുണസൌഭാഗ്യസുഖസൽക്കാരാദികൾകണ്ടാൽ
ചിത്തത്തിലസൂയവൎദ്ധിച്ചീടും പുരുഷന
നിത്യവുമാധിയൊഴിഞ്ഞില്ലെന്നു ധരിക്കേണം.

ഉത്തമാശനംമാംസോത്തരമെന്നറിയണം,
മദ്ധ്യമാശനമല്ലോ ഗോരസോത്തരം നൂനം
അധമാശനംലവണോത്തര,മേവം മൂന്നു
വിധമായുള്ള ഭുവി ഭോജനം നരപതേ!.

അത്യന്തമധമന്മാൎക്കശനാൽഭയം, പിന്നെ
മദ്ധ്യമന്മാൎക്ക മരണത്തിങ്കൽനിന്നു ഭയം
ഉത്തമന്മാൎക്കുഭയമവമാനത്തിങ്കലും.

കാൎയ്യങ്ങൾചെയ്യായ്കിലുംചെയ്കിലുമകാൎയ്യങ്ങ-
ളാൎയ്യന്മാർ ഭയപ്പെടുമെപ്പൊഴും രണ്ടിങ്കലും.

മാനസേമദകരമായുള്ള പേയങ്ങളെ
പാനവുംചെയ്തീടുമാറില്ലല്ലോമഹത്തുക്കൾ.
അൎത്ഥാഭിജാത്യവിദ്യാദികളാലുള്ള മദ-
മെത്രയുംവിരയപ്പോംസജ്ജനസംഗത്തിനാൽ.

സത്തുക്കളെസത്തുക്കളോട്ടുപചനോതാനമൊ-
ന്നൎത്ഥിച്ചാലസജ്ജനംസൽഭാവം നടിച്ചീടും.

വസ്ത്രവാനായുള്ളവനാൽജിതയല്ലോസഭ,
സത്വരഗതിമതാനിൎജ്ജിതമദ്ധ്വാതാനം,
ഗോമതാജിതമശനാഗ്രഹം, ശീലവതാ
ശ്രീമതാസൎവ്വംജിത മൂൎദ്ധിശശിഖാമണേ!

ശീലമെത്രയും പ്രധാനംപുരുഷന്നന്നും,
ശീലമില്ലായ്കിൽമിത്രാൎത്ഥങ്ങൾകൊണ്ടെന്തുഫലം?

ഐശ്വൎയ്യമത്തൻപാപിഷ്ഠൻ മദ്യമത്തനിലും
ഐശ്വൎയ്യമത്തന്നുൽഗതിയുമില്ലയല്ലോ.

ധൎമ്മാൎത്ഥങ്ങളെ ത്യജിച്ചിന്ദ്രിയവശഗനായ്
ദുൎമ്മദത്തോടുവൎത്തിച്ചീടിനപുരുഷന്
വിത്തവുംധാന്യങ്ങളും ജീവനും നശിച്ചുപോം-
മുത്തമനാകുന്നവനിന്ദ്രിയജയംവേണം,
അൎത്ഥേശനിന്ദ്രിയേശനല്ലെങ്കിലവനുള്ളൊ-
രൎത്ഥവുംനശിച്ചുപോംക്ഷിപ്രമെന്നറിഞ്ഞാലും.

സത്യമാൎജ്ജവംശൌചംസന്തോഷമനസൂയ
ചിത്തശാന്ത്യനായാസപ്രിയവാക്യാദിഗുണം
ഉണ്ടാകയില്ലയല്ലോനിൎണ്ണയംദുരാത്മനാ-
മുണ്ടാകിലതുപരപീഡയ്ക്കായ്വരുംതാനും.

ആത്മനിധൎമ്മനിത്യത്വം.വചോശുദ്ധി,ദാന,-
മാത്മജ്ഞാനവു,മസംരംഭവും,തിതിക്ഷയും,
ശുദ്ധിയു,മഹിംസയു,മശോകമ്പാദികളും
ദുഷ്ടൎക്കുറഞ്ഞൊന്നുമുണ്ടാകയില്ലയല്ലോ.

ഭൂപതേ!ഹിംസാബലംകേവലമസാധൂനാം
ഭൂഭൃത്താംബലംദണ്ഡവിധിയെന്നറിഞ്ഞാലും
സ്ത്രീണാംശുശ്രൂഷാബലം, ഗുണിനാംക്ഷമാബലം,
പ്രാണിനാംബലംജലംപാൎത്ഥിവകുലപതേ!

അടവിമഴുകൊണ്ടുവെട്ടിയാലുകച്ചീടും
കഠിനവാചാവെട്ടിമുറിച്ചാലുകച്ചീടാ;
നാരാചശല്യംദേഹത്തിങ്കൽനിന്നെടുത്തീടാം
ക്രൂരവാക്‌ശല്യമെടുക്കും ചികിത്സകനില്ല.

സർവ്വവേദജ്ഞനെക്കാളുൽകൃഷ്ടനാകുന്നു
സർവ്വഭൂതങ്ങളിലുമാർജ്ജവമുള്ള പുമാൻ
ആകയാൽപുത്രന്മാരിലാർജ്ജവംപ്രതിപാദി-
ച്ചേകാന്തസൌഖ്യംവാണാൽ സ്വർഗ്ഗപ്രാപ്തിയുംവരും
എത്രനാളെയ്ക്കുകീർത്തിനില്ക്കുന്നിതവനിയി-
ലത്രനാളെയ്ക്കുംസ്വർഗ്ഗവാസമുണ്ടവനോർത്താൽ.

രൂപത്തിൻഗുണമപഹരിച്ചീടുന്നു ജര,
കോപമർത്ഥത്തെയെല്ലാംപ്രത്യപഹരിക്കുന്നു,
ശീലത്തെയപഹരിച്ചീടുന്നു ഖലസേവ,
കാലൻപ്രാണനെയപഹരിച്ചീടുന്നതല്ലൊ,
ആശതാനപഹരിച്ചീടുന്നു ധൈര്യത്തെയും,
ആശുകന്ദർപ്പനപഹരിച്ചീടുന്നു നാണം
ധർമ്മവൃദ്ധിയെയപഹരിക്കുമസൂയയും,
നിർമ്മലമതേ!സർവ്വംഹരിക്കുമഭിമാനം.

ക്രോധിക്കുഭേദവുമില്ല,ശത്രുമിത്രമില്ല,
ക്രൂരന്നാരിയില്ല,സുഖിക്കുവിദ്യയില്ല,
കാമിക്കുനാണമില്ല, കോശമില്ലലസന്ന്,
സർവ്വവുമില്ലന്നമനവസ്ഥിതനോർത്താൽ.

കൃതജ്ഞതാവും,പരാക്രമവും,വിനയവും,
മിതഭാഷണം,ദാനം,മനോവിശുദ്ധിയും,
ശ്രുതവും,നൽപ്രജ്ഞയുമുള്ളവൻശോഭിക്കുന്നു,
ഇച്ചൊന്നഗുണമെട്ടുമില്ലാത്തപുരുഷനെ
സജ്ജനമേതുംബഹുമാനിക്കയില്ലയല്ലൊ.

സ്വർല്ലോകത്തിന്നുനിദർശനങ്ങളായിട്ടുള്ള
ചൊല്ലുന്നതെട്ടുഗുണമറികധാത്രീപതേ!
അന്വയങ്ങൾനാലു,മനപായങ്ങൾനാലും,
മന്നവ!ചൊല്ലീടുന്നേൻകേട്ടാലുംയഥാസൌഖ്യം.

യജ്ഞദാനാധ്യയനതപസ്സെന്നിവനാലും
വിജ്ഞാനിജനമനപേക്ഷങ്ങളെന്നചൊല്ലാം,
സത്യ,മാൎജ്ജവം,ദമ,മാനൃശംസ്യവുമിവ
ചതുരിബുദ്ധമതമനപവാദങ്ങളെന്നു്.

വൃദ്ധന്മാരില്ലാതൊരുസഭയുംസഭയല്ല,
വൃദ്ധന്മാരല്ലധൎമ്മങ്ങളെച്ചൊല്ലീടാത്തവരും,
സത്യമല്ലാതധൎമ്മം ധൎമ്മവുമല്ലയല്ലൊ,
സത്യവുംസത്യമല്ലമായാനുവിദ്ധമായാൽ.

വാസരത്തിങ്കൽ പ്രവൎത്തിക്കിലേരാത്രൌപിന്നെ
വാസംചെയ്തീടാവിതുസുഖമായെന്നൂനം
എട്ടുമാസവുംപ്രവൎത്തിക്കിലേപുനരതി-
വൃഷ്ടിമാസങ്ങൾനാലുംസുഖമായ്വസിക്കാവൂ
യൌവനത്തിങ്കൽപ്രവൎത്തിച്ചുധനമാൎജ്ജിക്കിലേ
ചൊല്ലുടെവാൎദ്ധക്യത്തിൽസുഖമായ്വസിക്കാവൂ
ജീവപൎയ്യന്തംപ്രവൎത്തിക്കിലേമരിച്ചാലും
ദേവലോകാദികളിൽസുഖമായ്വസിക്കാവൂ.

* * * * * *

താപസന്മാരുടെയുംവാഹിനിമാരുടെയും
ശോഭതേടീടുംമഹാത്മാക്കൾവംശത്തിന്റെയും
ഉത്ഭവസ്ഥാനമന്വേഷിക്കേണ്ട, ദിവ്യന്മാൎക്കി-
ല്ലുൾപ്പത്തിദോഷമെന്നതോൎക്കേണംനരപതേ!.

വ്യാഹൃതത്തേക്കാൾശ്രേയസ്സാകുന്നതവ്യാഹൃതം
വ്യാഹൃതംരണ്ടാമതുസത്യത്തെവദിക്കണം
വ്യാഹൃതംപിന്നെപ്രിയംവദിക്കമൂന്നാമതും
വ്യാഹൃതംധൎമ്മംവദിക്കെന്നതുനാലാമതും.

ഉത്തമന്മാരെവേണംസേവിച്ചുകൊള്ളുവാനും
മദ്ധ്യമന്മാരെക്കാൎയ്യകാലേസേവിക്കവേണ്ടു,
സേവിച്ചീടരുതധമന്മാരെയൊരിക്കലും
ഭാവിച്ചീടരുതവരോടാഭിമുഖ്യംപോലും.

മാനസതാപംകൊണ്ടുബലവുംശരീരവും
ജ്ഞാനവുംക്ഷയിച്ചുപോം,വ്യാധിയുംവൎദ്ധിച്ചീടും.

പെരികെവിശ്വസ്തൻറെപത്നിയെപ്രാപിപ്പവൻ,
ഗുരുതല്പഗൻ,വൃഷലീപതിയാകുംദ്വിജൻ,
ശരണാഗതഹന്താ,മദ്യപ,നിവരെല്ലാം
കരുതീടണംബ്രഹ്മഘാതാവിനൊക്കുമല്ലൊ

എപ്പോഴുംപ്രിയംപറഞ്ഞീടുവാൻപലരുമു-
ണ്ടപ്രിയമെന്നാകിലുംപത്ഥ്യത്തെച്ചൊല്ലീടുവാൻ
സൽപുരുഷന്മാരില്ല,കേൾപ്പാനുമാരുമില്ല;
ധൎമ്മബോധമുള്ളജനമെന്നിയില്ലൊരിടത്തും.
ഭൎത്താവിൻപ്രിയാപ്രിയമപേക്ഷിയാതെധൎമ്മ-
തത്വവുമറിഞ്ഞുകൊണ്ടപ്രിയമെന്നാകിലും
പത്ഥ്യത്തെച്ചൊല്ലുമമാത്യൻവേണംരാജാവായാൽ
എത്രയുംവന്നുകൂടുമഭ്യുദയവുമെന്നാൽ.

സൎവ്വവുമുപേക്ഷിച്ചുമാത്മാവെരക്ഷിയ്ക്കണം,.
ഉൎവ്വിയെയുപേക്ഷിച്ചുംമിത്രത്തെരക്ഷിയ്ക്കണം
ഗ്രാമത്തെയുപേക്ഷിച്ചുംരാജ്യത്തെരക്ഷിയ്ക്കണം
ഗ്രാമത്തെയൊരുഗൃഹംകളഞ്ഞുംരക്ഷിയ്ക്കണം
ഒരുവൻതന്നെക്കളഞ്ഞൊരിടംരക്ഷിയ്ക്കണം
കരുതിടുകമനതാരതിലിവയെല്ലാം;
പുത്രനേയുപേക്ഷിച്ചുംവംശത്തെരക്ഷിയ്ക്കണം
ഉത്തമന്മാരായുള്ളോരിങ്ങനെചെയ്യുന്യായം.

അൎത്ഥത്തെരക്ഷിയ്ക്കണമാപത്തുവരുമ്പോഴെ-
ക്കൎത്ഥത്തെക്കാളും ധൎമ്മദാരങ്ങൾരക്ഷിയ്ക്കണം
ദാരാൎത്ഥങ്ങളെക്കാളുമാത്മാവെരക്ഷിയ്ക്കണം
ധീരന്മാരായുള്ളവരിങ്ങനെചെയ്യുംന്യായം.

ഭൎത്താവിന്നഭിമതമറിഞ്ഞുകാൎയ്യങ്ങളെ
നിത്യവുമവൎക്കുബുദ്ധ്യാസഹായംചെയ്തുകൂട്ടി,

പഥ്യങ്ങളുപചിച്ചനുരക്തനായ് നീതിജ്ഞനാം
ഭൃത്യൻതന്നോടുതന്നെതുല്യനായനുകമ്പ്യൻ.

ഭർത്താവിൻനിയോഗത്തെയാദരിയാതെയതിൻ
പ്രത്യുക്തിപറഞ്ഞേററമാത്മാഭിമാനത്തോടെ
ചിത്തത്തിൽപ്രതികൂലമായ്പ്പറഞ്ഞീടുന്നൊരു
ഭൃത്യനെത്യജിക്കണംബുദ്ധിമാനായനൃപൻ.

ബുദ്ധിയുംപ്രഭാവവുംതേജസ്സുമഭിമാനവും
സത്വവുമേററംവ്യവസായവുമുള്ളവനു
വൃത്തിക്ഷയമൊരുനാളുമുണ്ടാകയില്ല
വൃത്തിക്ഷയമായാൽനിഷ്ഫലംഗുണമെല്ലാം.

നാരിമാരെയുംനൃപന്മാരെയുംസർപ്പത്തെയും
വൈരിപക്ഷികളെയുംസ്വാധ്യായത്തെയുംനിജ-
ഭോഗാനുഭവത്തെയുംജീവിതകാലത്തെയും
ഭാഗധേയത്തെയുംവിശ്വാസമുണ്ടാകവേണ്ട.

സർപ്പാഗ്നിസിംഹങ്ങളുംകുലപുത്രനുമുള്ളിൽ
സ്വല്പവുമവജ്ഞേയന്മാരല്ലെന്നറിയണം
വിദ്യാഭിജനവയോവൃദ്ധത്വശീലങ്ങളാൽ
വൃദ്ധന്മാരവമന്തവ്യന്മാരല്ലൊരിക്കലും:

ഭാരതം കിളിപ്പാട്ട്. എഴുത്തച്ഛൻ.

---

## ൨. ഹേമന്തം.

---

ശീതംതഴച്ചൊരുഹേമന്തകാലവു-
മാമന്ദംപൊന്തിങ്ങുവന്നതിപ്പോൾ
പാലാഴിത്തുവെള്ളംതൂകുന്നപോലെനൽ-
പ്രാലേയംതൂകിത്തുടങ്ങീതെങ്ങും
ചണ്ഡനായുള്ളൊരുപങ്കജനാഥൻതൻ
മണ്ഡലംമങ്ങിച്ചമഞ്ഞുകൂടി;

കെല്പില്ലയാതവൎക്കൊപ്പുണ്ടായ് മേവുകിൽ
അല്പരായ്പുന്നീടായെന്നേയുള്ളു
വാരുററകാന്തികലൎന്നുള്ള വാരിജ-
മോരോന്നേമങ്ങിമയങ്ങീതപ്പോൾ,
കാന്തന്റെകാന്തികുറഞ്ഞതുകാണുമ്പോൾ
കാന്തമാർകാന്തിയുംമങ്ങുമല്ലോ;
ചീൎത്തുനിന്നുള്ളൊരുശീതത്തെപ്പൂണ്ടുനി-
ന്നാൎത്തന്മാരായിച്ചമഞ്ഞെല്ലാരും
കൈത്തലംകൊണ്ടുതാൻമാറത്തുനന്നായി
സ്വസ്തികബന്ധംതുടങ്ങീതെങ്ങും.
വായ്ക്കുന്നിന്നുള്ള കാൎപ്പാസംകൊണ്ടുള്ള
കൂൎപ്പാസംമേനിയിൽചേൎത്തപ്പോഴും
ആദിത്യസേവയുംപാവകസേവയു-
മായിത്തുടങ്ങീപലൎക്കുമപ്പോൾ;
ഉദ്യാനംതന്നിൽകളിപ്പതിനാൎക്കുമ-
ങ്ങുദ്യോഗമേതുമെഴുന്നീലപ്പോൾ;
വാതായനങ്ങളുംവീതങ്ങളായിതേ
വാരിവിഹാരവുമവ്വണ്ണമേ;
ചന്ദനലേപവുംമന്ദമായ് വന്നതേ,
ചന്ദ്രികാസേവയോപിന്നെയല്ലോ;
സുന്ദരമായുള്ള ചന്ദ്രശിലാതല-
മൊന്നുമേവേണ്ടീതില്ലാൎക്കുമപ്പോൾ;
മേദിനിതന്നിൽനിറഞ്ഞുവഴിഞ്ഞൊരു
ശീതംപൊറുക്കരുതാഞ്ഞപോലെ
ആശകളെല്ലാമെനീഹാരമായൊരു
നീശാരംപൂണ്ടങ്ങുനിന്നുതെങ്ങും;
ഊഷരകംപൂകിനസൂകരമൊന്നുമേ
പോകുന്നതില്ലാപുലൎന്നതെന്നാൽ;

ശീതത്തെത്തൂകുന്നഹേമന്തകാലമാം
ഭൂതത്തിൽകോമരമെന്നപോലെ
ഭൂതലംതന്നിലെമാലോകരെല്ലാരും
ചാലെവിറച്ചുതുടങ്ങീതപ്പോൾ
ദന്തങ്ങളെക്കൊണ്ടുതാളംപിടിച്ചിട്ടു
സന്ധ്യയെവന്ദിച്ചാരന്തണരും;

* * *

* * *

വെള്ളമെന്നിങ്ങനെചൊല്ലിത്തുടങ്ങുമ്പോൾ
തുള്ളിത്തുടങ്ങിവിറച്ചെല്ലാരും;
തീയ്യുംതണ്ണുള്ളിലേതോന്നിത്തുടങ്ങിതെ
തീക്കായവേണമെനിക്കുമെന്നു്;
തള്ളിയെഴുന്നൊരുശീതത്തെയത്രമേ
ഏറ്റേള്ളാളുംകൊള്ളാതെയുള്ളിലെങ്ങും
വെള്ളത്തിൽനിന്നുജപിച്ചുതുടങ്ങിനാ-
രുള്ളംതെളിഞ്ഞുള്ളമാമുനിമാർ.

കൃഷ്ണഗാഥ. ചെറുശ്ശേരിനമ്പൂരി.

## ൩. ഒരു പരിദേവനം.

[ദമയന്തിയെ വനത്തിൽ ഉപേക്ഷിച്ചതിന്റെശേഷം നളൻ അയോദ്ധ്യരാജാവായ ഋതുപർണ്ണനെ ആശ്രയിച്ചു് അദ്ദേഹത്തിന്റെ സൂതനായി പാർത്തു. അപ്പോൾ ഒരു രാത്രി വ്യസനാക്രാന്തനായ ആ മഹാരാജാവു തന്റെ ഭാര്യയുടെ അവസ്ഥയെ വിചാരിച്ചു് ഇപ്രകാരം വിലപിച്ചു].

പദം.

വിജനേബതമഹതി
വിപിനേനീയുണർന്നിന്ദു-
വദനേ!വീണെന്തുചെയ്‌വൂ
കദനേ.
അവനേചെന്നായോബന്ധു-
ഭവനേചെന്നായോഭീരു?

എന്നു കാണുമിനിന്ദുസാമ്യരുചിമുഖ-
മെന്നു പൂണുമിനിന്ദ്രകാമ്യമുടലഹം.
(2) ദയിതേലഭിപ്പതെന്ത-
ങ്ങയിതേവിശക്കനേരം?
മയിദേവി!മായാമോഹ—
ശയിതേ,
അരുതേശിവശിവ!സു—
ചരിതേ!നിന്നെനിനപ്പാൻ
കീരവാണി!ഭൈരവാണിസാരവ—
ഘോരവാണിഘോരകാനനാനിച.
(3) വ്യസനേ / പിതവഗുരു-
ജഘനേ!കുശലംനീല—
നയനേ!മദമന്ധര—
ഗമനേ!
ഗഹനേസന്താപങ്ങൾക്ക
സഹനേശിഷ്യരല്ലയോ
ഹരിണപാളികരിവരാളി? ഇവർതവ
തരുവരേഷുതരുവരേഷുപൂജകൾ.
(4) ഉരഗാഭരണനെന്നി—
ലൊരുകാരുണ്യമുണ്ടെങ്കിൽ
നരകാതിഭയമില്ലെ—
ന്നാറിക:
തെരിയാതേഞാനോന്നുംനിന്നെ
ച്ചൂരിയാഞ്ഞു? നിനക്കില്ലേ
വൃത്തശുദ്ധി,വിഷ്ണുഭക്തി,മറ്റൊരു
ഭർത്തൃബുദ്ധി, കൃത്യസക്തിയും തുണ?

നളചരിതം ആട്ടക്കഥ. ഉണ്ണായിവാര്യർ.

---

## ൪. കേരളത്തിലെ പഴയ വിദ്യാഭ്യാസം.

കാമമെന്നുമിതുപോലെ നാട്ടിലാ-
ശായ്മയുള്ള ചിലർ*ബാലപാഠനം
ക്ഷേമമാംപടി നടത്തിവന്നു, മേൽ-
ക്കോയ്മയുള്ളവർ കുറിച്ചരീതിയിൽ.

അന്തണർക്കു സവിശേഷമോത്തിനും
സ്വന്തമായ കുലവിദ്യകൾക്കുമേ
അന്തരായമണവാനയ്ക്കയി-
ല്ലെന്തവസ്ഥയിലുമെന്നു രീതിയാം.

ബ്രഹ്മചാരി ഗുരുഗേഹമാണ്ടു സ-
ബ്രഹ്മചാരികളുമൊത്തു ബാലകൻ
കർമ്മനിഷ്ഠയൊടുമോത്തുചൊല്ലണം
ധർമ്മശാസ്ത്രവുമതിന്നു ശേഷമേ.

വൃത്തിഭേദമെഴുമുണ്ണിയാകിലും
വൃത്തിയാം 'മുതൽമുറ'യ്ക്കു നിഷ്ഠയാം
സത്തിതാണു, കുലവൃത്തിപോലെ മേ-
ലൊത്തിരിക്കണമതിന്റെ ശാസ്ത്രവും †

---

* ഇവരെ 'ദേശത്താശാൻ' എന്നു പറയും. ഇവർക്കും മുൻപറഞ്ഞപോലെതന്നെ ചില അവകാശങ്ങളുണ്ട്. അതാതുകാലത്തെ ഭരണനിയമമനുസരിച്ചും കുലവൃത്തി അനുസരിച്ചും സകല ജനങ്ങളും വിദ്യാഭ്യാസം ചെയ്യേണമെന്നായിരുന്നു നിയമം.

† ഗ്രാമഭരണമോ ഭടാധിപത്യമോ വൈദ്യമോ കുലവൃത്തിയായ ബ്രാഹ്മണർക്കും സ്വസ്വശാഖയിലുള്ള വേദം മുതൽമുറ (ആദ്യം ഒരു മുറ) എങ്കിലും ചൊല്ലിയേ കഴിയൂ, കുലവൃത്തിക്കുള്ള വിദ്യ നല്ലവണ്ണം പഠിക്കാതിരുന്നുംകൂടാ, എന്നായിരുന്നു ആദ്യത്തെ നിയമം. കാലപ്പഴക്കംകൊണ്ട് ഇവർ കുലവിദ്യ പഠിച്ചിട്ടില്ലെങ്കിലും വേദം മുതൽമുറമാത്രമേ പഠിച്ചുള്ളൂ എന്നായി കലാശിച്ചു.

മററുജാതി ജനവും കുലക്രമ-
ത്തെററു ചെററുമണയാതിരിക്കുവാൻ
മുററുമാത്തൊഴിലിനൊത്ത ശാസ്ത്രവും
മററുമാത്തരമഭ്യസിക്കണം.

ധിക്കൃതാന്വയജർ ശൂദ്രർ ചെയ്യൊലാ
സംസ്കൃതാദ്ധ്യയനമെന്ന നിശ്ചയം
സൽകൃതാൎയ്യമലയാളനാട്ടിലി-
ല്ലിക്കൃതക്രമമഹോ പുരാതനം.

വിപ്രർ ശൂദ്രരൊടു കൎമ്മവേളയിൽ
സപ്രമാണമരുളേണ്ട വാക്കുകൾ
സുപ്രസിദ്ധമിഹ സംസ്കൃതത്തിലാ-
ണിപ്രകാരമൊരിടത്തുമില്ലപോൽ.

സ്വന്തമായ്പ്പഴയ ശൂദ്രവീട്ടില-
ത്യന്തപാഠവിധികൾക്കു സൂചകം
ബന്ധമുണ്ടുപലടത്തു സംസ്കൃത-
ഗ്രന്ഥസഞ്ചയവിശേഷമിപ്പൊഴും.

തച്ചുശാസ്ത്രമിഹ'തച്ചർ മിക്കതും,
ജ്യൌതിഷം കണിശർ, വേലർ വൈദ്യവും,
മെച്ചമാംപടി പടിച്ചു വന്നിടും
രീതിയുള്ളതുമഹാപുരാതനം.

സ്വപ്രവൃത്തിപഠനങ്ങൾ സംസ്കൃതം
സപ്രമാണമതുപോലെ ഭാഷയും
വിപ്രർ സമ്മതിയൊടേൎപ്പെടുത്തി പ-
ണ്ടിപ്രകാരമിതു ദീൎഘനിശ്ചയം.

സ്വസ്വവൃത്തിവിധിശാസ്ത്രശീലന-
യ്ക്കസ്വതന്ത്രതയൊരാൾക്കുമില്ലിഹ
ഇസ്വരൂപമറിയാതെ പൂൎവ്വരെ-
ദ്ദുസ്സ്വഭാവികൾ പഴിപ്പതത്ഭുതം.

ബാലകൎക്കമരകോശപാഠവും
ചാലവേ ഗണിതവാക്യപാഠവും
ശീലമാണതിന ജാതിഭേദമി-
ല്ലാലയങ്ങളിലടച്ച ചട്ടമാം.

ആദിപാഠമഖിലൎക്കുമൊപ്പമേ
ജാതിഭേദനില വിട്ടുറയ്ക്കുവാൻ
ആദിജൈനമതസൽഗ്ഗുണഗ്രഹ-
പ്രീതിയാസ്സ്വരണമേകകാരണം.

ജ്ഞാനമാൎക്കുമൊരുപോലെ നേടിടാം
നൂനമെന്നു ജിനബൌദ്ധരേവരും
സ്ഥാനകൎമ്മഗുണമാൎഗ്ഗമാത്മവി-
ജ്ഞാനമട്ടിന തരം തിരിക്കുമേ.

ഇസ്ഥിതിക്കുകുലവൃത്തി; വിദ്യകൾ-
ക്കസ്ഥിവാരമൊരുപോലെയാകിലും
വൃത്തിഭേദനിലപോലെ മേല്ക്കുമേൽ
നിൎത്തിവന്നതുമവൎക്കു സമ്മതം.

കേരളം. കുഞ്ഞിക്കുട്ടൻതമ്പുരാൻ

---

## ൭. കൊല്ലം

തോട്ടിൽക്കൂടിത്വരിതതരമത്തോണിചൊവ്വായൊഴുക്കിൻ-
പാട്ടിൽക്കൂടീട്ടഴകൊടൊഴുകിക്കായലിൽച്ചെന്നുചേൎന്നാൽ
ബോട്ടിൽക്കേറിബ്ബഹുസരസമായ് പാട്ടുപാടിച്ചുപോകും
നാട്ടിൽകേൾപ്പുള്ളവർചിലർനിനക്കക്ഷിലക്ഷീഭവിക്കും.

വീണയ്ക്കൊക്കുംസ്വരമൊടു വിനോദങ്ങളോരോന്നുരയ്ക്കും
പ്രാണപ്രേഷ്ഠപ്രണയിനികളോടൊത്തുബോട്ടിന്റെതട്ടിൽ
വാണക്കായൽക്കരകളിലെഴും കാഴ്ചകണ്ടുല്ലസിക്കും
ഊന്നന്മാരെക്ഷ്മഗതിലക!തേ കണ്ടൊരാനന്ദമുണ്ടാം.

മാനാതീതപ്രഥിമകലരുംബോട്ടുതണ്ടുംപിടിച്ചു-
ന്നൂനാടോപത്തൊടുവിപുലമാംകായൽതാണ്ടുന്നകണ്ടാൽ
മൈനാകം തൻചിറകുകൾവിരിച്ചാശുവാരാശിമധ്യ-
സ്ഥാനാദുർവ്വീമണവതിനൊരുമ്പെട്ടിടുന്നെന്നു തോന്നും.

പിന്നിൽക്കൂടിപ്പരിചൊടണയുംമററുബോട്ടൊന്നുകണ്ടാൽ
മുന്നിൽപ്പോകുന്നതിനുമുറുകിത്തണ്ടുചാണ്ടിത്തുടങ്ങും
തെന്നിച്ചംഭസ്സതിലതിരയംബോട്ടുചായിക്കുമുള്ളം
തന്നിൽതിങ്ങുന്നാഹമഹമികയ്ക്കൊത്തു കൈവർത്തരപ്പോൾ.

കള്ളം കൈവിട്ടരയരളവററുള്ള കൈയ്യൂക്കുകൈക്കൊ-
ണ്ടുള്ളംതന്നിൽസ്വയഭരിതരായ്മത്സരിക്കുംദശായാം
വെള്ളംതള്ളിത്തകൃതിയിൽവരുംബോട്ടുതാൻകൂട്ടമാളം
വള്ളംമുക്കുന്നതിനുമതിയാമായതോർത്തിടണം നീ.

... ... ... ...

ചാരത്തോടിച്ചകിതശശപോതങ്ങൾചാടുന്നകായൽ-
ത്തീരത്തോടേസമധരണിയിൽസത്വരംചെന്നിറങ്ങി
കേരത്തോട്ടംപനസവനവുംപൂക്കനാലഞ്ചുനലചം
ദൂരത്തോളംനടത്തുടരുകിൽദൃശ്യമാംകൊല്ലമഗ്രേ.

തത്രാനല്പംമഹിമകലരുംമന്ദിരേഹൂണവര്യൻ
സത്രാമിത്രങ്ങളൊടുസരസംവാണിടുന്നാകിലപ്പോൾ
ചിത്രാകാരംകൊടിമരമതിൽക്കൂറൊടക്കൂറകാണാം
സൂത്രാമാവിൻസുഷമതമമാംവില്ലുതൻതെല്ലുപോലെ.

മധ്യാനാകതഭ്രമരമുഖരാരാമമദ്ധ്യത്തിലുള്ളോ-
രധ്വാവിൽപ്പുക്കനവഹിതനായങ്ങുമിങ്ങുംനടന്നാൽ
വധ്വാചേർന്നിട്ടതുവഴിവരുംബല്യസായിപ്പുനിന്നെ
ബദ്ധ്യാപാർപ്പിച്ചിടുമദയമായഞ്ജസാപഞ്ജരത്തിൽ.

തോക്കുംതാങ്ങിത്തദനുചരരാംഹൂണരൊന്നിച്ചുനേരം-
പോക്കാതീററിക്കൊരുവകയുമായെന്നുവേട്ടയ്ക്കുതക്കം
നോക്കുന്നേരത്തകലെയുമിരുന്നീടൊലാനീയകാലേ
ചാക്കുണ്ടാകാമൊരുശകലവുംലാക്കുതെററില്ലവർക്ക്.

ഹൃദ്യാനന്ദം നിരുപമതമം നൽകുമദ്ദിവ്യമായോ-
രുദ്യാനത്തിൽ സുഖമനുഭവിക്കേണമെന്നൊണ്ണമെങ്കിൽ
ഹൃദ്യാകാര! സ്ഥിതിയൊരു നികുഞ്ജത്തിലാക്കീടണം നീ
പദ്യാപാംശുസ്ഥലികളിലിറങ്ങാതെയന്തഃസ്ഥിതാത്മാ.

മല്ലീജാതിപ്രഭൃതികുസുമസ്മേരമായുല്ലസിക്കും
സല്ലീലാഭിഃ കിസലയകരം കൊണ്ടു നിന്നൊത്തലോട്ടം
വല്ലീനാം നീ പരിചയരസം പൂണ്ടു കൌതൂഹലത്താ-
ലുല്ലീഢാത്മാ ചിരതരമിരുന്നങ്ങമാന്തിച്ചിടൊല്ലാ.

തഞ്ചം നോക്കിപ്പുനരഥ പുറപ്പെട്ടു താൻ തേൻ കുടിച്ചും
ചഞ്ചൽപത്രാഹതിപതിതമാം ചാരുപങ്കം ഭുജിച്ചും
അഞ്ചനാഞ്ചിക്കണമരികി'ലാശ്രാമ'ധാമത്തിലെത്തീ-
ട്ടഞ്ചമ്പൻ തന്നുടെ ജനകനാമംബുജാക്ഷം സമക്ഷം.

... ... ... ...

നന്ദന്നാനാസുജനനയനാനന്ദിയായ് പിന്നെയും സ്വ-
ച്ഛന്ദം നാഗാശനവര! പറന്നാക്കരെച്ചെന്നവശ്യം
മന്ദസ്മേരാനനകമലയാം മാതൃരാനന്ദവല്യാം
വന്ദസ്വത്വം ചരണയുഗളം ചന്ദ്രചൂഡാമണേശ്ച.

... ... ... ...

സച്ചേലത്തെസ്സരസമരയിൽ ചേർത്തുടുത്തിട്ടുടുപ്പി-
ട്ടച്ചേലൊത്തുള്ളൊരു കുടയുമായത്തലക്കെട്ടുമായി
കച്ചേരിക്കായ് പരിചൊടു ചെരിപ്പിട്ടു പോകുന്ന ലോകം
ത്വച്ചേതസ്സിൽ കുതുകമുളവാക്കു!മപ്പട്ടണത്തിൽ.

'കൊല്ലം കണ്ടാലൊരുവനവിടെത്തന്നെ പാർക്കാൻ കൊതി
ട്ടില്ലം വേണ്ടെന്നതു കരുതു'മെന്നുള്ള ചൊല്ലുള്ളതത്രെ (ച്ചി-
കൊല്ലം തോറും പലപല പരിഷ്കാരമേറ്റപ്പുരം കേ-
ളുല്ലംഘിക്കുന്നഹഹ! വിഭവം കൊണ്ടു താം രാജധാനീം.

പള്ളിക്കൂടംപലതു,വല്യതാംപാളയം,പള്ളി,കള്ള-
പ്പുള്ളിക്കാരെത്തടവിലിടുവാനുള്ള ജേല,ാശുപത്രി
തള്ളിക്കേറിദ്വിജരണയുമായൂട്ടുമപ്പട്ടണത്തി-
ന്നുള്ളിൽകാണാമൊരുകുറിപറന്നൊക്കെനീനോക്കിയാലും.

ചാകുന്നോറെജ്ജനമഹികളാലസ്ഥലെത്തന്നെകേൾപ്പു-
ണ്ടാകുന്നോടത്തരുതിയതിനാലായവററയ്ക്കുചെയ്ത
ഏകുന്നോവൻ ബഹുജനഹിതംമററുകാര്യത്തിനായി-
പ്പോകുന്നോരംനിയതമവനേബുദ്ധിമാനിദ്ധരണ്യാം.

മയൂരസന്ദേശം; കേരളവർമ്മവലിയകോയിത്തമ്പുരാൻ സി. എസ്. ഐ.

---

# ൯. ദമയന്തീപരിത്യാഗം.

[കലിപ്രേരിതനായ നളൻ കാട്ടിൽ സഞ്ചരിച്ചു തളൎന്നുറങ്ങുന്ന ദമയന്തിയെ ഉപേക്ഷിച്ചുപോകുന്നതു്.]

ഉറങ്ങുന്നോരം തൻപ്രണയിനിയെവിട്ടേച്ചുവിപിനാ-
ന്തരംയാതുംകാംക്ഷാം ഗതവതിതദാ നൈഷധനൃപേ
കുരംഗാക്ഷ്യാവസ്ത്രം നിജവസനമാസ്വോയത്തുമുറി-
ച്ചൊരുമ്പോട്ടുംച്ചേർപ്പാൻകലിരവനദാഭേതിലതികാം.

അടുത്തേകംഖഡ്ഗം നിപതിതമുടൻ കണ്ടുകുതുകാ-
ലെടുത്താൻ,ചിച്ഛേദ തച്ചരിതമതുകൊണ്ടർദ്ധവസനം
കിടത്തിത്തൽകാന്താമവനിയിലുറക്കിട്ടുസഹസാ (ന്നേ
ത്തുടൽസ്നേഹഗ്രന്ഥിഃ ക്ഷിതിപതിരഗാൽ ഘോരഗഹ

അന്നേരംകലിവൈഭവേനവിപിനേ
പ്രാജ്ഞൻ കരഞ്ഞാനണ-
ഞ്ഞത്യൂനംനയനാംബുവാൎത്തുവിവശാം
പശ്യൻനിജാംപ്രേയസീം

ഖിന്നാംയാതിമുഹുർവ്വിഷായദയിതാ,
മായാതിപോനാന്തികേ
നിന്നീടുംവദനംവിലോക്യനിഷധാധീ-
ശോവിഷണ്ണാത്മവാൻ.

ഉത്സാഹവും ബതകലേന്നൃപതേഃപ്രിയായാ-
മസ്നേഹവും പൊരുവതിന്നു തുനിഞ്ഞ നേരം
ഉത്സാഹഏവ ഹി കലേജ്ജയതിസ്മ ഹിതാ
തത്സൗഹൃദം ദ്രുതമഗാദവനീവിനേതാ.

(ഉണർന്നപ്പോൾ നളനെ കാണാഞ്ഞിട്ടു ദമയന്തിയുടെ വിലാപം).

കാന്താരേഹന്ത!മാംബന്ധുരവിപുലമഹാ
സിന്ധുരേന്ദ്രാതിഘോരേ
കാന്താരേ!പേർത്തുമിട്ടേച്ചിഹസപദിഭവാ-
നെങ്ങുപോയീ?ഗുണാബ്ധേ!
താന്താനഞ്ചാറുവട്ടംനിജഗമനവിധൌ
യാത്രയുംചൊല്ലിയല്ലേ-
താന്താമെന്നെപ്പിരിഞ്ഞിട്ടൊരുപദമിളക്കൂ
പണ്ടുനീപുണ്യരാശേ!.

ഖിന്നാമേരാജ്യവുംഭോഗവുമഖിലമുപേ-
ക്ഷിച്ചുനിന്നോടുകൂടെ-
പ്പിന്നാലേഹന്ത!പോന്നുതിരുവുരുതവകാ-
ണ്മാൻകൊതിച്ചില്ലയോഞാൻ;
എന്നാലിട്ടേച്ചുകാട്ടിൽപുനരഗതിയെമാം
നാഥ!പൊയ്ക്കൊണ്ടതിന്നീ
മുന്നംകേളാവയോസ്സൌഹൃദസരണികളെ-
ല്ലാംമറന്നോ?ഗുണാബ്ധേ!.

"നാഥേ! നീഖേദിയാതേ, വരിക, വരിക, നിൻ
ഭർത്തൃശാംനീക്കി, നിന്റെ
പാദൌസംവാഹയാമി, പ്രണയിനി!നയനേ
മാകൃഥാബാഷ്പപൂരം."

ചേതോരമ്യാമിവണ്ണംതവവചനസുധാ
മാധുരീമെന്നുകണ്ണ
ജാതാനന്ദനകേൾക്കുന്നിതു? ധരണിജുഷാം
പുണ്യമേ! നൈവജാനേ.

ഗദ്യം

ചിത്തേമെത്തുമൊരാശാവേശാ-
ദിത്ഥംകിമപിവിലപ്യവിലപ്യ
“ക്ഷീണാഞാനടന്നിവിടെത്തന്നെ
ലീനാഹന്തപറഞ്ഞുകരഞ്ഞാൽ
ഇതുകൊണ്ടിഹപുനരെന്തൊരുകാര്യം?
നാഥനെനളനെസ്സഹതേവിപിനേ
മടിയാതേചെന്നാരായ്‌വൂഞാൻ”
എന്നുള്ളുകരുതിച്ചെറ്റുമുദമൊൽ പേശലഗാത്രീ.

ഭാഷാനൈഷധചമ്പു. മഴമംഗലംനമ്പൂരി.

---

## ൧. ഉമയും കപടവടുവും.

---

ഉറച്ചു വിപ്രൻ പ്രതികൂലമായിത-
ന്നുരച്ചതിൽച്ചുണ്ടു വിറച്ചുകൊണ്ടവൾ
സ്ഫുരിച്ച കോപാൽപ്പുരികം ചുളിച്ചുടൻ
തിരിച്ചിതറ്റങ്ങൾ തുടുത്ത കണ്ണുകൾ.

പറഞ്ഞു പിന്നെ:—“ശ്ശിവനെശ്ശരിക്കു നീ-
യറിഞ്ഞിടാഞ്ഞത്രെ നൊടിത്തോതി നിർണ്ണയം
പരക്കിലങ്ങോതിഹ ഹേതു പാർത്തിടാ-
ത്തൊരാമഹൽശ്ലോകരെ പഴിപ്പൂ മൂഢർതാൻ.

വരാർത്ഥസിദ്ധിക്കു, ജനം, വിപത്തു കൈ-
വരാസ്ഥിതിന്നും തുടരുന്ന മംഗളം
നിരീഹനാ ലോകശരണ്യനാ,ശയാൽ
കരൾക്കു കേടേകിടുവോരതെന്തിനോ?.

ദരിദ്രനർത്ഥപ്രഭവൻ, ശ്മശാനമാ-
മിരിപ്പിടം ചേർന്നൊരു ലോകനായകൻ
ഒരുഗ്രരൂപൻ ശിവനെന്നുമോതു,മി-
ല്ലൊരുത്തനീശസ്ഥിതി നേർക്കറിഞ്ഞവൻ.

വിഭൂഷ ചേർന്നാം,ഫണി ചുററിയുള്ളതാ-
മിഭാജിനം പട്ടിതിലൊന്നുടുത്തുമാം,
കപാലമൊത്താം ശശിചൂടിയിട്ടുമാം,
വപുസ്സു വിശ്വാത്മകനേതു മട്ടുമാം.

ഹരൻ തൊടുമ്പോൾ ച്ചിതചേർന്ന ചാമ്പലും
പരം വിശുദ്ധിപ്രദമായിടും ധ്രുവം
വിരഞ്ഞതല്ലോ നടനത്തിൽ വീഴുവ
ശിരസ്സുചേർക്കുന്നു ശചിയും വാനവർ.

ദരിദ്രനായ്വെള്ളെരുതേറുവോനു, ദി-
ക്കരിക്കഴുത്തേറി വരുന്ന വാസവൻ
ശിരസ്സണിപ്പൂപ്പൊടിയാൽ, നമിച്ചു കാൽ-
വിരല്കൾ ചോപ്പേറെ വരുത്തിടുന്നതേ.

മതിക്കു കേടേറിയ നീ കഥിച്ചു സ-
മ്മതിക്കുമാറൊന്നു പഴിച്ചിടുമ്പൊഴും
വിധിക്കുമേ കാരണമെന്നു സജ്ജനം
വിധിക്കുവോൻ തൻ കുലമാർക്കറിഞ്ഞിടാം.

വിവാദമെല്ലാം മതി, തൽസ്വഭാവമി-
ബ്ഭവാൻ ധരിച്ചുള്ളതുപോലെയാകിലും
അവങ്കലിങ്ങുൾക്കൊതി; കാമചാരിയാ-
യവൻ ഗണിക്കില്ലപവാദമേതുമേ.

പൊട്ടനാനെത്തോഴി തടുക്ക, ചുണ്ടന-
ക്കിടുന്നു വീണ്ടും പറവാനിതാ വടു,
പെടുന്നു പാപം സുജനാപവാദമോ-
തിടുന്നവർക്കല്ലിതു കേൾപ്പവർക്കുമേ.

വിടുന്നു ഞാനിസ്ഥലമല്ലയെങ്കി"ലെ-
ന്നുടൻ ചലിച്ചാളവൾ ഭിന്നവല്ക്കയായ്;
അടുത്തു നേരാമുടചാന്ദ്ര സസ്മിതം
തടുത്തിതപ്പോഴവളേ വൃഷധ്വജൻ.

ആയീശദർശനവശാൽ വിറയാർന്നു വേർത്തു
പോയീടുവാൻ പദമുയർത്തിയ ഗൌരിയപ്പോൾ
പായുമ്പൊൾ മാമല തടഞ്ഞു പതുങ്ങുമാർപോ-
ലായങ്ങുറച്ചുമരുവീല നടന്നുമില്ലാ.

"ഇന്നേമുതൽക്കവനതാംഗി! തപസ്സിനാൽക്കൈ-
വന്നോരു ദാസനിവ"നെന്നു ശിവൻ കഥിക്കേ
ഒന്നായുടൻ നിയമജക്ലമമാശു വിട്ടാൾ
നന്നായ് ഫലിക്കിലഴൽ നൂതനസൌഖ്യമല്ലോ.

കുമാരസംഭവം
അഞ്ചാം സർഗ്ഗം

കവിതിലകൻ
കുണ്ടൂർ നാരായണമേനോൻ. ബി. ഏ.

---

## ൨ ഹിമവാൻ

ഉണ്ടുത്തരാശയതിലങ്ങൊരുദേവതാംശ-
മാണ്ടുള്ള മാമല ഹിമാലയനാമധേയൻ;
ആഴിക്കരണ്ടിനുമിടക്കിഹനിൽക്കയാലീ-
യൂഴിക്കരയ്ക്കളവുകോലു പതിച്ചപോലെ.

കുന്നായ് ചമച്ചിവനെയപ്പൃഥു, ചക്രവർത്തി
ചെന്നിട്ടു ഗോവടിവിൽ നിന്നൊരു ഭൂവിൽനിന്നും
നന്നായ്ക്കറന്നിടുവതിന്നു സുമേരുനിൽക്കേ
രത്നംമരുന്നുകളുമാർന്നിതു പർവ്വതങ്ങൾ.

മഞ്ഞുത്ഭവമാർന്നമണിരാശി പെരുംമലയ്ക്കു
മഞ്ഞിന്റെബാധയഴകിന്നൊരു ഹാനിയല്ല;
മങ്ങുന്നപോൽ ഗുണഗണത്തിലൊരൊറ്റയായ
മായംകളങ്കമതുപോലെ നിലാവുതന്നിൽ.

വിണ്മങ്കമാൎക്കളിവേഷമതിന്നൊരുക്കം
നൽകുന്നനല്ലമനയോലനിലങ്ങളത്ര
ചെഞ്ചായമാൎന്ന ചമയം മുകിൽ മാലചൂടി-
ട്ടുച്ചയ്ക്കുമന്തിസമയപ്രഭപൂണ്ടിടുന്നു.

വൻപിച്ച കുംഭിവരരെക്കൊലചെയ്തുവാരു
മണ്ടുംമൃഗേന്ദ്രരെ; നഖങ്ങളിൽനിന്നു തൂകും
നന്മുത്തുചിന്തിനവഴിക്കിഹ വേടവൎഗ്ഗം
തേടുന്നുമഞ്ഞിലടിമുദ്രകൾമാഞ്ഞപോതും.

മേൽസ്സാനുവോളമുയരും മുകിൽമാലകൊണ്ടു
മേൽക്കട്ടി ചാൎത്തുമടിവാരമതിൽകളിച്ചു്,
മെല്ലെന്നുമാരിചൊരിയും പൊഴുതിങ്ങുസിദ്ധർ
മേവുന്നഹോ! വെയിൽ കലൎന്നമുടിപ്പരപ്പിൽ.

കൊമ്പന്റെ നൽപതസരിക്കെതിരാംനിറത്തിൽ
ജൃംഭിച്ചുഭൂൎജ്ജതരുചീവരകായിതത്തിൽ
മത്തിൽ കുഴച്ചമനയോലമഷിക്കുഴമ്പാൽ
സ്വൎന്നാരിമാരെഴുതിടുന്നിഹ കാമലേഖം.

വൃത്തൊരുഗഹ്വരമുഖങ്ങളിൽനിന്നു വീശും
നൽത്തെന്നൽവേണു സുഷിരങ്ങളിലൂതിടുമ്പോൾ
ഗാനത്തിനങ്ങു തുനിയുന്നൊരു കിന്നരൎക്കു
താനം പിടിച്ചു മരുവുന്നിവനെന്നുതോന്നും.

ശ്വേതണ്ഡവീരരിഹ ഗണ്ഡതടത്തെരിപ്പു
തീൎപ്പാനണഞ്ഞുരസുമസ്സരളത്തിൽനിന്നു
സാരം കലൎന്ന കറയൂറുവതേകിടുന്നു
സൌരഭ്യമത്യധികമെന്നുമടിപ്പരപ്പിൽ.

കാക്കുന്നിവൻ കതിരവന്റെ കരപ്രഹാരം
പേടിച്ചൊളിച്ചു ഗുഹയേറിടുമന്ധകാരം;
സ്നേഹിച്ചിടുന്നിഹ മഹത്തുകളാശ്രയിച്ചാൽ
ക്ഷുദ്രരൊത്തുസത്തിലുമസത്തിലുമൊന്നുപോലെ.

വാലാട്ടി വെട്ടുമളവിൽ പുതുപൂനിലാവിൻ
ചേലൊത്തെഴുന്ന ചമരീബാലധിചാമരത്താൽ
ചാഞ്ചാടിടും ചമരിമാർ ഗിരിരാജനെന്ന
പേരിഗ്ഗിരിക്കു പരമാർത്ഥമതാക്കിടുന്നു.

ഭാഗീരഥീജലകണങ്ങൾ കവർന്നുകൊണ്ടു
നൽദേവദാരുതരുശാഖയിളക്കിമെല്ലെ
മെയ് ച്ചാർത്തുപീലികൾവിടുർത്തണയുന്നിളംകാ-
റ്റേൽക്കുന്നു വേടരിഹ വേട്ടകളാടിടുമ്പോൾ.

കുമാരസംഭവം. എ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ.
എം. എ., എം. ആർ. എ. എസ്സ്.

---

## ൩ പരിത്യക്തയായ സീത.

ദുർവ്വാദദൂഷിതയായ ഭാര്യയെ ശ്രീരാമൻ പരിഗ്രഹിച്ചു എന്നു ജനങ്ങൾ അപവദിക്കയാൽ സീതയെ കാട്ടിൽകൊണ്ടുപോയി കളയണമെന്നു ശ്രീരാമൻ ലക്ഷ്മണനോടു കല്പിച്ചു. ലക്ഷ്മണൻ അപ്രകാരം സീതയെ കാട്ടിൽ കൊണ്ടുപോയി വിട്ടതിന്റെ ശേഷമുണ്ടായ വൃത്താന്തം.

ചരണപല്ലവം കുമ്പിട്ടു ലക്ഷ്മണൻ
മരമരികേപ്പോയ് മെല്ലെ മറഞ്ഞപ്പോൾ
അരിയസീതയ്ക്കുണ്ടായ ദുഃഖത്തെ-
പ്പറയാമോ ശിവ, നാരായണനംബോ.

പിടകലക്കൂട്ടം വേറിട്ടുദൂരത്താം
പിടമാനെപ്പോലെകണ്ണുംമിഴിച്ചിട്ടു്,
അടവിയിൽനിന്നു വീണുധരിത്രിയി-
ലുടനെ മോഹിച്ചു, ......

ഉടനുണർന്നു മിടയിടെ മോഹിച്ചും
പുടപുടനെടുവീർപ്പിട്ടു ജാനകി,
കുടിലകുന്തളം ഭൂമിയിലിട്ടുവൾ
ജടിലമാക്കിയും......

ഒരു ദോഷംകൂടാതെന്നെക്കൊണ്ടെന്നി-
പ്പെരിയ വൻകാട്ടിലിട്ടേച്ചുടൻ പോകാൻ
ഒരു പുരുഷനും തോന്നുമോ ദൈവമേ!
ദുരിതം നമ്മുടെ,......

ഉടയവർവെടിഞ്ഞാലവരെപ്പിന്നെ-
ത്തൊടുകയില്ലൊരു നായും കിനാവിലും
ഝാടവിയിൽ വീണുദുഃഖിക്കുമെന്നുടൽ
കടുവായുംതൊടാ;......

മുറയിട്ടുകിടന്നിക്കൊടുംകാനനേ
വിരഹതാപവുമേന്തി വശംകെട്ട്
മറുകിത്തന്നെകിടന്നിട്ടു നമ്മുടേ
മരണമാകുന്നു;......

"അവനിപുത്രിയോളം ഭാഗ്യമുണ്ടായി-
ട്ടവനിയിലൊരുപെണ്ണില്ലെ"ന്നിങ്ങനെ
സകലലോകർ പുകഴ്ത്തുന്നതുമിന്നു
വിപരീതമായി;......

കുരളകേട്ടുകളഞ്ഞതിന്നേതുമേ
പരുഷമില്ലാനമുക്കുനിരൂപിച്ചാൽ;
നരപതിക്കുവർണ്ണാശ്രമപാലനം
വിഹിതമാകുന്നു;......

തരുനികരമുതിർത്തുമലർനിര,
മൃഗതൃണങ്ങൾവെടിഞ്ഞുഹരിണികൾ,
നടനംചെയ്തീലകേകികൾ, സീതേടെ
രുദിതംകേട്ടിട്ടു;......

കുരരിപോലെകരയുന്ന സീതേടെ
രുദിതംകേട്ടിട്ടു വാല്മീകിമാമുനി
അരികിൽവന്നവളെക്കൂട്ടിക്കൊണ്ടുപോ-
യുടജസീമനി;......

ചാരമാം ചന്ദ്രകലയെക്കൊണ്ടുമെല്ലെ-
ദ്ധരിശമോഷധികളിലാക്കുംപോലെ!
മുനിവരനർപ്പിച്ചുസീതാദേവിയെ
മുനിപത്നിമാരിൽ; .. ...

ഉടനേപെറവുണ്ടായീരണ്ടുപുത്രന്മാർ
മിടുമിടുക്കന്മാരെത്രയും പാർക്കുമ്പോൾ
കുശലവന്മാരെന്നുപേരിട്ടുമാമുനി;
കുശലംകണ്ടിട്ടു, ......

അപവാദാഗ്നിദഹിക്കും ചെവികളെ
രുദിതംകൊണ്ടുതണുപ്പിച്ചു ബാലന്മാർ,
മുലകുടി വ്യാജംകൊണ്ടുഹരിച്ചുതേ
ജനനിഹൃത്താപം, .. ...

ബാല്യവരാകൃതിപൂണ്ടസുതാനനം
കമലലോചനാ കണ്ടു സുഖിക്കയാൽ
വിരഹസന്താപംകിഞ്ചനശാന്തമാ-
യവനിപുത്രിക്കുനാരായണനംബോ.

രാമായണം ഇരുപത്തിനാലുവൃത്തം — എഴുത്തച്ഛൻ

— :o: —

## ൧൦. കദളീവനം.

കല്ലുംമരങ്ങളുംതല്ലിത്തകർത്തുകൊ-
ണ്ടുല്ലാസമോടങ്ങുചെല്ലുന്നനേരത്തു
വല്ലീഗൃഹങ്ങളിൽസല്ലീലയാടുന്ന
നല്ലോരുഗന്ധർവ്വമല്ലാക്ഷിമാരുടെ
സല്ലാപസാരസ്യഹല്ലോഹലങ്ങളാൽ

* * * * *

* * * * *

പന്താടിക്കുന്നതും ചിന്തുപാടുന്നതും
അന്തികെക്കണ്ടൊരുകുന്തീകുമാരകൻ
സന്തുഷ്ടനായ് നിന്നതെല്ലനേരംമുദാ

പന്നഗസ്ത്രീകളുമപ്സരസ്ത്രീകളും
പിന്നെസ്സുരസ്ത്രീസമൂഹവുംകുത്രചിൽ;
വിദ്യാധരികളുമന്യത്രകുത്രചിൽ
സിദ്ധനാരികളുംചാരണസ്ത്രീകളും

വീണാപ്രയോഗങ്ങൾവേണുനാദങ്ങളും
ചേണാർന്നഗീതഗാനങ്ങളുംകുത്രചിൽ;
ചെമ്പടതോടിവരാടികളിത്തര-
മൻപോടനേകംപ്രയോഗങ്ങളിങ്ങനെ.

പാട്ടുംകളികളുംചെയ്താനന്ദമുദാ
കേട്ടുംവിലോകനംചെയ്തുംഗമിക്കുന്ന
ഭീമസേനൻഗന്ധമാദനാധിത്യകാ
ഭൂമിതന്നിൽതദാനോക്കുംദശാന്തരെ

ശ്യാമളംനല്ലകദളീമഹാവനം
കോമളശ്രീപൂർണ്ണമാശുകണ്ടീടിനാൻ;

രാമദാസൻമഹാവീരൻകപീശ്വരൻ
ശ്രീമഹാദേവന്റെബീജജാതനാം
ശ്രീഹനുമാൻമുദാവാണരുളീടുന്ന
ശ്രീമഹാപുണ്യപ്രദേശംമനോഹരം.

പച്ചക്കദളിക്കുലകൾക്കിടയ്ക്കിടെ
മെച്ചത്തിൽനന്നായ്പഴുത്തപഴങ്ങളും
ഉച്ചത്തിലങ്ങിനെകണ്ടാൽപവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചുകോർത്തുള്ള
മാലകൾകൊണ്ടുവിതാനിച്ചദിക്കെന്നു
മാലോകരൊക്കയുംശങ്കിക്കുമാറുള്ള
ലീലാവിലാസേനനിൽക്കുന്നവാഴകൾ
നാലുഭാഗങ്ങളിൽതിങ്ങിവിങ്ങിത്തദാ.

ബാലാനിലൻവന്നുതട്ടുന്നനേരത്തു
കോലാഹലംനൃത്തമാടുംദലങ്ങളും

ആലോകനംചെയ്തുവിസ്മയിച്ചീടിനാൻ
കാലാത്മജാനുജനാംവീരൻവൃകോദരൻ.

താഴത്തുഭാഗത്തുവീണുകിടക്കുന്ന
വാഴപ്പഴംകൊണ്ടുമൂടീമഹീതലം

പാഴററുപട്ടുവിരിച്ചകണക്കിനെ
വാഴയ്ക്കു ചുററുംപ്പ കാശമു പ്പാഴം.

വാവലുംകാകനും പച്ചക്കിളികളും
പ്രാവുംപരുന്തുംപറന്നുനടക്കുന്ന

പക്ഷികൾവന്നിപ്പഴുത്തപഴങ്ങളെ
ഭക്ഷിക്കമാറില്ലപേടികൊണ്ടാരുമേ.

രക്ഷിച്ചുപോരുന്നതാരിവനമെന്നു
സൂക്ഷിച്ചുനോക്കിത്തുടങ്ങിവൃകോദരൻ.

അതുകണ്ടുഹനുമാനുമതുലംപ്രീതികൈക്കൊണ്ടു
മതിമാൻമാരുതിതന്റെമതികൊണ്ടുനിരൂപിച്ചു;
"മതിമുഖിമണിതന്റെമതിമോദംവളൎത്തുവാൻ
അതിവീരനിവൻഭീമനതിവേഗംഗമിക്കുന്നു;
മനുജന്താനിവനെന്റെയനുജൻമാരുതപുത്രൻ
മനുജന്മാൎക്കൊരുകാലൻമനുജാതൻക്ഷിതിതന്നിൽ.
മരുത്തിന്നുപിറന്നോരുകരുത്തുള്ളസഹജന്റെ
കരത്തിന്റെബലമിന്നുതരത്തിലങ്ങറിയേണം
അടുത്താശുഗമിക്കാതെതടുത്തുനിൎത്തുവൻകിഞ്ചിൽ
പടുതപത്തെശ്ശമിപ്പിച്ചാൽകൊടുക്കാംമാൎഗ്ഗവുംപിന്നെ"
മനംകൊണ്ടിങ്ങനെചിന്തിച്ചനന്തരമങ്ങൊരുമൂത്ത
കുരങ്ങിന്റെവടിവായിച്ചമഞ്ഞു, കൈകളുംകാലും
കുഴഞ്ഞു വാലുമക്കാലുംമെലിഞ്ഞകൈകളെക്കൊണ്ടു
ചൊറിഞ്ഞു, രോമമെപ്പേരുംകൊഴിഞ്ഞു, മേനിയും ചുക്കി-
ച്ചുളിഞ്ഞു, കണ്ണിനുകാഴ്ചകുറഞ്ഞു പീളയുംവന്നു
നിറഞ്ഞു, താൻവഴിയിൽചെന്നുറച്ചുനേത്രവുംചിമ്മി-
ശ്ശയിച്ചു, മൂന്നുലോകങ്ങളുംജയിച്ചുള്ളമഹാവീരൻ.

കല്യാണസൌഗന്ധികം തുള്ളൽ. കുഞ്ചൻനമ്പ്യാർ

